**Malayalam Men of Letters Series**

# കേരളഭാഷാപ്രണയികൾ.



പന്തളത്തു

## കേരളവർമ്മ തമ്പുരാൻ

---



ഗ്രന്ഥകർത്താ

എ. ഡി.

ഹരിശർമ്മ, വിദ്വാൻ.

V. V. Publishing House,
Ernakulam.

# Malayalam Men of Letters Series

## കേരളഭാഷാപ്രണയികൾ.

൩. പന്തളത്തു കേരളവൎമ്മതമ്പുരാൻ.



ഗ്രന്ഥകൎത്താ

എ. ഡി. ഹരിശൎമ്മ, വിദ്വാൻ.

ബി. വി. പ്രസിദ്ധീകരണശാല,

എറണാകുളം.



പന്തളത്തു കേരളവൎമ്മ തമ്പുരാൻ

പന്തളത്തു

# കേരളവൎമ്മതമ്പുരാൻ.

---

## അദ്ധ്യായം ൧.

---

### ആരംഭം.

ഉത്തമസാഹിത്യഗ്രന്ഥങ്ങൾ വായിച്ചാൽ അവയുടെ കൎത്താക്കന്മാരെക്കുറിച്ചു വായനക്കാൎക്കു ഒരു ജിജ്ഞാസയുണ്ടാവുക എന്നുള്ളതു സാധാരണമാണു്. ഈ ജിജ്ഞാസയായിരിക്കണം ജീവചരിത്രലേഖനത്തിനു ആദ്യമായി മാൎഗ്ഗദൎശകമായിത്തീൎന്നതു്. ചരിത്രമെഴുത്തു വ്യവസ്ഥാപിതമായ ഒരു രീതിയെ പ്രാപിച്ചിട്ടു് അധികം കാലമായിട്ടില്ലാത്തതിനാൽ, പ്രാചീനഗ്രന്ഥകൎത്താക്കന്മാരിലധികംപേരും ചില ഐതിഹ്യങ്ങളേയും കിംവദന്തികളേയും ആശ്രയിച്ചുകൊണ്ടാണു നമ്മുടെ മുമ്പിൽ പ്രത്യക്ഷീഭവിക്കാറുള്ളതു്. ആദികവിയായ വാത്മീകിയുടേയും കവികോകിലങ്ങളായ കാളിദാസാദികളുടേയും കഥ ഇരിക്കട്ടെ; കേരളഭാഷാസാഹിത്യത്തിന്റെ ആദിപിതാവായ തുഞ്ചത്തു ഗുരുപാദരെപ്പററിയോ, സരസരസികനായ കുഞ്ചൻനമ്പ്യാരെപ്പററിയോ, കൃഷ്ണഗാഥാകൎത്താവായ ചെറുശ്ശേരിയെപ്പ

റിയോ അവിതക്കമായ വിധത്തിലുള്ള ഒരറിവു നമുക്കു സിദ്ധിച്ചിട്ടുണ്ടോ? മലയാളഭാഷാകുടുംബത്തിനു അടിത്തറകെട്ടിയുറപ്പിച്ച ഈ സരസസാഹിത്യകാരന്മാരുടെ നാമധേയങ്ങൾപോലും ഇന്നും വാദപ്രതിവാദത്തിന്റെ അധീനമായിട്ടല്ലേ ഇരിക്കുന്നതു്?

ഭാരതീയർ പൊതുവേയും, കേരളീയർ പ്രത്യേകിച്ചും, ചരിത്രലേഖനവിഷയത്തിൽ ഉദാസീനരായിരുന്നു എന്നുപറഞ്ഞു കൃതകൃത്യരാകാനാണു് ഇന്നുള്ളവർ ശ്രമിക്കുന്നതു്. വാസ്തവമാലോചിച്ചാൽ ഇക്കാര്യത്തിൽ ഭാരതീയരേയോ കേരളീയരേയോ മാത്രം കുററപ്പെടുത്തുന്നതു ശരിയല്ല. യവനവാത്മീകിയെന്നു പറയാവുന്ന ഹോമർ, ആംഗലകാളിദാസനെന്നു വർണ്ണിക്കാവുന്ന ഷേക്സ്പീയർ മുതലായ പാശ്ചാത്യകവികോകിലങ്ങളുടെ ജീവചരിത്രങ്ങൾപോലും, എത്രയോ ആധുനികങ്ങളും ഐതിഹ്യമാത്രപ്രാമാണികങ്ങളുമായിട്ടാണിരിക്കുന്നതു്. ഷേക്സ്പീയർ എന്ന ഒരാൾ ഒരിക്കലും ജീവിച്ചിരുന്നില്ലെന്നും, അതു് ഒരു വെറും സങ്കല്പസൃഷ്ടിയായ നാമധേയമാണെന്നും പ്രബലമായി വാദിക്കുന്ന ഒരു കക്ഷി ഇന്നും ഇംഗ്ലണ്ടിലുണ്ടു്. ഇങ്ങനെ നോക്കിയാൽ, പ്രാചീനസാഹിത്യകാരന്മാരുടെ യഥാത്ഥസ്ഥിതി അറിയാതെ വിഷമിക്കുന്ന കായ്യത്തിൽ ഭാരതീയക്കു ധാരാളം കൂട്ടുകാരുണ്ടെന്നു കാണാം. എന്നാൽ അവക്കും നമുക്കും തമ്മിലുള്ള സാമ്യം ഇത്രത്തോളംകൊണ്ടവസാനിക്കുന്നു. പ്രാചീനന്മാരുടെ അലസത നിമിത്തം നാം അനുഭവിക്കേണ്ടിവന്ന വൈഷമ്യം, നമ്മുടെ ഉദാസീനതനിമിത്തം നമ്മുടെഅനന്തരഗാമികളും അനു

ഭവിക്കാനിടവരുത്തരുതെന്നുള്ള ഒരു കൃത്യബോധം പാശ്ചാത്യരിൽ കൂടുതലായികാണുന്നുണ്ട്. ഭാരതീയരാകട്ടെ, അക്കാൎയ്യത്തിൽ ഇനിയും ഉണൎന്നുകഴിഞ്ഞു എന്നുപറയാറായിട്ടില്ല. പൂൎവ്വന്മാരെ കുററപ്പെടുത്തിയാൽ തങ്ങളുടെ ചുമതലയൊഴിഞ്ഞു എന്നാണു് അവരുടെ വിചാരമെന്നു തോന്നുന്നു.

തുഞ്ചത്തെഴുത്തച്ഛൻ തുടങ്ങിയ പ്രാചീനകവികളെ സംബന്ധിച്ച പല വിവരങ്ങളും, ബുദ്ധിമുട്ടിയാൽ ഇനിയും തേടിപ്പിടിക്കുവാൻ കഴിയും. പക്ഷെ, മാനസികമായ ശ്രമം മാത്രമല്ല, സാമ്പത്തികമായ ത്യാഗബുദ്ധിയും ഇക്കാൎയ്യത്തിൽ അത്യന്താപേക്ഷിതമായിരിക്കുന്നു. സാധാരണക്കാൎക്കു് ഇതു് വലിയ ഒരു വിഘാതമായിട്ടാണിരിക്കുന്നതു്. എന്നാൽ സമകാലികന്മാരായിരുന്നു് അന്തരിച്ചുപോയ സാഹിത്യപ്രണയികളുടെ ജീവിതചൎയ്യകളെ രേഖപ്പെടുത്താതിരിക്കുന്നതിൽ ആധുനികന്മാൎക്കു് എന്തൊരു സമാധാനമാണു പറയാനുള്ളതു്? കേരളകാളിദാസനായ കേരളവൎമ്മവലിയകോയിത്തമ്പുരാൻ, കേരളപാണിനി എന്നു സുപ്രസിദ്ധനായ ഏ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ തുടങ്ങി ജീവചരിത്രങ്ങൾക്കു വിഷയമാക്കാവുന്നവരും ആക്കേണ്ടവരുമായ പല ആളുകളും ഇനിയും അഗണ്യകോടിയിൽ പെട്ടു കിടക്കുന്നു എന്നു മാത്രമല്ല, ചില ഐതിഹ്യങ്ങളും അതിശയോക്തികളും, അവരുടെ ജീവചരിത്രസംഭവങ്ങളെ പരമാൎത്ഥപരിധിയിൽനിന്നു പതുക്കെ അകററിത്തുടങ്ങിയുമിരിക്കുന്നു; ഈ അവസരത്തിൽ ഭാഷാഭിമാനമുള്ള ഓരോരുത്തനും ഏതദ്വിഷയകമായി അവനവനെക്കൊണ്ടു കഴിയുന്നത്ര പരിശ്രമിക്കേണ്ടതു് ഒഴിച്ചുകൂ



ടാൻ പാടില്ലാത്ത ഒരു കടമയായിട്ടാണു് എനിക്കു തോന്നുന്നതു്. ഈ വിചാരത്തിന്റെ ഫലമായിച്ചെയ്ത അന്വേഷണത്തിൽനിന്നു കിട്ടിയ ചില വിവരങ്ങളെ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ള ഈ ജീവചരിത്രസംക്ഷേപത്തിൽ വല്ല അപൂൎണ്ണതയുമുണ്ടെങ്കിൽ, കവിയുടെ സംപൂൎണ്ണമായ ജീവചരിത്രമെഴുതാൻ പുറപ്പെടുന്നവൎക്കുള്ള ചില സൂചനകൾ മാത്രമാണിതെന്നു വിചാരിച്ചു ഭാഷാപ്രണയികൾ ദയാദൃഷ്ടിയോടുകൂടി ഇതിനെ വീക്ഷിക്കുമെന്നു വിശ്വസിക്കുന്നു.



## അദ്ധ്യായം ൧.

## കുടുംബചരിത്രം.

പന്തളത്തു രാജാക്കന്മാരുടെ കുടുംബചരിത്രം ദൈവഗതിയുടെ വിചിത്രതയ്ക്കു മറെറാരു ദൃഷ്ടാന്തമത്രെ. കേരളീയജനതയ്ക്കു് അതു പലതുകൊണ്ടും ശ്രദ്ധേയവുമാകുന്നു. പുരാതനവും പുരാണപ്രസിദ്ധവുമായ പാണ്ഡ്യരാജവംശത്തിന്റെ അനന്തരഗാമിയാണു് ഇന്നത്തെ പന്തളം രാജകുടുംബമെന്നു പറഞ്ഞാൽ അതു പലൎക്കും വിസ്മയാവഹമായിത്തോന്നിയേക്കാം. വേഷഭാഷാഭൂഷാദികളിൽ കേവലം വിദേശീയരായ പാണ്ഡ്യരാജാക്കന്മാർ, കേരളീയരും പന്തളദേശാധിരാജന്മാരുമായിത്തീൎന്നതെങ്ങനെയാണെന്നുള്ള ജിജ്ഞാസയും അവൎക്കുണ്ടായേക്കാം. അതുകൊണ്ടു് ആ ചരിത്രം വളരെ സംക്ഷേപിച്ചെങ്കിലും ഇവിടെ രേഖപ്പെടുത്താതിരിക്കാൻ നിവൃത്തിയില്ല.

പാണ്ഡ്യരാജാക്കന്മാരുടെ ഭരണചരിത്രം സൂക്ഷ്മമായി അറിയുന്നതിന് വളരെ പ്രയാസമായിട്ടാണിരിക്കുന്നതു്. അത്രമാത്രം പ്രയാസപ്പെട്ടു് ആ ചരിത്രം രേഖപ്പെടുത്തേണ്ട ആവശ്യം തൽക്കാലം നമുക്കില്ലതാനും. പൌരാണിക കഥകളിൽ പാണ്ഡ്യരാജാക്കന്മാരെപ്പറ്റി അവിടവിടെ സൂചിപ്പിച്ചിട്ടുണ്ടു്. അർജ്ജുനൻ തീർത്ഥയാത്രയ്ക്കു പോയ അവസരത്തിൽ പാണ്ഡ്യരാജാവിനോടുകൂടി അല്പകാലം താമസിച്ചതായി മഹാഭാരതത്തിൽ പ്രസ്താവിച്ചുകാണുന്നതുകൊണ്ടു് മഹാഭാരതകാലത്തുതന്നെ പാണ്ഡ്യരാജവംശമുണ്ടായിരുന്നു എന്നു നമുക്കനുമാനിക്കാം.

കൊല്ലവർഷാരംഭത്തിനു മുൻപു് അന്നത്തെ പാണ്ഡ്യരാജവംശം ക്ഷയോന്മുഖമായിത്തുടങ്ങി. രാജ്യത്തിനു അകത്തും പുറത്തും ശത്രുബാധ ഒരുപോലെ വർദ്ധിച്ചു. എന്നാൽ രാജാക്കന്മാരുടെ ധീരതകൊണ്ടും ബന്ധുക്കളിൽ നിന്നുണ്ടായിക്കൊണ്ടിരുന്ന സഹായംകൊണ്ടും ഈ വക സംഭവങ്ങൾ രാജവംശത്തെ ഉന്മൂലനം ചെയ്വാൻപര്യാപ്തങ്ങളായിത്തീന്നില്ല. ക്രി. പി. പതിന്നാലാം നൂററാണ്ടുവരെ കാര്യങ്ങൾ ഈ നിലയിൽ കഴിഞ്ഞുകൂടി. പിന്നീടു നിലയൊന്നു മാറി. മഹമ്മദീയരുടെ ആക്രമണംനിമിത്തം രാജവംശത്തിനു സ്വരാജ്യത്തിൽ രക്ഷയില്ലെന്നായി. ആ കുടുംബത്തിൽപെട്ട ഒരു രാജാവു് മററു ചില അംഗങ്ങളോടുകൂടി ആത്മരക്ഷാർത്ഥം രാജ്യം വിട്ടോടിപ്പോകേണ്ടിവന്നു. പല സ്ഥലങ്ങളിലും സഞ്ചരിച്ചു് ഒടുവിൽ അദ്ദേഹം തെങ്കാശിയിൽ എത്തി. ശത്രുക്കൾ അവിടേയും അദ്ദേഹത്തെ പിൻതു

ടന്നിരുന്നതിനാൽ താമസം ഇലത്തൂർ എന്ന സ്ഥല ത്തേക്ക മാറേറണ്ടിവന്നു. ചില അംഗങ്ങൾ തെങ്കാശിയി ലുംതാമസിച്ചു. ഇങ്ങനേ നാട്ടുവിട്ടുപോരേണ്ടിവന്നുവെ ങ്കിലും പാണ്ഡ്യരാജ്യത്തിൻെറ ദക്ഷിണഭാഗം പേരിന വേണ്ടി അന്നും അവർതന്നെയാണ് ഭരിച്ചിരുന്നതു്.

ഈ രീതിയിൽ കാലം കുറെ കഴിഞ്ഞു. കേരളീയ രോടുള്ള നിത്യസഹവാസം നിമിത്തം പാണ്ഡ്യരാജകുടും ബാംഗങ്ങൾ കേരളീയത്വത്തെ അംഗീകരിച്ചുതുടങ്ങി. ശത്രുക്കൾ ഈ അവസരത്തിലും അടങ്ങിയിരിക്കയല്ലായി രുന്നു. രാജവംശത്തെ ഉന്മൂലനാശം വരുത്തിയാൽമാത്ര മേ തങ്ങൾക്ക നിർബ്ബാധമായും യഥേഷ്ടമായും രാജ്യം വാഴാൻ സാധിക്കയുള്ളു എന്നു കണ്ടു അവർ രാജകുടും ബാംഗങ്ങളെ മുഴുവൻ നിഗ്രഹിക്കുന്നതിന തക്കം നോ ക്കിക്കൊണ്ടിരുന്നു. തന്നിമിത്തം നിർഭയമായ മറെറാരു സ്ഥലം അന്വേഷിക്കാൻ രാജകുടുംബാംഗങ്ങൾ വീണ്ടും നിർബ്ബന്ധിതരായിത്തീർന്നു. അതിനാൽ അവർ "അ ച്ചൻകോവിൽ" എന്ന സ്ഥലത്തെത്തി താമസംതുടങ്ങി. ഇത്രയൊക്കെയായിട്ടും രാജ്യലോഭികളായ അക്രമികൾ ഗൂഢമായി രാജകുടുംബാംഗങ്ങളെ അനുഗമിച്ചുകൊണ്ടു തന്നെയിരുന്നു. വേണാട്ടടികൾ വിവരമറിഞ്ഞു കുടുംബ ത്തിലേ സ്ത്രീകളെയും കുട്ടികളെയും മാററിത്താമസിപ്പി ക്കുന്നതിനായി കോന്നിയൂരും പന്തളത്തും ഓരോ കൊ ട്ടാരം പണിയിക്കയും അച്ചൻകോവിലിൽനിന്നു സ്ത്രീക ളെയും കുഞ്ഞുങ്ങളെയും ആ പുതിയ കൊട്ടാരങ്ങളിലേക്ക മാററിത്താമസിപ്പിക്കയും ചെയ്തു. പ്രായംചെന്ന പുരു ഷന്മാരും കുട്ടരും ശത്രുസംഹാരത്തിന സന്നദ്ധരായി അ

ച്ചൻകോവിലിൽതന്നെ പാൎത്തുവന്നു ഇങ്ങനെ പാ
ണ്ഡ്യരാജവംശത്തിന്റെ ഒരു ശാഖ അച്ചൻകോവിൽ,
കോന്നിയൂർ, പന്തളം എന്നിങ്ങനെ മൂന്നു സ്ഥലങ്ങളി
ലായി താമസം തുടങ്ങി. ഇതു് ഏകദേശം കൊല്ലം ആ
റാംശതവൎഷത്തിന്റെ അവസാനത്തിലായിരുന്നുവെന്നൂ
ഹിക്കാൻ ചില കാരണങ്ങളുണ്ടു്.

അന്നു് അച്ചൻകോവിലിൽ ഇരുന്നു പാണ്ഡ്യരാ
ജ്യം ഭരിച്ചിരുന്ന രാജാവിനു രാജരാജവൎമ്മാവു് എന്നു
പേരോടുകൂടിയ ഒരനുജനുണ്ടായിരുന്നു. അതിബുദ്ധി
ശാലിയായിരുന്ന അദ്ദേഹത്തിന്റെ നയോപായങ്ങൾ
നിമിത്തം അക്രമികൾ അല്പമൊന്നു് ഒതുങ്ങിപ്പാൎക്കുകയും
ദക്ഷിണപാണ്ഡ്യരാജ്യത്തിലെ പ്രജകൾ അച്ചൻകോവി
ലിൽചെന്നു് "അങ്കചുങ്കങ്ങൾ" തീൎത്തുവരികയുംചെയ്തു.
ഇക്കാലത്തു മധുരയിൽ തിരുമലനായ്ക്കന്റെ അധികാ
രം അതിരുകടന്നു പ്രവൎത്തിച്ചുതുടങ്ങിയതിനാൽ അദ്ദേ
ഹത്തിന്റെ അനുയായികൾ കാടുവഴി ഗൂഢമായി അ
ച്ചൻകോവിലിലെത്തി രാജാവിനേയും കൂട്ടരേയും നിഗ്ര
ഹിക്കുകയും അവിടെയുണ്ടായിരുന്ന കൊട്ടാരം അഗ്നി
ക്കിരയാക്കിത്തീൎക്കുകയും ചെയ്തു. അന്നു രാജരാജവൎമ്മാ
വു് എന്തോ ആവശ്യം പ്രമാണിച്ചു കോന്നിയൂർകോയി
ക്കലേയ്ക്കു പോയിരിക്കയായിരുന്നു. അച്ചൻകോവിലി
ലെ വിവരമറിഞ്ഞു് അദ്ദേഹം ഉടനെ അവിടെയെത്തി
ശേഷക്രിയാദികളൊക്കെ നിൎവ്വഹിച്ചു.

രാജരാജവൎമ്മാവു് അച്ചൻകോവിലിൽ പിന്നീടും
കുറച്ചുകാലം താമസിക്കയും അക്കാലത്തു് രാജാകോവിൽ
എന്ന ഒരു ദേവാലയവും അഗ്നിക്കിരയായ കൊട്ടാരത്തി

ൻെറ സ്ഥാനത്തു ഒരു പുതിയ കൊട്ടാരവും പണിയിക്കുയും ചെയ്തു. എന്നാൽ കോന്നിയൂരും പന്തളത്തും താമസിച്ചിരുന്ന കുടുംബാംഗങ്ങളുടെ കാൎയ്യമന്വേഷിപ്പാൻ ആരുമില്ലാതായതിനാൽ അദ്ദേഹം താമസിയാതെ പന്തളത്തേക്കു സ്ഥിരമായി മാറിത്താമസിക്കേണ്ടിവന്നു. ഇങ്ങനെയാണു പാണ്ഡ്യരാജാക്കന്മാർ പന്തളത്തുവന്നുകുടിയതു്. കോന്നിയൂർ താമസിച്ചിരുന്ന ശാഖക്കാർ അവിടെനിന്നു "മുള്ളനിക്കാട്ടു്" എന്ന സ്ഥലത്തേക്കു മാറിത്താമസിച്ചു. ഇതിനുശേഷം രാജരാജവൎമ്മാവിൻെറ ബുദ്ധിശക്തിയും ഉത്സാഹശീലവും പന്തളത്തുകൊട്ടാരത്തിൽ തന്നെ പതിയുകയാൽ, കാലതാമസം കൂടാതെ സമീപത്തുണ്ടായിരുന്ന സ്ഥലങ്ങളും മലകളും വിലയ്ക്കു വാങ്ങി ആ ദിക്കിലെ ഒരു "രാജാ"വാകാൻ അദ്ദേഹത്തിനു് എളുപ്പത്തിൽ സാധിച്ചു. ഇങ്ങനെ അഭയാൎത്ഥിയായി തിരുവിതാംകൂറിലെത്തിയ ഒരു പാണ്ഡ്യരാജകുടുംബാംഗം കാലത്തിൻെറ ആനുകൂല്യം നിമിത്തം. കാലക്രമത്തിൽ "പന്തളംരാജാ"വായിത്തീൎന്നു. അദ്ദേഹത്തിൻെറ അനന്തരഗാമികൾ രാജ്യവിസ്തൃതിയെ വൎദ്ധിപ്പിച്ചതായും രാജ്യരക്ഷയ്ക്കായി ഒരു മഹമ്മദീയസേനയേയും നായർ പടയേയും ഏൎപ്പെടുത്തിയതായും കാണുന്നു. പന്തളം രാജ്യത്തിൻെറയും രാജാക്കന്മാരുടെയും ഈ പ്രാഭവം ഏകദേശം നാലു ശതവൎഷത്തോളം കാലം നിലനിന്നു. ദേശിങ്ങനാട്ടു്, കായങ്കുളം മുതലായ രാജ്യങ്ങളെപ്പോലെ പന്തളവും അക്കാലത്തു നല്ല പേരുംപെരുമയും സമ്പാദിച്ചിരുന്നു. ആ രാജകുടുംബത്തിൻെറ പ്രാബല്യത്തിനു വേറെയും ചില കാരണങ്ങളുണ്ടെന്നു പറയപ്പെടുന്നു. അയിരൂർ, റാന്നി, ശബരിമല മുതലായ

സ്ഥലങ്ങൾ കാലക്രമത്തിൽ പന്തളം രാജാക്കന്മാരുടെ അധീനത്തിലായി.

പാണ്ഡ്യരാജാക്കന്മാൎക്കും അവരുടെ അനന്തരഗാമികളായ പന്തളം രാജാക്കന്മാൎക്കും ശബരിമലശാസ്താവിനും തമ്മിലുള്ള ബന്ധത്തെപ്പററി ഐതിഹ്യപ്രിയന്മാർ പല കഥകളും പറഞ്ഞുവരുന്നുണ്ട്. അപ്രകൃതശങ്കകൊണ്ടു അതൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. എന്നാൽ പന്തളം രാജാക്കന്മാർ ശബരിമല ശാസ്താവിനെ ഒരു കുലദൈവമായിട്ടാണു ഇന്നും വിചാരിച്ചു വരുന്നതെന്നും രാജകുഡുംബാംഗങ്ങളായ പുരുഷന്മാർ ഉപനയനത്തോടടുത്ത് ഒരു കൊല്ലം ശാസ്താവിനെ ഭജിക്കേണമെന്നുള്ള പതിവ് ഇപ്പോഴും അവിടെ അന്യൂനമായിഅനുഷ്ഠിക്കപ്പെട്ടുപോരുന്നുവെന്നുമുള്ളത് ഒരിക്കലുംവിസ്മരിക്കത്തക്കതല്ല.

### രാജ്യാധികാരം കൈവിട്ടുപോയതു്.

കൊല്ലവൎഷം പത്താംശതകത്തിൻെറ പൂൎവ്വാൎദ്ധത്തിൽ പന്തളം ഭരിച്ചിരുന്നതു ഗോദവൎമ്മാവ് എന്ന ഒരു രാജാവായിരുന്നു. സേവകജനങ്ങളുടെ കളിപ്പാവയായിരുന്ന ഇദ്ദേഹത്തിൻെറ ഭരണരീതി അനുജനായ യുവരാജാവിനു ഒട്ടും രസിച്ചിരുന്നില്ല. അദ്ദേഹം ജ്യേഷ്ഠനെ പല വിധത്തിലും ഗുണദോഷിച്ചുകൊണ്ടിരുന്നു. അതുകൊണ്ടൊന്നും പറയത്തക്ക യാതൊരു ഫലവുമുണ്ടായില്ല. രാജകുടുംബവുമായി വിവാഹബന്ധത്തിൽ ഏൎപ്പെട്ടു തിരുവനന്തപുരത്തു താമസിച്ചിരുന്ന അനുജനു ജ്യേഷ്ഠനെ രാജ്യഭരണത്തിൽ സഹായിക്കാൻ സൗകൎയ്യം ലഭിക്കാതിരുന്നതിനാൽ സേവകന്മാരുടെ മന്ത്രതന്ത്ര

ങ്ങൾക്കധീനനായ ഗോദവർമ്മാവ് യഥാകഥഞ്ചിൽ ഭരണകൃത്യംനിർവ്വഹിച്ചുപോന്നു. വരവുചുരുങ്ങി, ചെലവു വർദ്ധിച്ചു, ആവശ്യങ്ങൾക്ക പുറമേ നിന്നു കടം വാങ്ങാതേ നിവൃത്തിയില്ലെന്നുവന്നു. തിരുവിതാംകൂർ ഗവൺമെണ്ടിൽ നിന്നും ചില കച്ചവടക്കാരുടെപക്കൽ നിന്നും ധാരാളം കടം വാങ്ങിയതുകൊണ്ടു പന്തളം രാജാക്കന്മാർ കടക്കാരായിത്തീർന്നു. ഇത്രയുമായപ്പോൾ ഇനിയും അടങ്ങിയിരിക്കുന്നതു ഭംഗിയല്ലെന്നു കരുതിയുവരാജാവുതിരുവനന്തപുരത്തുനിന്നു പന്തളത്തെത്തി സേവകന്മാരെയെല്ലാം അകററി ഭരണസാരഥ്യം കൈയേററു. കടംവേണ്ടതിലധികം വർദ്ധിച്ചിരുന്നതിനാൽ എത്ര ശ്രമിച്ചിട്ടും ഋണബാധയിൽനിന്നു രാജ്യത്തെ രക്ഷിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. രാജ്യകാര്യം കുഴപ്പത്തിലായിത്തുടങ്ങി. ഈ അവസരത്തിൽ യുവരാജാവു തന്റെ ബന്ധുവായ തിരുവിതാംകൂർ മഹാരാജാവിന്റെ സഹായമഭ്യർത്ഥിക്കുകയും അദ്ദേഹത്തിന്റെ ഉപദേശത്തോടുംസഹായത്തോടുംകൂടി കാര്യാന്വേഷണം നടത്തിത്തുടങ്ങുകയും ചെയ്തു. തിരുവിതാംകൂർമഹാരാജാവു സമർത്ഥന്മാരായ ചില ഉദ്യോഗസ്ഥന്മാരെ പന്തളത്തേക്കയച്ചു കുഴപ്പങ്ങൾ തീർക്കാൻ ശ്രമിച്ചു. പക്ഷേ, സ്വാർത്ഥതത്പരരായ സേവകവർഗ്ഗം വരുത്തിവെച്ച അനർത്ഥങ്ങൾ അത്രവേഗത്തിലൊന്നും പരിഹരിക്കത്തക്കവയല്ലായിരുന്നു. മഹാരാജാവിന്റെ മേൽനോട്ടവും ഉദ്യോഗസ്ഥന്മാരുടെ ജാഗ്രതയും നിമിത്തം കടത്തിൽ ഏതാനും ഭാഗം വീട്ടുന്നതിനു സാധിച്ചെങ്കിലും അതുകൊണ്ടൊന്നും കുഴപ്പംമുഴുവൻ അവസാനിച്ചില്ല. അതിനാൽ തിരുവിതാംകൂർ

മഹാരാജാവിൻെറ മേൽനോട്ടം വീണ്ടും അപേക്ഷണീയമായിത്തീൎന്നു. ഇങ്ങനെ പന്തളം രാജ്യഭരണം തിരുവിതാംകൂർ മഹാരാജാവിൻെറ മേൽനോട്ടത്തിലും ഉപദേശപ്രകാരവും വേണമെന്നുള്ള നില വന്നുചേൎന്നു.

ഈ സ്ഥിതിയും അധികംനാരം നീണ്ടുനിന്നില്ല. ശരിയായി രാജ്യം ഭരിക്കുന്നതിനു പ്രാപ്തിയുള്ള ആളുകൾ പന്തളത്തു ഇല്ലാതായിത്തീൎന്നു. അതിനാൽ ഒരു വിശ്വാസനിലയിൽ രാജ്യം തിരുവിതാംകൂർ രാജാവിനെ ഏല്പിക്കേണ്ടിവന്നു. ഇതു സംബന്ധിച്ചു് 965-ൽ ഒരു ഉടമ്പടിയുണ്ടായി. രാജ്യത്തിലെ ആദായമെടുത്തു രാജകുടുംബാംഗങ്ങളുടേയും സൈന്യങ്ങളുടേയും ചെലവു നടത്തി ബാക്കിവരുന്ന സംഖ്യകൊണ്ടു് കച്ചവടക്കാരുടെ മുൻകടം വീട്ടണമെന്നായിരുന്നു ഉടമ്പടിയുടെ ചുരുക്കം. ഈ ഉടമ്പടിപ്രകാരം പന്തളത്തേ കാൎയ്യങ്ങളന്വേഷിക്കുന്നതിനായി രാജാകേശവദാസൻ ഇടയ്ക്കിടയ്ക്കു പന്തളത്തു പോകാറുണ്ടായിരുന്നുവത്രെ. 995-വരെ ഈ ഉടമ്പടി പ്രാബല്യത്തിലിരുന്നിരുന്നു.

പണ്ടേതന്നെ തുടങ്ങിയിരുന്ന കുടുംബഛിദ്രം ഈ ഘട്ടത്തിൽ അതിൻെറ മൂൎദ്ധന്യദശയെ പ്രാപിച്ചതിനാൽ പന്തളത്തെ രാജ്യഭരണത്തിൽ പല കുഴപ്പങ്ങളും നേരിട്ടു. അതിനാൽ പന്തളംരാജ്യം മുഴുവൻ ചില വ്യവസ്ഥകളോടുകൂടി തിരുവിതാംകൂർ ഗവമ്മേണ്ടിനെ ഏല്പിക്കാൻ അന്നത്തെ രാജാവു തീൎച്ചപ്പെടുത്തി. അതനുസരിച്ചു റാണിപാൎവ്വതീഭായിയുടെ രാജ്യഭരണകാലത്തു് 995-ൽ ഒരു ഉടമ്പടി എഴുതി. ഈ ഉടമ്പടിപ്രകാരം പന്തളംരാജ്യം തിരുവിതാംകൂറിനോടു ചേരുകയും

പന്തളം രാജകുടുംബാംഗങ്ങളിൽ ഓരോരുത്തരെയും മാലിഖാൻ കൊടുത്തു സംരക്ഷിക്കേണ്ട ചുമതല തിരുവിതാംകൂർ മഹാരാജാക്കന്മാരിൽ നിക്ഷിപ്തമാകുകയും ചെയ്തു. ഈ ഉടമ്പടി അനുസരിച്ചു തിരുവിതാംകൂർ മഹാരാജാക്കന്മാർ ഇന്നും പന്തളം രാജകുടുംബാംഗങ്ങൾക്കു നിശ്ചയപ്രകാരമുള്ള അടുത്തുൺ കൊടുത്തുവരുന്നു. ഇതാണു നമുക്കു സുപരിചിതമായ പന്തളം രാജകുടുംബത്തിന്റെ സംക്ഷിപ്തമായ പൂർവ്വചരിത്രം.

---

## അദ്ധ്യായം ൨.

## പാണ്ഡിത്യപാരമ്പര്യം.

പന്തളത്തു തമ്പുരാക്കന്മാർ സമരചാതുര്യത്തിലെന്നപോലെ സരസ്വതീവിലാസത്തിലും പ്രസിദ്ധന്മാരായിരുന്നു. "പന്തളം വാണീദേവിയുടെ നടനപ്പന്തലാണെ" ന്നുള്ള ചൊല്ല് ഇന്നോ ഇന്നലെയോ ഉണ്ടായതല്ല. പഴയ ചരിത്രരേഖകൾ മിക്കതും ഇന്നു നശിച്ചുപോയിരിക്കുന്നതിനാൽ ആ കുടുംബത്തിൽ പണ്ടു ജീവിച്ചിരുന്ന പണ്ഡിതന്മാരുടെ കൃതികൾ നമുക്ക് അപ്രത്യക്ഷങ്ങളും അലഭ്യങ്ങളുമായിത്തീർന്നിരിക്കുന്നു. എന്നാൽ പരമ്പരാഗതങ്ങളായ ഐതിഹ്യങ്ങളിൽനിന്നു ചിലതൊക്കെ നമുക്കനുമാനിക്കാൻ കഴിയും.

കേരളത്തിൽ വന്നു മലയാളം മാതൃഭാഷയായി സ്വീകരിച്ചതിനു ശേഷം ആ രാജകുടുംബാംഗങ്ങൾ മലയാളഭാഷയെ ക്രമത്തിലധികം സ്നേഹിച്ചുതുടങ്ങിയതാ

യും പന്തളത്തു താമസമുറപ്പിച്ചതോടുകൂടി ആ ഭാഷാ
പ്രണയം ദൃഢമൂലമായിത്തീൎന്നതായും പറയപ്പെടുന്നു.
അന്നുമുതൽ സംസ്കൃതഭാഷ അഭ്യസിക്കുന്നതിൽ അവർ
പൂൎവ്വാധികം ശ്രദ്ധ പതിപ്പിച്ചുതുടങ്ങി. പുരുഷന്മാർ
മാത്രമല്ല സ്ത്രീകളും വിദ്യാഭ്യാസത്തിൽ ഔത്സുക്യം പ്രദ
ശിപ്പിച്ചതിനാൽ പാണ്ഡിത്യം പന്തളം രാജകുടുംബ
ത്തിൽ ഒരു പാരമ്പൎയ്യമായിത്തീൎന്നു. സംസ്കൃതം അറി
ഞ്ഞുകൂടാത്തവർ വെറും പശുതുല്യന്മാരാണെന്നായിരു
ന്നു അന്നുള്ളവർ ഗണിച്ചുവന്നതു്. വിദേശികളും സ്വ
ദേശികളുമായ അനവധി പണ്ഡിതന്മാരെയും കവിക
ളെയും ക്ഷണിച്ചുവരുത്തി കൊല്ലംതോറും നവരാത്രി കാ
ലത്തു പന്തളം കൊട്ടാരത്തിൽ ഒരു വലിയ വിദ്വൽസ
ദസ്സു നടത്തിവന്നിരുന്നതായി അറിയുന്നു. കൊല്ലം
തൊള്ളായിരാമാണ്ടിനോടടുത്ത കാലത്തു് ഈ വിദ്വൽ
സദസ്സിൽ അഗ്രാസനസ്ഥാനത്തെ അലങ്കരിച്ചിരുന്നതു
പന്തളത്തു രാജകുടുംബത്തിലെ അംഗമായിരുന്ന ഒരു ര
വിവൎമ്മരാജാവായിരുന്നു എന്നുള്ളതിനു രേഖയുണ്ടു്.
വേദശാസ്ത്രപുരാണാദികളിൽ അതിനിപുണനായിരുന്ന
അദ്ദേഹത്തെ ജയിക്കുന്നതിനു പല പരദേശശാസ്ത്രിമാ
രും വരാറുണ്ടായിരുന്നുവെന്നും അവരെല്ലാം വാദപ്രതി
വാദത്തിൽ രാജാവിനോടു തോറ്റുപോകുകയാണുണ്ടാ
യതെന്നും പറയപ്പെടുന്നു. വേദത്തിലെ പ്രധാനഭാഗ
ങ്ങളെല്ലാം സംഗ്രഹിച്ചു അദ്ദേഹം പദ്യരൂപത്തിൽ ഒരു
ഗ്രന്ഥം നിൎമ്മിച്ചിരുന്നുവെന്നും, അതു സാധാരണക്കാ
ൎക്കും കൂടി വായിച്ചാൽ മനസ്സിലാകത്തക്ക വിധം ഏററ
വും ലളിതഭാഷയിലാണു എഴുതപ്പെട്ടിരുന്നതെന്നും അ

റിയുന്നു. പന്തളം രാജകുടുംബത്തിലെ ഗ്രന്ഥപ്പുരയിൽ ഒരു പക്ഷെ, ഇതു മറഞ്ഞു കിടപ്പുണ്ടായിരിക്കാം.

അതിനുമുൻപും അനേകം വിദ്വാന്മാർ ആ കുടുംബത്തിലുണ്ടായിട്ടുണ്ടെങ്കിലും ഈ രവിവമ്മരാജാവിന്റെ കാലംമുതൽക്കാണു പന്തളം സാഹിത്യലോകത്തിൽ ഉയൎന്നു കാണുമാറായതു്. അതിനുശേഷം അവിടെയുണ്ടായിട്ടുള്ള വിദ്വാന്മാരെപ്പററി ഏതാണ്ടൊരറിവു നമുക്കു ലഭിക്കുന്നുമുണ്ടു്. കൊല്ലവഷം ആയിരത്തിനും ആയിരത്തിമുപ്പതിനുംമദ്ധ്യേ വിദ്വാൻ രവിവമ്മാവു് എന്ന പേരിൽ പ്രസിദ്ധനായ മറെറാരു രാജാവു് അവിടെ ഉണ്ടായിരുന്നു. ചെറുപ്പത്തിൽതന്നെ പ്രദർശിപ്പിച്ചുതുടങ്ങിയ കവിതാവാസനനിമിത്തം അദ്ദേഹം ഗുരുനാഥന്മാരുടെ പ്രീതിക്കും അനുഗ്രഹത്തിനും പാത്രമായിത്തീന്നിരുന്നു. മുപ്പതാമത്തെ വയസ്സിൽ കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനംചെയ്ത ഇദ്ദേഹം, ആ . സ്വല്പകാലത്തിനിടയ്ക്കു "വിദ്വാൻ" എന്ന പേരു സമ്പാദിച്ചു നാടെങ്ങും കീൎത്തി പരത്തി. അന്നു കോഴിക്കോട്ടു വാണിരുന്ന ഒരു സാമൂതിരി, ഈ രാജാവുമായി സാഹിത്യവിഷയകമായ ചില വാദപ്രതിവാദങ്ങൾ നടത്തുകയുണ്ടായിട്ടുണ്ടു്. സാമൂതിരിപ്പാട്ടിലെ ചില കത്തുകൾ ദ്രവിച്ച ഓലകളിൽ, ചിലതിന്റെ ഉച്ഛിഷ്ടമായി, ഇന്നും പന്തളത്തു ഗ്രന്ഥപ്പുരയിൽ കാണാം. സാമൂതിരിക്കു പന്തളത്തു രാജാവിനെ വാദത്തിൽ ജയിക്കാൻ സാധിച്ചില്ലെന്നാണു് അവയിൽനിന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നതു്. ഈ രവിവമ്മരാജാവുണ്ടാക്കിയ ചില പദ്യങ്ങൾ കാണാപ്പാഠമായി അറിയാവുന്ന തമ്പുരാക്കന്മാർ ഇന്നും പന്തളത്തുണ്ടു്.

ഈ "വിദ്വാൻ തമ്പുരാ"ൻെറ സഹോദരിയായ തനാംഗിത്തമ്പുരാട്ടിയും ഒരു വലിയ വിദുഷിയായിരുന്നു. സംഗീതം, ചിത്രമെഴുത്തു എന്നീ കലകളിൽ അവിടത്തേക്കുണ്ടായിരുന്ന പാണ്ഡിത്യം അന്യാദൃശമായിരുന്നുവെന്നാണു ഇന്നും പലരും പറയുന്നതു്. ആ വിദുഷി വ്യാകരണത്തിൽ ഭാഷ്യംവരെ വായിച്ചിരുന്നുവത്രെ. തിരുവാതിരപ്പാട്ടു മുതലായ ചില ഗാനകൃതികൾ മാത്രമല്ലാതെ മററൊന്നും അവിടുന്നു എഴുതിയതായി അറിവില്ല.

സംസ്കൃതസാഹിത്യത്തിൽ അഗാധമായ നൈപുണ്യം സമ്പാദിച്ചിരുന്ന മററൊരു മഹാൻ, നീരാഴികെട്ടിൽ എഴുന്നള്ളി താമസിച്ചിരുന്ന പൂരുരുട്ടാതിതിരുനാൾ കേരളവർമ്മതമ്പുരാനായിരുന്നു. ഇദ്ദേഹം തീപ്പെട്ടതു കൊല്ലവർഷം 1045-ാമാണ്ടിലായതുകൊണ്ടു് ഇദ്ദേഹത്തെപ്പററി ചില കൂടുതൽ വിവരങ്ങൾ അറിയുന്നതിനുള്ള സൗകര്യം നമുക്കു ലഭിക്കുന്നുണ്ടു്. ചതുശ്ശാസ്ത്രപണ്ഡിതനും ഉത്തമകവിയുമായിരുന്ന ഈ കേരളവർമ്മ തമ്പുരാൻ അദ്ധ്യാപനവൃത്തിയിലാണു അധികം വ്യാപൃതനായിരുന്നതു്. അനവധി ശിഷ്യന്മാർ ഇദ്ദേഹത്തിൻെറ അടുക്കൽ പഠിച്ചു താമസിച്ചിരുന്നു. ഭാഗിനേയനായ ഒരു കേരളവർമ്മതമ്പുരാനും പിന്നീടു സുപ്രസിദ്ധനായിത്തീൎന്ന ഇലത്തൂർ രാമസ്വാമിശാസ്ത്രികളും ഈ തമ്പുരാൻെറ അടുക്കൽ പഠിച്ചു വിദ്വാന്മാരായിത്തീൎന്നവരാണു്. ഇദ്ദേഹം പല അവസരങ്ങളിലും തിരുവിതാംകൂർ മഹാരാജാക്കന്മാരെ വൎണ്ണിച്ചു പദ്യങ്ങളെഴുതീട്ടുണ്ടു്. അവയിൽ ഒന്നുരണ്ടെണ്ണം ഇവിടെ പകൎത്താം:—

"ശുഭ്രാംഗര കവിഗീഷ്പതി സ്വകവിതാ-
വാശ്വേദ്ധാരണീം താവകീം
ശ്രുത്വാത്മീയയശോവിഭംഗചകിതര
ത്വത്കർണ്ണമൂലം ഗതര
ഹ്രീണര വക്ത്രമുപാംശു കണ്ഡലയുഗ-
പ്രത്യുപ്തഹീരച്ഛലാൽ
"സ്വാമിൻ! പാലയ നര കൃപാലയ! ഇതേ"-
ത്യേവം സദാ തിഷ്ഠതഃ.

ശ്രീമദ്വഞ്ചിമഹീപുരന്ദരയശഃ-
സന്ദോഹദുഗ്ദ്ധാബ്ധിനാ
ഗൈർവ്വാണീസരണിർവേദതിതരാ-
മാക്രമ്യമാണാ ചിരാൽ
ഇത്യേവം മനസാ കലയ്യ തരണീം
തത്രോഡുപംചാത്മഭൂതം
നിത്യം വിശ്വജനീനസൃഷ്ടിനിപുണഃ
ശങ്കേ സസർജ്ജാത്മഭൂഃ.

ഗുണാശ്ചതുർവ്വിംശതിരിത്യവോച-
ന്നൈയ്യായികാ യുക്തമിദം ന ഭാതി
ഭവത്യസംഖ്യേയഗുണാശ്രയോയം
ദയാനിധിർവ്വഞ്ചിമഹീമഹീശഃ."

ഒരിക്കൽ തമ്പുരാന്റെ പാണ്ഡിത്യം കണ്ടു സന്തോഷിച്ച തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു അദ്ദേഹത്തിന് ഒരു വീരശൃംഖലയും മറേറതാനും സമ്മാനങ്ങളും നൽകുകയുണ്ടായി എന്നുള്ളതും പ്രസ്താവയോഗ്യമാണ്.

ഇദ്ദേഹത്തിൻെറ ഭാഗിനേയനും ശിഷ്യനുമായ കേരളവർമ്മ തമ്പുരാനും വേദവേദാന്തങ്ങൾ, തക്കവ്യാകരണാദികൾ, കാവ്യനാടകാലങ്കാരങ്ങൾ എന്നിത്യാദികളിൽ അത്യന്തം നിപുണനായിരുന്നു. സഞ്ചാരപ്രിയനായിരുന്ന ഇദ്ദേഹം തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽപോയി താമസിക്ക പതിവായിരുന്നു. അങ്ങനെയുള്ള സഞ്ചാരത്തിനിടയിൽ ഏതാനും കാലംകേരളവർമ്മ വലിയ കോയിത്തമ്പുരാൻെറ ഗുരുസ്ഥാനം സ്വീകരിക്കേണ്ടതായും വന്നിട്ടുണ്ട്. കവിതാനിർമ്മാണത്തേക്കാൾ കവിതാനിരൂപണത്തിലാണ് അദ്ദേഹം കൂടുതൽ പാടവം പ്രദർശിപ്പിച്ചിരുന്നതു്. സഹപാഠിയായ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ എഴുതുന്ന പദ്യങ്ങളെയെല്ലാം കൂലങ്കഷമായി വിമർശിച്ചു തെററുകളെല്ലാം ചൂണ്ടിക്കാണിക്കുന്നതു് ഒരു പതിവായിട്ടാണ് അദ്ദേഹം സ്വീകരിച്ചിരുന്നതു്. ആദ്യകാലങ്ങളിൽ ശാസ്ത്രികൾക്ക് ഇതിൽ അല്പം നീരസം തോന്നിയിരുന്നുവെങ്കിലും, തമ്പുരാൻെറ ഹൃദയശുദ്ധിയും അദ്ദേഹത്തിൻെറ നിഷ്പക്ഷവും നിഷ്കൃഷ്ടവുമായ നിരൂപണം നിമിത്തം തൻെറ കവിതയ്ക്കുണ്ടാകുന്ന ഗുണാതിരേകവും മനസ്സിലാക്കിയതോടുകൂടി അതെല്ലാം മാറുകയും താനെഴുതുന്ന കൃതികളെല്ലാം തമ്പുരാനെ കാണിച്ചു നിരൂപണം ചെയ്യിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിക്കയും ചെയ്തു.

ഈ തമ്പുരാൻ പലപ്പൊഴും തിരുവനന്തപുരത്തു പോയി താമസിക്കാറുണ്ടായിരുന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവിടെ ചെന്നാൽ വലിയകോയിത്തമ്പുരാൻെറ കൂടെയായിരുന്നു താമസം. അന്നു രാജ്യം ഭരിച്ചിരു

ന്ന ആയില്യം തിരുനാൾ രാമവർമ്മമഹാരാജാവു തിരുമനസ്സിലേക്കു പന്തളത്തു തമ്പുരാന്റെ തികഞ്ഞ പാണ്ഡിത്യത്തെപ്പററി മനസ്സിലാക്കാനിടവന്നതോടുകൂടി തിരുമനസ്സുകൊണ്ടു് തമ്പുരാനു പ്രതിമാസം പതിനഞ്ചു രൂപാ പാരിതോഷികമായി അനുവദിക്കുകയുണ്ടായി. ചരമംവരെ ഈ പാരിതോഷികം ആ തമ്പുരാൻ പററിക്കൊണ്ടിരിക്കയും ചെയ്തിരുന്നു. ഇങ്ങനെ മഹാരാജാവിന്റെ പ്രീതിക്കു പാത്രീഭവിച്ച കേരളവർമ്മതമ്പുരാൻ അന്നുമുതൽ തിരുവനന്തപുരത്തെ വിദ്വൽ സദസ്സിൽ ഒരംഗമായിത്തീൎന്നു. അന്നു നവരാത്രിക്കു പരദേശങ്ങളിൽ നിന്നു തിരുവനന്തപുരത്തു വന്നിരുന്ന ശാസ്ത്രിമാരെയൊക്കെ ഈ തമ്പുരാൻ തോല്പിച്ചുവന്നതിനാൽ അദ്ദേഹത്തിന്റെ യശസ്സു എത്രയും വേഗത്തിൽ നാട്ടുമുഴുവൻ വ്യാപിക്കുന്നതിനിടയായി. പന്തളം രാജകുടുംബത്തിനും പ്രത്യേകിച്ചും തിരുവിതാംകൂറിനു പൊതുവേയും അഭിമാനഭാജനമായിരുന്ന ഈ മഹാൻ കൊല്ലവഷം 1060-ലാണു ഇഹലോകത്തെ വെടിഞ്ഞതു്.

1077-മിഥുനത്തിൽ പരേതനായ തിരുവാതിരനാൾ രാജരാജവൎമ്മത്തമ്പുരാൻ പാരമ്പയ്യംകൊണ്ടും പാണ്ഡിത്യംകൊണ്ടും ഈ കേരളവൎമ്മതമ്പുരാന്റെ അനന്തരവൻ തന്നെയായിരുന്നു. കാവ്യനാടകാലങ്കാരാദികളിൽ മാത്രമല്ല, സംഗീതം, ചിത്രമെഴുത്തു മുതലായ ലളിതകലകളിലും അദ്ദേഹത്തിനുണ്ടായിരുന്ന പ്രാവീണ്യം അക്കാലത്തു മററാക്കുമുണ്ടായിരുന്നില്ല. ദ്രുതകവനസാമൎത്ഥ്യം അദ്ദേഹം വിദ്യാൎത്ഥിജീവിതകാലത്തുതന്നെ പ്രദർശിപ്പിച്ചിരുന്നുവത്രെ. തന്റെ ശിഷ്യൻ ചില പദ്യ

ങ്ങളൊക്കെ എഴുതിത്തുടങ്ങിയിട്ടുള്ളതായി മററു ശിഷ്യന്മാരിൽനിന്നും മനസ്സിലാക്കിയ ഗുരുനാഥൻ ഒരു ദിവസം തമ്പുരാനോട് കുലദൈവമായ ശാസ്താവിനെ സ്തുതിച്ച് ഒരു പദ്യമുണ്ടാക്കാനാവശ്യപ്പെട്ടു. പന്ത്രണ്ടു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ശിഷ്യനാകട്ടെ, അല്പമൊന്ന് ആലോചിച്ചതിന്നുശേഷം യാതൊരു മടിയും കൂടാതെ താഴെ കാണിക്കുന്ന പദ്യം ഉച്ചരിച്ചു.

"സരസിജദളനേത്രം സാരസാരാതിവക്ത്രം
സജലജലദഗാത്രം സാന്ദ്രകാരുണ്യപാത്രം
സഹതനയകളത്രം സാംബഗോവിന്ദമിത്രം
സകല വിബുധമിത്രം സംശ്രയാമഃ പവിത്രം"

ദ്വാദശവയസ്കനായ തന്റെ ശിഷ്യൻ ചൊല്ലിയ പദ്യം കേട്ടു ഗുരുനാഥൻ അല്പമൊന്നു വിസ്മയിക്കതന്നെ ചെയ്തു. അദ്ദേഹം ശിഷ്യനെ മനസാ അനുഗ്രഹിക്കുകയും ഇങ്ങനെയുള്ള ഒരു ശിഷ്യനെ പഠിപ്പിക്കാനുള്ള യോഗ്യത തനിക്കില്ലെന്നുകണ്ടു ശാസ്ത്രപാഠം ആരംഭിക്കാനായി ശിഷ്യനെ മറെറാരു ഗുരുനാഥന്റെ അടുക്കൽ കൊണ്ടുചെന്നാക്കുകയും ചെയ്തുവത്രെ.

ഈ തമ്പുരാൻ ധർമ്മശാസ്ത്രശതകം, ദേവീസ്തോത്രം, കൃഷ്ണസ്തുതി, കൃഷ്ണലീല മുതലായ പല കൃതികളും, അനവധി ഒററശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ട്. ഇവയിൽ ചിലകൃതികൾ മാത്രമേ അച്ചടിപ്പിച്ചിട്ടുള്ളു. ധർമ്മശാസ്ത്രശതകത്തിൽനിന്നും ഏതാനും പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം:—

"കരധൃതഖരകരവാലം
പദനതസൗവർഗ്ഗവർഗ്ഗരിപു കാലം
ശബരിഗിരിവിഹൃതിലോലം
ഹരിഹരബാലം ഭജേഹമനുവേലം

കഞ്ജാക്ഷ ഗിരിശസൂനോഃ
ശിഞ്ജാനേ മഞ്ജീരരഞ്ജിതപദാബ്ജേ
ഹൃദിമമ സുചിരമുദാരേ
രുചിരേ മണിനൂപുരേ സദാസ്യാതാം.

കാലാരിബലി നിഷൂദന
ബാലസ്യോദാരമതുലരുചിജാലം
ഗളതലമതിവിമലം നവ-
മണിമയജാലം ചകാസ്തുമമ ചിത്തേ.

നളിനം തനോതി മലിനം
ദിനദീപദശാം ച നയതി യ ച്ചന്ദ്രം
ഹരിഹരജമുഖസ്യാഹോ!
ജാനേ തസ്യോപമാന മിഹനാന്യത്.

കുന്ദേന്ദുവിശദരദനം
സുന്ദരമന്ദസ്മിതോല്ലസദ്വദനം
വന്ദേരവിന്ദലോചന-
ചന്ദ്രകലാചൂഡനന്ദനമമന്ദം."

ഈ ശതകം കവി പതിനെട്ടാമത്തെ വയസ്സിലെഴുതിയതായിട്ടാണു പറയപ്പെടുന്നതു്. സുലളിതങ്ങളും സുമധുരങ്ങളുമായ ഇത്തരം പദ്യങ്ങളടങ്ങിയ ഒരു മനോഹരകൃതി തൻെറ പതിനെട്ടാമത്തെ വയസ്സിൽ നിർമ്മിച്ച ആ തമ്പുരാൻെറ കവിതാവാസന എത്രമാത്രം ഭാസുരമായിരുന്നിരിക്കണമെന്നു നമുക്കു ഏകദേശം അനുമാനിക്കാമല്ലോ. മലയാളത്തിലും അദ്ദേഹംഎന്തോചിലതൊക്കെ എഴുതിയതായികേൾക്കുന്നുണ്ടു്.അവയിൽഒന്നോരണ്ടോ തിരുവാതിരപ്പാട്ടുകൾ മാത്രമേ പ്രചാരത്തിൽ വന്നു കാ

ങ്ങനുള്ളു. ശിഷ്യസമ്പന്നനും ഭക്തശിരോമണിയുമായി രുന്ന ഇദ്ദേഹം 1077 മിഥുനമാസത്തിലാണു് ഐഹിക ബന്ധങ്ങളോടു യാത്ര പറഞ്ഞതു്.

---

അദ്ധ്യായം ൪.

---

ജനനം.

ഇങ്ങനെ പരമ്പരാവംകൊണ്ടും പാണ്ഡിത്യം കൊണ്ടും പ്രസിദ്ധമായ പന്തളം രാജകുടുംബം കുറച്ചുകാലം മുൻപുമുതൽ രണ്ടുശാഖയായി പിരിഞ്ഞു പാൎത്തുവരികയാണു്. വലിയകോയിക്കലെന്നും കൊച്ചുകോയിക്കലെന്നുമാണു ആ ശാഖകൾക്കു പറഞ്ഞുവരുന്ന പേരുകൾ. കുടുംബാംഗങ്ങൾ വൎദ്ധിച്ചതിനാൽ ഈ ശാഖകൾ വീണ്ടും വിഭജിക്കപ്പെട്ടു. തെക്കേടത്തു കൊട്ടാരമെന്നും വടക്കേടത്തു കൊട്ടാരമെന്നുമുള്ള രണ്ടു ഉപശാഖകൾ വലിയകോയിക്കൽ ശാഖയ്ക്കുണ്ടായി. ഇവയിൽ ഓരോ ശാഖയ്ക്കും, സ്ത്രീകൾക്കും കുട്ടികൾക്കും പ്രത്യേകം കൊട്ടാരങ്ങളുണ്ടു്. നമ്മുടെ ചരിത്രനായകനായ കവിതിലകൻ പന്തളത്തു കേരളവൎമ്മതമ്പുരാന്റെ മാതാവായ അശ്വതിതിരുനാൾ തമ്പുരാട്ടി തന്റെ രണ്ടുസഹോദരിമാരോടുകൂടി ആദ്യകാലങ്ങളിൽ പുത്തൻകോയിക്കൽ എന്നു വിളിച്ചുവരുന്ന കൊട്ടാരത്തിലാണു താമസിച്ചിരുന്നതു്. കുറെക്കഴിഞ്ഞതിനുശേഷം അവർ നെയ്യൂർ കോയിക്കൽ എന്ന കൊട്ടാരത്തിലേക്കു താമസം മാററി. ചരിത്രനായകന്റെ മാതാവു്, കൂട്ടത്തിൽ കനി

ഷ്ഠസഹോദരിയായിരുന്നു. ജ്യേഷ്ഠസഹോദരിക്കു കേരളവർമ്മാ, വീരകേരളവർമ്മാ എന്നു രണ്ടു പുത്രന്മാരും മദ്ധ്യമസഹോദരിക്കു രാമവർമ്മാ എന്ന ഒരു പുത്രനുമാണുണ്ടായിരുന്നതു്. അവരെല്ലാം സംസ്കൃതഭാഷയിൽ അസാമാന്യമായ പാണ്ഡിത്യം സമ്പാദിച്ചവരുമായിരുന്നു. ഇവരിൽ പ്രഥമനായ കേരളവർമ്മാവാണു് "ഭൂതനാഥോത്ഭവം" എന്ന കഥയെ വിഷയമാക്കിക്കൊണ്ടു സംസ്കൃതത്തിൽ ഒരു ചമ്പുവും മലയാളത്തിൽ ഒരു ശീതങ്കൻ തുള്ളലും ഒരു കഥകളിയും കുചേലവൃത്തം തുള്ളലും എഴുതീട്ടുള്ളതു്. അനവധി ഒററശ്ലോകങ്ങളും ഇദ്ദേഹം എഴുതീട്ടുണ്ടു്. ദ്വിതീയനായ വീരകേരളവർമ്മ തമ്പുരാനും ഒരു നല്ല കവിയായിരുന്നു. ഇദ്ദേഹം കുറച്ചുകാലം മാവേലിക്കര സ്പെഷ്യൽസ്കൂളിൽ മുൻഷിയായിരുന്നിട്ടുണ്ടു്. ഇദ്ദേഹത്തിൻെറ ചില പദ്യങ്ങൾ താഴെ ചേർക്കുന്നു:—

"പന്തളേന്ദ്രകവിരാജമണ്ഡലവിനിർഗ്ഗളൽ-
പരമമഞ്ജുള-
ശ്ലോകരൂപശിശിരാമൃതോദകപ്രഷൽ
പ്രവർഷണസുഹർഷിണീ
സൂരിലോകരസദായിനീ സുഭൃതമജ്ഞതാ-
തിമിരഭേദിനീ
കൗമുദീവ മുദമാവഹേൽ കുവലയസ്യസാ
കവനകൗമുദീ."

"ഉള്ളത്തിലുററ കപടം പുറമേ മിരട്ടും
കള്ളത്തരമുള്ള ചിരിയും മൃദുവായ വാക്കും
ഉള്ളററ നാട്യവുമസൂയയുമൊക്കെയൊന്നിൽ
വെള്ളററ മൂപ്പരുടെ ലക്ഷണമാണിതെല്ലാം"

തമ്പുരാൻെറ കവിതാവാസനയ്ക്കു ഈ പദ്യങ്ങഠം ഒന്നാംന്തരം സാക്ഷിയാണല്ലൊ. ഭാഷാന്തരങ്ങളായിട്ടും ചില പദ്യങ്ങളെല്ലാം അദ്ദേഹം എഴുതിയിട്ടുണ്ടു്. ഒന്നുരണ്ടു മൂലശ്ലോകങ്ങളും അവയുടെ പരിഭാഷകളും ഇവിടെ ചേൎക്കാം.

മൂ. പ്രതികൂലതാമുപഗതേ ഹി വിധൗ
വിഫലത്വമേതി ബഹുസാധനതാ
അവലംബനായ ദിനഭൎത്തുരഭൂൽ
ന പതിഷ്യതഃ കരസഹസ്രമപി

തൎജ്ജിമ. ഇഹ ദൈവമിങ്ങു വപരീതമാവുകിൽ
ബഹു സാധനങ്ങഠം വിഫലങ്ങളായിടും
സഹസാ പതിക്കുവതിനൽകനായിടും
മഹസാം നിധിക്കു കരമായിരം വൃഥാ

മൂ. ക്രമേളകം നിന്ദതി കോമളേച്ഛുഃ
ക്രമേളകഃ കണ്ടകലമ്പടസ്തം
പ്രീതൈതയോരിഷ്ടഭുജോസ്സമായാം
മദ്ധ്യസ്ഥതാ നൈകതരോപഹാസഃ

തൎജ്ജിമ

പച്ചിലക്കുന്ന മൃഗങ്ങഠം മുഠംച്ചെടികളെ-
ത്തിന്നീടുമുഷ്ട്രത്തിനെ
സച്ചുത്വം കലരുന്ന നൽതളിരശി-
ക്കും മാനിനേയുഷ്ട്രവും
ഇച്ഛയ്ക്കൊത്തതുപോലെ തിന്നിടുമവ-
യ്ക്കുഠംപ്രീതി സാമ്യത്തിലാ-
ക്ഷെപ്പം രണ്ടിലൊരുത്തനിൽ കരുതുവോൻ
മദ്ധ്യസ്ഥനായ്ത്തീൎന്നിടാ.

മൂ. മാജീവൻ യഃ പരാവജ്ഞാ-
ദുഃഖദഗ്ദ്ധോപി ജീവതി
തസ്യാ ജനനിരേവാസ്തു
ജനനീക്ലേശകാരിണഃ

ത. പരാക്ഷേപസഞ്ജാതദുഃഖം സഹിച്ചു-
ങ്ങിരിക്കുന്നവൻ ഹന്ത! ജീവച്ഛവം താൻ
ഉരുക്ലേശമമ്മയ്ക്കു നൽകീടുമീയാഠം
പിറക്കാതിരിക്കുന്നതാണേറെ നന്ന്.

മൂ. വിധായ വൈരം സാമർഷേ
നരോരൗ യ ഉദാസതേ
പ്രക്ഷിപ്യോദർച്ചിഷം കക്ഷേ
ശേരതേ തേഭിമാരുതം

ത. പണ്ടേ സരോഷതയെഴും രിപുവിങ്കൽവൈര-
മുണ്ടാക്കിയേതവരടങ്ങി വസിച്ചിടുന്നു,
രണ്ടില്ലപക്ഷ,മവർ കക്ഷമതിങ്കലഗ്നി
കൊണ്ടിട്ടു വായുവിനു നേൽക്കു കിടന്നിടുന്നു.

ഈ ഭാഷാന്തരരീതി ഏററവും അഭിനന്ദനീയമാണെന്നുള്ളതിനു എന്താണു സംശയം? മൂലത്തിലെ ആശയം വിടാതെ സരസമായ പദപ്രയോഗം കൊണ്ടു് പരിഭാഷാകൃത്യം നിർവഹിക്കാമെങ്കിൽ അതല്ലേ നല്ലതു്. ആ രീതിയാണു് വീരകേരളവർമ്മ സ്വീകരിച്ചിരുന്നതെന്നു മേലുദ്ധരിച്ച പദ്യങ്ങളിൽനിന്നു മനസ്സിലാക്കാൻ പ്രയാസമുണ്ടെന്നു തോന്നുന്നില്ല.

പന്തളം രാജകുടുംബത്തിലെ അംഗങ്ങളിൽ പലരും കവിതയെഴുതി ക്ഷേമന്മാരാണെന്നു നടിച്ചുവന്നിരുന്ന കാ

ലമായിരുന്നു അത്. അവരെ കളിയാക്കുന്നതിനായി വീരകേരളവർമ്മ പലപ്പോഴും പല വിദ്യകളും പ്രയോഗിച്ചിട്ടുണ്ട്. ഗൂഢപ്രശ്നങ്ങളുണ്ടാക്കി ഉത്തരമെഴുതുന്നതിനായി മററു രാജകുമാരന്മാരുടെ അടുക്കലേക്കു കൊടുത്തയക്കയായിരുന്നു അവയിലൊരു വിദ്യ. ഒരിക്കൽ അദ്ദേഹം ഇങ്ങനെ ഒരു പ്രശ്നമുണ്ടാക്കി ഭൃത്യൻ വശം മററു കുമാരന്മാരുടെ അടുക്കലേക്കു കൊടുത്തയച്ചു.

"മുപ്പത്തഞ്ചോടു ചേർന്നുള്ള
നാല്പത്തെട്ടിനു സന്തതം
നാല്പത്തഞ്ചിനു നൽകട്ടെ
നാല്പത്തഞ്ചു ഗുണാകരൻ.

ശരിയായിട്ടിതിൻറർത്ഥം
വരുമാറൊരു പദ്യമായ്
സരസം നിരുപിച്ചാശു
വിരചിപ്പിൻ കവീന്ദ്രരെ!"

കവികളാണെന്നഭിമാനിച്ചിരുന്ന രാജകുമാരന്മാരിൽ അധികംപേൎക്കും ഉദ്ദേശം മനസ്സിലായില്ല; പദ്യം പൂരിപ്പിക്കാൻ കഴിഞ്ഞതുമില്ല. ചിലർ എന്തോ മനസ്സിലാക്കി ഏതോ വിധത്തിൽ ഉത്തരമെഴുതി. ഇതൊക്കെ കണ്ടു വീരകേരളവർമ്മ അവരോടു് ഇങ്ങനെ പറഞ്ഞു: "കവിതയെഴുത്തു ക്ഷിപ്രസാദ്ധ്യമായ ഒരു കൃത്യമല്ല. പാദമൊപ്പിച്ചതുകൊണ്ടുമാത്രം കവിതയായി എന്നു വിചാരിക്കുന്നതു് അബദ്ധമാണ്. സർവ്വതോമുഖമായ ജ്ഞാനം സമ്പാദിച്ചാൽ മാത്രമേ ഒരാൾക്കു് യഥാർത്ഥ കവിയാകാൻ സാധിക്കയുള്ളു." ഇങ്ങനെ ഉപദേശി

ച്ചതിൻശേഷം അദ്ദേഹം ആ പ്രശ്നത്തിന്റെ താഴെ ഉദ്ധരിക്കുന്ന ഉത്തരം പറഞ്ഞു:—

മൂലദേവനു നൽകട്ടെ
കാലവൈരി ശിവൻ ശുഭം
മാലകററീട്ടു സതത-
മോലിടും കരുണാകരൻ"

ഈ പ്രശ്നംതന്നെ പിന്നീടു കവനകൌമുദിയിലും പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അന്നും അധികംപേക്കു് ഇതിനു് ഉത്തരം പറയാൻ സാധിച്ചിട്ടില്ലെന്നുള്ളതു പ്രത്യേകം സ്മർത്തവ്യമാണു്.

മദ്ധ്യസഹോദരിയുടെ പുത്രനായ രാമവർമ്മത്തമ്പുരാൻ സാഹിത്യത്തിലെന്നതുപോലെതന്നെ സംഗീതത്തിലും നാട്യവിദ്യയിലും അപാരമായ പാണ്ഡിത്യമുണ്ടായിരുന്നു. ഇദ്ദേഹം അനവധി ആളുകളെ ആട്ടം പഠിപ്പിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ ചിലർ ഇന്നും ജീവിച്ചിരിപ്പുള്ളതായിട്ടാണറിവു്.

ചരിത്രനായകൻെറ മാതാവായിരുന്ന കനിഷ്ഠസഹോദരിയുടെ പേരു് അശ്വതിതിരുനാൾ തമ്പാംഗിത്തമ്പുരാട്ടി എന്നായിരുന്നുവെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കാവ്യനാടകാലങ്കാരാദികളിൽ കാര്യക്ഷമമായ പരിജ്ഞാനം ഈ തമ്പുരാട്ടിക്കുണ്ടായിരുന്നു. സ്വസ്ഥമായിരിക്കുന്ന സമയങ്ങളിലെല്ലാം പുരാണഗ്രന്ഥങ്ങൾ വായിക്കയും കഥകൾ പറഞ്ഞു കൊച്ചുകുട്ടികളെ രസിപ്പിക്കയുമായിരുന്നു ഇവരുടെ പ്രിയതരമായ വിനോദം. ഈശ്വരഭക്തിയിലും അവർ ഒട്ടും പിന്നോക്കമായിരുന്നില്ല. ഈ സ്ത്രീരത്നം പതിനെട്ടാമത്തെ വ

യസ്സിൽ പരിണീതയായി. പുതുപ്പള്ളിൽ തൃക്കോതമംഗലം എന്ന സ്ഥലത്തുള്ള പെരിഞ്ഞേരി ഇല്ലത്തു വിഷ്ണുനമ്പൂതിരി എന്ന ഒരു ബ്രാഹ്മണോത്തമനാണ് അവരുടെ ഭർത്തൃപദത്തെ അലങ്കരിച്ചത്. ശ്രോതാക്കളെ രസിപ്പിച്ചുകൊണ്ടു ഫലിതമയമായി സംസാരിക്കുന്നതിൽ പ്രത്യേകവൈദഗ്ദ്ധ്യമുണ്ടായിരുന്ന ഈ നമ്പൂതിരി ഒന്നാന്തരം ഒരു മന്ത്രവാദിയുംകൂടിയായിരുന്നു. പന്തളത്തു ചെന്നതിനുശേഷം സംസ്കൃതത്തിലും മലയാളത്തിലും കൂടുതൽ അറിവുസമ്പാദിക്കയും ഗ്രന്ഥപാരായണത്തിൽ അഭിരുചി പ്രദർശിപ്പിക്കുകയും ചെയ്തുവെങ്കിലും ഒരു മന്ത്രവാദി എന്ന നിലയിൽ കീർത്തി സമ്പാദിക്കാനാണു അദ്ദേഹം അധികം ഇഷ്ടപ്പെട്ടതു്. മററുള്ളവർ തന്നെ "മന്ത്രവാദി" എന്നോ "മന്ത്രവാദിനമ്പൂരി" എന്നോ വിളിക്കുന്നതു് അദ്ദേഹത്തിനു പരമാനന്ദപ്രദമായിരുന്നുവത്രെ. സാത്വികോത്തമനായ ഈ കേരളബ്രാഹ്മണൻ സ്വഭാര്യയായ തമ്പാംഗിത്തമ്പുരാട്ടിയിൽ അത്യന്തം അനുരക്തനായിരുന്നു. തമ്പുരാട്ടിക്കു നമ്പൂരിയുടെ നേരേയുള്ള പ്രണയവും അഗാധമായിരുന്നു.

ഇങ്ങനെ അകത്തും പുറത്തും ഒരുപോലെ അനുകൂലരും അനുരൂപരുമായിരുന്ന ഈ ദമ്പതിമാരുടെ തൃതീയസന്താനമായി 1054-ാമാണ്ടു് മകരമാസം 10-നു മകയിരം നക്ഷത്രത്തിൽ പകൽ മൂന്നുമണിക്കു നമ്മുടെ ചരിത്രനായകൻ ഭൂജാതനായി. അവരുടെ പ്രഥമസന്താനമായ രാമവർമ്മരാജകുമാരൻ, അന്നു് എട്ടൊൻപതു വയസ്സുപ്രായമായി വിദ്യാഭ്യാസത്തിൽ ഏർപ്പെട്ടിരുന്നു. രണ്ടാമതായി ജനിച്ച സ്ത്രീപ്രജ നിർഭാഗ്യവശാൽ മരിച്ചുപോകുകയും ചെയ്തിരുന്നു. അതിനാൽ മാതാപിതാക്ക

ന്മാരുടെ അതിരററ വാത്സല്യത്തിന്ന പാത്രമായിട്ടാണ് ചരിത്രനായകൻ വളൎന്ന വന്നത്.

---

അദ്ധ്യായം ൭.

---

## ബാല്യവും വിദ്യാഭ്യാസവും.

പ്രഭുകുടുംബങ്ങളിലെ കുട്ടികൾ ലാളനയുടെ ആധിക്യംകൊണ്ടു് അലസന്മാരായിത്തീരുക സാധാരണമാണല്ലൊ. ചരിത്രനായകനായ കേരളവൎമ്മാവിനെ സംബന്ധിച്ച അങ്ങനെ ഒരു ദുൎദ്ദശയുണ്ടായിട്ടില്ല. ജ്യോതിഷത്തിൽ അസാമാന്യപാടവമുണ്ടായിരുന്ന മാളികത്താഴെ കേരളവൎമ്മതമ്പുരാൻ ചെയ്ത ഒരു പ്രവചനമായിരുന്ന ഇതിന്ന പ്രധാന കാരണം. കുട്ടിയുടെ ജനനത്തെപ്പററി കേട്ട ഉടനെതന്നെ ഗ്രഹനില ഗണിച്ചുനോക്കിയ അദ്ദേഹം "ഈ കുട്ടി വലിയ വിദ്വാനും അതിപ്രസിദ്ധനുമായിത്തീരും" എന്ന പറയുകയുണ്ടായി. മാതാപിതാക്കന്മാർ ഈ പ്രവചനത്തെ നിസ്സാരമാക്കിത്തള്ളിക്കളയുകയല്ല ചെയ്തതു്. അത്ര ശോഭനമായ ഒരു ഭാവി തങ്ങളുടെ കുട്ടിക്കു വരാനിരിക്കുന്നുണ്ടെങ്കിൽ അതിന്ന വേണ്ട പരിതഃസ്ഥിതികളെ ഒരുക്കിവെയ്ക്കേണ്ടതു തങ്ങളുടെ കടമയാണെന്ന നിശ്ചയിച്ച തദനുസരണം പ്രവൎത്തിക്കയാണ് അവർ ചെയ്തതു്. മററു കുട്ടികളെപ്പോലെ കേവലം അലസനോ ഉദാസീനനോ ആയി വളരാൻ അവർ കേരളവൎമ്മയെ അനുവദിച്ചില്ല. കളിയിലും ചിരിയിലുംകൂടി ശരിയായ മേൽനോട്ടം വഹിക്കുന്നതിൽ

അവർ അതീവ ജാഗരൂകരായിരുന്നു. ദാസിമാരും ഭൃത്യജനങ്ങളും വേണ്ടതിലധികമുണ്ടായിരുന്നുവെങ്കിലും തന്റെ മകന്റെ ശുശ്രൂഷകളെല്ലാം അനുഷ്ഠിച്ചുവന്നതു തമ്പുരാട്ടിതന്നെയായിരുന്നു. ഭൃത്യന്മാരുണ്ടെന്നുവെച്ച് അലസരായി ജീവിക്കുന്നതു ശരിയല്ലെന്നും തന്നെക്കൊണ്ടു കഴിയുന്ന ജോലികൾ താൻതന്നെ ചെയ്യേണ്ടതു ഓരോ സ്ത്രീയുടേയും കടമയാണെന്നും ആയിരുന്നു ആ തമ്പുരാട്ടിയുടെ അഭിപ്രായം. അതനുസരിച്ചു തന്നെയായിരുന്നു അവരുടെ പ്രവൃത്തിയും. ചരിത്രനായകന്റെ ശൈശവത്തിൽ പത്തു വയസ്സു പ്രായമായിരുന്ന ജ്യേഷ്ഠൻ വിദ്യാഭ്യാസത്തിലേർപ്പെട്ടു പകൽസമയം മുഴുവനും ഗുരുനാഥന്മാരുടെ അടുക്കൽ കഴിച്ചുകൂട്ടിയിരുന്നതിനാൽ മാതാവിനു ഇളയ മകനെ ശുശ്രൂഷിക്കുന്നതിനും പരിചരിക്കുന്നതിനും ധാരാളം സമയവും സൗകര്യവും കിട്ടുകയും ചെയ്തിരുന്നു.

ക്ഷത്രിയകുലധർമ്മമനുസരിച്ചു ജാതകർമ്മം, നാമകരണം, അന്നപ്രാശനം മുതലായ സംസ്കാരങ്ങൾ യഥാവിധി യഥാകാലം അനുഷ്ഠിക്കപ്പെട്ടു. പരിചരണത്തിൽ പ്രദർശിപ്പിച്ച ശ്രദ്ധാധിക്യത്താൽ പറയത്തക്ക ബാലാരിഷ്ടതകളൊന്നും കൂടാതെതന്നെ ചരിത്രനായകൻ വളർന്നുവന്നു. വിദ്യാരംഭകൃത്യം നിർവ്വഹിക്കപ്പെട്ടതു മൂന്നാമത്തെ വയസ്സിലാണ്. കൊച്ചുതമ്പുരാക്കന്മാരെ നിലത്തെഴുത്തു മുതലായ പ്രാരംഭപാഠങ്ങൾ പഠിപ്പിക്കുന്നതിനായി കൊട്ടാരത്തിൽനിന്നും പ്രത്യേകം ഏൾപ്പെടുത്തിയിരുന്ന അച്യുതവാരിയർ എന്ന ഒരാളാണു ചരിത്രനായകനെ നിലത്തെഴുത്തു പഠിപ്പിച്ചതു്. സംസ്കൃതത്തിൽ

സാമാന്യം പണ്ഡിതനും, വൈദ്യം, ജ്യോതിഷം മുതലായവയിൽ നിഷ്ണാതനുമായിരുന്ന വാരിയർ കൊച്ചുകുട്ടികളെ പ്രാരംഭപാഠങ്ങൾ അഭ്യസിപ്പിക്കുന്നതിൽ അസാധാരണമായ പാടവം പ്രദർശിപ്പിച്ചിരുന്നു. കേരളവർമ്മ തമ്പുരാനൊന്നിച്ചു നിലത്തെഴുത്തു പഠിക്കുന്നവരായി വേറെയും പല കൊച്ചുതമ്പുരാക്കന്മാരും കൊച്ചുതമ്പുരാട്ടിമാരുമുണ്ടായിരുന്നുവെന്നുവരികിലും വിനോദപ്രിയരും ലീലാലോലുപരുമായ അവർ .അക്ഷരാഭ്യാസവിഷയത്തിൽ വലിയ ഔത്സുക്യം പ്രദർശിപ്പിച്ചിരുന്നില്ല. ബാല്യസഹജമായ ലീലാലോലുപതയാണു് അവരിൽ മുന്നിട്ടു നിന്നിരുന്നതു്. നമ്മുടെ ചരിത്രനായകനാകട്ടെ, ആ ബാല്യപ്രായത്തിൽപോലും, നിലവിട്ടു കളിച്ചിരുന്നില്ല. അദ്ദേഹവും കൂട്ടുകാരൊന്നിച്ചു കേളീരംഗത്തിൽ പ്രവേശിച്ചിരുന്നുവെങ്കിലും, മററുള്ളവരുടെ വിനോദരീതികൾ കണ്ടു നില്ക്കയല്ലാതെ കളികളിൽ അധികമായി പങ്കുകൊള്ളാറുണ്ടായിരുന്നില്ല. ഇതു കണ്ടു കൂട്ടുകാരെല്ലാം "കഴിമടിയ"നെന്നു പറഞ്ഞു അദ്ദേഹത്തെ ആക്ഷേപിക്കാറുണ്ടായിരുന്നുവത്രെ!

അക്കാലങ്ങളിൽ പന്തളം കൊട്ടാരത്തിൽ ചാക്യാരുകൂത്തു്, ചൊല്ലിയാട്ടം, പാഠകം, സദിരു്, മുതലായ സാഹിത്യവിനോദങ്ങൾ കൂടക്കൂടെ നടക്കാറുണ്ടായിരുന്നു. മററു കുട്ടികളിലധികം പേരും ഇവയിൽ വലിയ ഔത്സുക്യം പ്രദശിപ്പിച്ചിരുന്നില്ല. എന്നാൽ ചരിത്രനായകനാകട്ടെ, മനസ്സിരുത്തി അതെല്ലാം കാണുകയും കേൾക്കകയും ചെയ്തിരുന്നു. ആ സമയത്തു കൂട്ടുകാർ വന്നു കളിക്കാനോ കളികാണാനോ നിർബ്ബന്ധപൂർവ്വം ക്ഷണിച്ചാ

ലും അദ്ദേഹം പോവാറുണ്ടായിരുന്നില്ല. ഇങ്ങനെ പുരാണകഥകളിൽ അസാധാരണമായ ഒരു മമത ചരിത്രനായകന്ന ചെറുപ്പത്തിൽ തന്നെ ജനിക്കുന്നതിനിടയായി. മാതാപിതാക്കന്മാരുടെ കഥാകഥനം അതിന്ന ഒന്നാംതരം ഒരു വളമായിത്തീരുകയും ചെയ്തു. ബാല്യസഹജമായ ജിജ്ഞാസയാൽ പ്രേരിതരായി വല്ല വിഷയങ്ങളെപ്പററിയും എന്തെങ്കിലുംസംശയം തോന്നി തല്പരിഹാരത്തിന്നായി മാതൃസന്നിധിയിലെത്തുന്ന ബാലന്മാർ അജ്ഞയും വിദ്യാവിഹീനയുമായ മാതാവിൻെറ ശാസനയേററു മടങ്ങിപ്പോകുന്നതും ഇങ്ങനേ കാലക്രമത്തിൽ അവരുടെ ജിജ്ഞാസ നിലച്ചു പോകുന്നതും സാധാരണമായി കണ്ടുവരാറുണ്ടല്ലോ. കുട്ടികളുടെ ജിജ്ഞാസയെ ശരിയായ രീതിയിൽ പരിഹരിക്കാതെ ശാസനകൊണ്ടു അതിനെ അടിച്ചൊതുക്കാൻ ഒരുങ്ങുന്നതു കുട്ടികളുടെ ഭാവിയെ അന്ധകാരമയമാക്കിത്തീക്കുന്ന ഒരു ദുഷ്കൃത്യമാണെന്നു മനസ്സിലാക്കാൻ മാത്രം മനഃസംസ്കൃതി ആ മാതാക്കൾക്കില്ലാതേ പോകുന്നതാണു് ഈ ദുരന്തസംഭവത്തിന്ന കാരണം. സ്ത്രീ വിദ്യാഭ്യാസത്തിൻെറമാഹാത്മ്യം ഈ വക കാൎയ്യങ്ങളിലാണു പ്രധാനമായി പ്രത്യക്ഷപ്പെടേണ്ടതു്. തമ്പുരാട്ടി ഒരു ഒന്നാന്തരം വിദുഷിയായിരുന്നുവെന്നു നമുക്കു മനസ്സിലായിട്ടുണ്ടല്ലൊ. പുരാണപാരായണാദികൾ കൊണ്ടു തൻെറ ജ്ഞാനത്തെ വിമലവും വിശാലവുമാക്കുന്നതിന്ന അവർ മടിച്ചിരുന്നില്ലെന്നും നാം ധരിച്ചു കഴിഞ്ഞു. ഇങ്ങനെയുള്ള ഒരു മാതൃകാമാതാവിൻെറ മേൽനോട്ടത്തിൽ വളന്നുവരുന്ന ഒരുകുട്ടിഎങ്ങനെയാണുജ്ഞാനസമ്പന്നനായിത്തീരാതിരിക്കുക? പുരാണകഥകളിൽ വല്ല സംശയവും

ചോദിച്ചാൽ, അതു വേണ്ടപോലെ പരിഹരിച്ച് പുത്രനെ ഛിന്നസംശയനാക്കിത്തീക്കാൻ ആ സ്ത്രീരത്നത്തിന്ന ഒട്ടം പ്രയാസമുണ്ടായില്ല. ചരിത്രനായകന്റെ പുരാണകഥാപരിചയം രൂഢമൂലമായിത്തീരുന്നതിന്ന് ഇതു് ഒരു പ്രധാന കാരണമായിത്തീർന്നുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ.

ശീലസമ്പന്നയായ തമ്പാംഗിത്തമ്പുരാട്ടി കഥകൾ പറഞ്ഞു കുട്ടികളെ രസിപ്പിക്കുന്ന വിഷയത്തിൽ യൌവനാരംഭം മുതൽക്കുതന്നെ അതിയായ താല്പര്യം പ്രദർശിപ്പിച്ചു വന്നിരുന്നുവെന്നു മുൻപു ഒരിടത്തു സൂചിപ്പിച്ചിട്ടുണ്ടു്. കോവിലകത്തുള്ള ബാലന്മാരായ രാജകുമാരന്മാരെല്ലാം ഈ കഥാശ്രവണത്തിൽ പങ്കുകൊണ്ടിരുന്നു. കഥ കേൾക്കുന്നതിന്ന കുട്ടികൾക്കുള്ള ഉത്സാഹം ഒന്നു പ്രത്യേകമാണല്ലോ. നമ്മുടെ ചരിത്രനായകനാകട്ടെ ഈ വിഷയത്തിൽ പ്രത്യേകിച്ചും ശ്രദ്ധാലുവായിരുന്നു. ഈ അനുഭവം ആ മാതാവിന്റെ ഹൃദയത്തെ വാത്സല്യപരിപൂർണ്ണവും വികാരതരളിതവുമാക്കിത്തീർത്തു. ദിവസംതോറും പുതിയ പുതിയ കഥകൾ പറയുന്നതിൽ ആ സ്ത്രീരത്നം ജാഗരൂകയായി. കഥാകഥനംകൊണ്ടു കുട്ടികളെ രസിപ്പിക്കണമെന്നു മാത്രമല്ല, ആ വിദുഷി ഉദ്ദേശിച്ചിരുന്നതു്. അവരുടെ സ്വഭാവത്തെ സംസ്കരിക്കുന്നതിനുംകൂടി അതു് ഒരുപായമായിത്തീരണമെന്നു അവൎക്കു ഉദ്ദേശമുണ്ടായിരുന്നു. പുത്രന്റെ കഥാശ്രവണൌത്സുക്യം ആ മാതാവിനെ . ഈ കാൎയ്യത്തിൽ പൂൎവ്വാധികം ശ്രദ്ധാലുവാക്കിത്തീൎക്കുകയും, സൌജന്യം, ഔദാൎയ്യം, കാരുണ്യം, വൈദുഷ്യം മുതലായ ഗുണങ്ങൾ പുത്ര

നിൽ ശ്രദ്ധമൂലമായിത്തീരത്തക്ക സദുപദേശങ്ങളടങ്ങിയ കഥകൾ തിരഞ്ഞെടുത്തു പറയുന്നതിൽ അവർ അത്യന്തം ജാഗരൂകയായിത്തീരുകയും ചെയ്തു.

മുത്തുച്ചിപ്പിയിൽ യഥാകാലം പതിക്കുന്ന ജലബിന്ദു കാലാന്തരത്തിൽ മുത്തുമണിയായിത്തീരുന്നതുപോലെ, സ്വതേ ശാന്തശീലനായിരുന്ന ചരിത്രനായകൻെറ ഹൃദയത്തിൽ ഈ വക സദുപദേശങ്ങൾ അമൂല്യമായ ഫലത്തെ ഉദ്ഭൂതമാക്കി. വിനോദങ്ങളിലുള്ള അദ്ദേഹത്തിൻെറ വൈമുഖ്യം പൂർവ്വാധികം വർദ്ധിച്ചു. ശാന്തമായ രീതിയിലുള്ള ഒരു ഗൗരവം അദ്ദേഹത്തിൽ പ്രത്യക്ഷപ്പെട്ടു. ബാല്യത്തിൽ മററു കുട്ടികളിൽ സാധാരണമായി കാണാറില്ലാത്ത ഈ ഭാവഭേദം, മാതാപിതാക്കന്മാരെയും ഗുരുനാഥനായ അച്യുതവാര്യരെയും ആനന്ദവാരിധിയിൽ ആകണ്ഠം നിമജ്ജിതരാക്കി. അവർക്കു തമ്പുരാൻെറ നേരേയുണ്ടായിരുന്ന സ്നേഹവും വാത്സല്യവും സീമാതീതമായി വർദ്ധിക്കുകയും ചെയ്തു.

അന്നത്തെ വിദ്യാഭ്യാസരീതി ഇന്നത്തേതിൽ നിന്നു തുലോം വിഭിന്നമായിരുന്നു. ഇന്നു് ഇംഗ്ലീഷ് ഭാഷയ്ക്കു സാർവ്വത്രികമായി സിദ്ധിച്ചു കാണുന്ന പ്രചാരവും പ്രാമാണ്യവും അന്നു സംസ്കൃതഭാഷയാണു കൈക്കലാക്കിയിരുന്നതു് പ്രഭുകുടുംബങ്ങളേയും രാജകുടുംബങ്ങളേയും സംബന്ധിച്ചിടത്തോളം ഇതു ശ്രദ്ധമൂലമായ ഒരു മാമൂലായിട്ടും കൂടി തീർന്നിരുന്നുവെന്നു പറയാം. സംസ്കൃതഭാഷയിൽ അതലസ്പർശിയായ പാണ്ഡിത്യം സിദ്ധിക്കുന്നതിനു പ്രയോജകീഭവിക്കത്തക്ക വിധത്തിലായിരുന്നു അന്നു് ബാലപാഠങ്ങൾ രൂപീകരിക്കപ്പെട്ടിരുന്നതു്. ഈ പ

ടികളെല്ലാം ചരിത്രനായകനും ചവിട്ടിക്കടക്കേണ്ടിവന്നു. നിലത്തെഴുത്തുപഠിച്ചുതീക്കുന്നതിനു അദ്ദേഹത്തിന് അധികംകാലം വേണ്ടിവന്നില്ല. കണക്ക്, വാക്യം, പരല്പേറ്, ജ്യാവ്, കാലദീപം മുതലായവയായിരുന്നു മാമൂലനുസരിച്ചുള്ള അടുത്ത പാഠങ്ങൾ. വിനോദവിമുഖനും മേധാവിയുമായിരുന്ന തമ്പുരാന് ഇതെല്ലാം എളുപ്പത്തിൽ പഠിച്ചുതീക്കാൻ സാധിച്ചു. അടുത്ത പടിയായ അമരകോശവും സിദ്ധരൂപവും കഴിഞ്ഞു ശ്രീരാമോദന്തത്തിലേക്കു പ്രവേശിച്ചപ്പോൾ ചരിത്രനായകൻെറ ബുദ്ധിശക്തി അതിൻെറ യഥാത്ഥരൂപത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. നാമപദങ്ങളുടെയും ക്രിയാപദങ്ങളുടെയും വിഭക്തിവചനാദികൾ നിർണ്ണയിക്കുന്ന സമ്പ്രദായം മനസ്സിലാക്കുന്നതിനു അദ്ദേഹത്തിന് അധികം ശ്ലോകം പഠിക്കേണ്ടിവന്നില്ല. ഈ അസാധാരണമായ ബുദ്ധിശക്തി അച്യുതവാര്യരെ അത്ഭുതപരതന്ത്രനാക്കിത്തീർത്തു. വെറും മനഃപാഠം പഠിപ്പിക്കുന്ന രീതിമാററി, അദ്ധ്യേതാക്കളുടെ ബുദ്ധിശക്തിവികസിക്കത്തക്ക ഒരു പുതിയ അദ്ധ്യാപനരീതി സ്വീകരിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീൎന്നു. ഈ രീതിയനുസരിച്ചു ശ്രീരാമോദന്തം പഠിപ്പിച്ചു തീക്കാനുള്ള യോഗ്യം മാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. അപ്പൊഴത്തേക്കും വിധി അദ്ദേഹത്തെ തിരികെ വിളിച്ചുകളഞ്ഞു. സംസ്കൃതഭാഷാദ്ധ്യേതാക്കൾ കാവ്യങ്ങളുടെ കൂട്ടത്തിൽ പ്രഥമപാഠമായി വിചാരിച്ചുപോരുന്ന ശ്രീരാമോദന്തം മാത്രമേ അദ്ദേഹത്തിനു തൻെറ ശിഷ്യനെ പഠിപ്പിക്കാൻ സാധിച്ചുള്ളുവെങ്കിലും, മേധാശാലിയായിരുന്ന ആ ബാല

ശിഷ്യൻ അത്രത്തോളമുള്ള പാഠം കൊണ്ടുതന്നെ ഒരുവിധം "ഭാഷാഗന്ധ"മുള്ളവനായിത്തീരത്തക്ക വിധത്തിലാണു വാര്യർ തൻെറ അദ്ധ്യാപകകൃത്യത്തെ നിർവ്വഹിച്ചിരുന്നതെന്നുള്ളതു വിസ്മരണീയമല്ല.

തൻെറ ഗുരുനാഥൻ മരിക്കുന്ന അവസരത്തിൽ നമ്മുടെ ചരിത്രനായകനു ഏഴു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. "ആശാ"ൻെറ മരണം ആ ശിഷ്യനെ അല്പമൊന്നു വ്യസനിപ്പിച്ചു. നിയതി ഇതുകൊണ്ടും തൃപ്തിപ്പെട്ടില്ല. ജ്യേഷ്ഠഭ്രാതാവായ രാമവർമ്മതമ്പുരാൻ മാതാപിതാക്കന്മാരേയും മററു ബന്ധുവർഗ്ഗത്തേയും ശോകസമുദ്രത്തിൽ നിമഗ്നരാക്കിക്കൊണ്ടു കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തതും ഏകദേശം ഈ അവസരത്തിൽ തന്നെയായിരുന്നു. വസൂരിരോഗമായിരുന്നു മരണകാരണം. യൗവനത്തിലേക്കു കാലൂന്നിയിരുന്ന അദ്ദേഹം, സംസ്കൃതസാഹിത്യത്തിൽ നല്ല പാണ്ഡിത്യം സമ്പാദിച്ചു ശാസ്ത്രശാഖയിൽ കടന്നു വിഹരിച്ചുകൊണ്ടിരിക്കവേയാണു്, ആകസ്മികമായ ആ അത്യാഹിതം ഉണ്ടായതു്. പുത്രിയുടെ മരണംനിമിത്തം പ്രവഹിച്ചുകൊണ്ടിരുന്ന കണ്ണുനീർ മുഴുവൻ തോരുന്നതിനു മുമ്പുണ്ടായ ഈ പുത്രവിരഹം മാതാപിതാക്കന്മാരെ എത്രമാത്രമാണു് വ്യസനിപ്പിച്ചതെന്നുള്ളതിനു "കൈയ്യും കണക്കു"മില്ല. ജ്യേഷ്ഠൻെറ അപരക്രിയകളിൽ നമ്മുടെ ചരിത്രനായകനും പങ്കുകൊള്ളേണ്ടിവന്നു. പിണ്ഡം, ദീക്ഷ മുതലായ അടിയന്തിരങ്ങൾ അദ്ദേഹം യഥാവിധി നിർവ്വഹിച്ചു. ഏഴു വയസ്സുമാത്രം പ്രായമുള്ള ഒരു കുട്ടിയുടെ പിഞ്ചുകൈത്താരുകളിൽനിന്നു ബലിപിണ്ഡം വാ

ഞാൻ കൈ നീട്ടിയ നിഷ്ഠൂരഹൃദയനായ വിധിയെപ്പററി എന്താണു പറയുക?

വിദ്യാഭ്യാസം യഥാകാലം വീണ്ടും ആരംഭിക്കപ്പെട്ടു. പന്തളം രാജകുടുംബത്തിലെ ഒരംഗവും കൂട്ടത്തിൽ ഒരു ജ്യേഷ്ഠനുമായ അവിട്ടംതിരുനാൾ രാമവർമ്മ തമ്പുരാൻെറ അടുക്കലായിരുന്നു ഇത്തവണത്തെ പഠിത്തം. ഈ തമ്പുരാൻ സാഹിത്യത്തിലെന്നപോലെ സംഗീതത്തിലും അതി വൈദഗ്ദ്ധ്യമുള്ള ഒരാളായിരുന്നതുകൊണ്ടു, പല നിലകളിലായി അനവധി ശിഷ്യന്മാർ അദ്ദേഹത്തിൻെറ അടുക്കൽ അക്കാലത്തു വന്നുകൂടിക്കൊണ്ടിരുന്നു. വീണവായനയിൽ ആ തമ്പുരാനുണ്ടായിരുന്ന പാടവം അനിതരസാധാരണമായിരുന്നു എന്നാണ് പറഞ്ഞുകേട്ടിട്ടുള്ളതു്. സുഖമായ ശാരീരത്തിൽ പാട്ടു പാടുന്ന വിഷയത്തിലും ആ രാജകുമാരൻ സമകാലീനന്മാരെ അപേക്ഷിച്ചു് ഒട്ടും പിന്നോക്കമല്ല നിന്നിരുന്നതു്. ഇക്കാരണത്താൽ സംഗീതവിഷയത്തിൽ അദ്ദേഹത്തിനു ശിഷ്യപ്പെട്ടിരുന്ന ആളുകളുടെ സംഖ്യയും ഒട്ടും ചില്ലറയല്ല.

സംസ്കൃതത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ, കാവ്യം, നാടകം, അലങ്കാരം മുതലായ സാഹിത്യശാഖകളിലും തർക്കം, വ്യാകരണം തുടങ്ങിയ ശാസ്ത്രശാഖകളിലും ഒരുപോലെയുള്ള പാണ്ഡിത്യമാണു് അദ്ദേഹം സമ്പാദിച്ചിരുന്നതു്. എത്ര കഠിനവും ദുർഗ്രഹവുമായ ഏതു വിഷയവും, ലളിതമായ ഭാഷയിൽ സരസമായ രീതിയിൽ ശിഷ്യന്മാരെ പറഞ്ഞു മനസ്സിലാക്കുന്നതിനു ആ പണ്ഡിതവര്യൻ പ്രകടിപ്പിച്ചിരുന്ന വൈദഗ്ദ്ധ്യം അസാമാന്യമായിരുന്നു എന്നുതന്നെ പറയാം. ഇങ്ങ

നെയുള്ള സഹൃദയന്മാർ ഗുരുനാഥന്മാരായിത്തീന്നാൽ, വിദൂരദേശങ്ങളിൽനിന്നുപോലും ശിഷ്യന്മാർ അവരെ അന്വേഷിച്ചു പുറപ്പെടുന്നതിൽ എന്താണു വിസ്മയിക്കാനുള്ളതു്?

സഹൃദയത്വത്തിനു പുറമേ കവിത്വതഗാലുംകൂടി അനുഗ്രഹീതനായിരുന്ന ആ മഹാൻ തികഞ്ഞ ഒരീശ്വരഭക്തനുംകൂടിയായിരുന്നു. കളി കഴിഞ്ഞാൽ, കുലദേവതയായ ശാസ്താവിനെ ധ്യാനിക്കാതെ അദ്ദേഹം യാതൊരു കൃത്യത്തിലും എപ്പെടുകയില്ലെന്നുള്ളതു് അലംഘനീയമായ ഒരു നിയമമായി അംഗീകരിക്കപ്പെട്ടിരുന്നതിനാൽ അക്കാര്യത്തിൽ പലരും ഇന്നും അദ്ദേഹത്തെ മാതൃകയായി സ്വീകരിച്ചു ദിനകൃത്യങ്ങളെ നിർവ്വഹിച്ചുപോരുന്നുണ്ടു്. പതിനൊന്നുമുതൽ മൂന്നുവരെയുള്ള നാലു മണിക്കൂർ സമയമാണു അദ്ധ്യാപനത്തിനായി വിനിയോഗിച്ചിരുന്നതു്. ഗ്രന്ഥപാരായണത്തിനായിട്ടും ആ തമ്പുരാൻ ഒരു സമയം നീക്കിവെച്ചിരുന്നു. ഇങ്ങനെ ഓരോ വിഷയത്തിലും മാതൃകാഭൂതനായിരുന്ന ഒരാളാണു ചരിത്രനായകന്റെ ഗുരുനാഥനായിത്തീന്നതെന്നു പറഞ്ഞാൽ, അക്കാലത്തെ വിദ്യാഭ്യാസത്തിൽനിന്നും ഗുരുനാഥന്റെ മാതൃകാജീവിതത്തിൽനിന്നും ശിഷ്യൻ എന്തെല്ലാം സൽപാഠങ്ങൾ കൈക്കലാക്കിയിരിക്കുമെന്നുള്ളതു ഏകദേശം ഊഹിക്കാമല്ലോ.

ജ്യേഷ്ഠനായ ഗുരുനാഥന്റെ അടുക്കൽ ചരിത്രനായകൻ ആദ്യമായി പഠിച്ച കാവ്യം ശ്രീകൃഷ്ണവിലാസമായിരുന്നു. ലളിതമായ ആ കാവ്യത്തിൽനിന്നു മൂന്നു സർഗ്ഗം പഠിച്ചുതീന്നപ്പോഴെക്കും, ശിഷ്യന്റെ തീക്ഷ്ണമായ ബുദ്ധിശക്തിക്കു പിന്നീടു് ആ കാവ്യം പർയ്യാപ്തമാറുക

യില്ലെന്നു ഗുരുനാഥനെ ബോദ്ധ്യപ്പെട്ടതിനാൽ അതു മതിയാക്കി കിരാതാജ്ജുനീയം പഠിപ്പിക്കാനാരംഭിച്ചു. അതും മൂന്നു സഗ്ഗം മാത്രമേ പഠിപ്പിക്കേണ്ടിവന്നുള്ളൂ. ഉടനെ നൈഷധം ആരംഭിച്ചു. കാവ്യത്തിന്റെ രസികതാഭാവും ശിഷ്യന്റെ സഹൃദയതാഭാവും ഒത്തുചേൎന്നു ഗുരുനാഥനെ ഹഠാദാകൎഷിച്ചതിനാൽ, ആ കാവ്യം രണ്ടോ മൂന്നോ സഗ്ഗത്തോളം കൊണ്ടു മതിയാക്കാനിടയായില്ല. അഞ്ചല്ല, എട്ടല്ല, പത്തു സഗ്ഗം മുഴുവൻ ചരിത്രനായകൻ പഠിച്ചു തീൎത്തു.

രാമവൎമ്മതമ്പുരാന്റെ കാവ്യാദ്ധ്യാപനരീതിക്കു ഒരു പ്രത്യേകതയുണ്ടായിരുന്നു. ഒരു ദിവസം പഠിപ്പിച്ച ശ്ലോകങ്ങൾ അടുത്ത ദിവസം കാണാപ്പാഠം ചൊല്ലി കേൾപ്പിക്കണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നതിനാൽ, പഠിച്ച ഭാഗങ്ങൾ വീട്ടിൽവെച്ചു ഉരുവിടാതിരിക്കാൻ ശിഷ്യന്മാൎക്കു നിവൃത്തിയില്ലായിരുന്നു. ശ്ലോകങ്ങൾ ചൊല്ലുന്ന സമ്പ്രദായത്തിൽ എന്തെങ്കിലും വല്ലായ്മ പ്രത്യക്ഷപ്പെടുകയോ, ഉച്ചാരണം അവ്യക്തമായി കാണുകയോ ചെയ്താൽ ആ വിദ്യാൎത്ഥി ആകാംക്ഷ, അന്വയം, അൎത്ഥം മുതലായവയുംകൂടി പറയണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നതിനാൽ, ശ്ലോകങ്ങൾ വല്ല വിധത്തിലും ഉരുവിട്ടു പഠിച്ചു് ഗുരുനാഥന്റെ കണ്ണിൽ മണ്ണിടുന്നതു് അസാദ്ധ്യമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ, "തത്തമ്മേ പൂച്ച പൂച്ച" എന്നു പറയുന്ന രീതിയിലുള്ള നിഷ്പ്രയോജനമായ അദ്ധ്യാപനരീതിയും അദ്ധ്യയനരീതിയും കൊണ്ടു തൃപ്തിപ്പെട്ടിരുന്ന ഒരാളായിരുന്നില്ല ആ ഗുരുനാഥൻ.

"യഥാരാജാതഥാപ്രജാ" എന്നു പറഞ്ഞ രീതിയിലായിരുന്നു ശിഷ്യൻെറയും നില. പഠിച്ച ശ്ലോകവും അൎത്ഥവും ആരു ചോദിച്ചാലും വ്യക്തമായി പറഞ്ഞു മനസ്സിലാക്കുന്നതിനു ആ വിദ്യാൎത്ഥിജീവിതകാലത്തുതന്നെ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സഹപാഠികളിൽ മിക്കവരും പഠിച്ച ഭാഗങ്ങളിൽ എന്തെങ്കിലും സംശയം തോന്നിയാൽ അതു ഗുരുനാഥനോടു ചോദിക്കുന്നതു വിഡ്ഢിത്തത്തിൻെറ ലക്ഷണമായിട്ടാണു വിചാരിച്ചിരുന്നതു്. അതിനാൽ, അവരുടെ സംശയം എന്നും സംശയമായിത്തന്നെ ശേഷിച്ചിരുന്നു. ചരിത്രനായകനു ഇങ്ങനെയുള്ള അബദ്ധങ്ങൾ ഒരിക്കലും പററാറുണ്ടായിരുന്നില്ല. പഠിക്കുന്ന അവസരത്തിൽ ഏകാഗ്രമനസ്കനായി വൎത്തിക്ക പതിവായിരുന്നതിനാൽ, പഠിച്ച ഭാഗങ്ങളിൽ എന്തെങ്കിലും സംശയം തോന്നുക എന്നുള്ളതുതന്നെ അദ്ദേഹത്തിനു അസാധാരണമായ ഒരു സംഭവമായിരുന്നു. അഥവാ, അങ്ങനെ വല്ലതും തോന്നിയാൽ അതിനെപ്പററി ഗുരുനാഥനോടു ചോദിച്ചു സംശയം തീൎക്കാതെ അദ്ദേഹം അടങ്ങിയിരിക്കയില്ല എന്നുള്ളതും തീൎച്ചയായിരുന്നു. ഗുരുനാഥനാകട്ടെ, ശിഷ്യന്മാരിൽനിന്നു ഇങ്ങനെ സംശയങ്ങൾ പുറപ്പെടുന്നതു ജിജ്ഞാസയുടെ പ്രധാന ലക്ഷണമായി ഗണിച്ചിരുന്നതിനാൽ, വളരെ സന്തോഷത്തോടുകൂടിയാണു ആവക സംശയങ്ങളെ പരിഹരിച്ചുവന്നിരുന്നതു്. ഇക്കാരണത്താൽ സഹപാഠികളെല്ലാം അവരുടെ സംശയങ്ങളെ പരിഹരിക്കുന്നതിനു ചരിത്രനായകനെ ആശ്രയിച്ചുകൊണ്ടിരുന്നു. അദ്ദേഹമാകട്ടെ, യാതൊരു സംശയവും

സങ്കോചവും കൂടാതെ അവരുടെ സന്ദേഹങ്ങളെല്ലാം തീൎത്തുപോരികയും ചെയ്തു.

തമ്പുരാട്ടിയുടെവൈദഗ്ദ്ധ്യം പുത്രൻെറ വിദ്യാഭ്യാസത്തെ എത്രമാത്രം സഹായിച്ചുകൊണ്ടിരുന്നു എന്നു പറഞ്ഞറിയിക്കാവതല്ല. ഓരോദിവസവും പഠിച്ച പാഠങ്ങൾ തന്നെ ചൊല്ലിക്കേൾപ്പിക്കണമെന്നായിരുന്നു അവരുടെ നിശ്ചയം. ബുദ്ധിയുടെ അനുക്രമമായ വളൎച്ചയെ അനുസരിച്ച് സമാസം, അലങ്കാരം, വ്യാകരണവിധികൾ മുതലായ പുതിയ വിഷയങ്ങളിൽ പുത്രൻെറ ശ്രദ്ധയെ ക്ഷണിക്കുന്നതിനുംകൂടി മാതാവ് ഈ അവസരത്തെ ഉപയോഗിച്ചുപോന്നു. ഇങ്ങനെ പഠിച്ചപാഠങ്ങൾ ഉറയ്ക്കുന്നതിനു പുറമേ, പുതിയ അറിവുസിദ്ധിക്കുന്നതിനും കൂടി അമ്മയുടെ പരിശോധന പ്രയോജകീഭവിക്കുന്നു എന്നു കണ്ടപ്പോൾ, ചരിത്രനായകൻ, അന്നന്നു താൻപഠിക്കുന്ന പാഠങ്ങൾ അമ്മയെ ചൊല്ലിക്കേൾപ്പിക്കുന്നതിൽ സ്വയം ഉത്സുകനായിത്തീൎന്നു. ഇങ്ങനെ അത്യന്തം ആശാസ്യമായ നിലയിൽ തുടൎന്നുവന്ന ആ പാഠവും പരിശോധനയും ചരിത്രനായകൻെറ ഭാവിയെ എത്രമാത്രം ഭാസുരമാക്കിത്തീൎത്തു എന്നു നമുക്കറിയാമല്ലോ.

പുത്രൻ നൈഷധം പഠിച്ചുകൊണ്ടിരിക്കുന്ന കാലത്തു ഒരുദിവസം പതിവുപോലെ മാതാവ് പുത്രനോടു അന്നു പഠിച്ച ശ്ലോകം ചൊല്ലാനാവശ്യപ്പെട്ടു.

"ആനന്ദജാശ്രുഭിരനുശ്രിയമാണമാൎഗ്ഗാൻ
പ്രാക്ശോകനിൎഗ്ഗമിതനേത്രപയഃപ്രവാഹാൻ
ചക്രേസചക്രനിഭചംക്രമണച്ഛലേന
നീരാജനാം ജനയതാം നിജബാന്ധവാനാം"

ഇതായിരുന്നു അന്നത്തെ ശ്ലോകങ്ങളിലൊന്നു്. ശ്ലോകം ചൊല്ലി ആകാംക്ഷ, അന്വയം, അൎത്ഥം, വിഗ്രഹം ഇത്രയും മകൻ പറഞ്ഞു തീൎത്തു. ഇത്രയുമായപ്പോൾ തമ്പുരാട്ടിക്കു് ഒരു സംശയം നേരിട്ടു. ആനന്ദജാശ്രുഭിഃ എന്ന പദം അനുസ്രുയമാണ എന്നുള്ള പദത്തോടു യോജിക്കേണ്ടതായിരിക്കേ, പദച്ഛേദം ചെയ്തു ആനന്ദജാശ്രുഭിഃ എന്നും അനുസ്രുയമാണമാൎഗ്ഗാൻ എന്നും രണ്ടു പദങ്ങളായി പ്രയോഗിച്ചതു ശരിയായോ എന്നായിരുന്നു ആ സംശയം. (സമസ്തപദത്തിൽ ബാഹ്യവിശേഷണം ചേരുകയില്ല എന്ന വ്യാകരണവിധി നോക്കുക.) ആ അനൗചിത്യം കൂടാതേ കഴിക്കാമായിരുന്നില്ലേ എന്നു ആ വിദുഷി പുത്രനോടു ചോദിച്ചു. അദ്ദേഹം അല്പമൊന്നു് ആലോചിച്ചതിനുശേഷം, നിശ്ചയമായിട്ടും അങ്ങനെ ചെയ്യാമായിരുന്നുവെന്നും കവിയുടെ നിഷ്കൎഷക്കുറവുമാത്രമാണു ആ അനൗചിത്യത്തിനു കാരണമെന്നും പ്രതിവചിച്ചു. പ്രസന്നമുഖിയായ മാതാവു്, "എന്റെ മകൻ ഇങ്ങനെ തീൎത്തുപറയരുതു്. ശ്രീഹൎഷൻ ഒരു സാധാരണകവിയല്ല. അപ്രതിരഥനായ ആ കവിക്കു് ഒരബദ്ധം പററി എന്നും അതു പരിഹരണീയമാണെന്നും പറയുന്നതു നല്ലതുപോലെ ഓൎത്തുവേണം." എന്നു് അഭിപ്രായപ്പെട്ടു. അതിനു മകന്റെ സമാധാനം ഇതായിരുന്നു:—"ശ്രീഹൎഷനെ എനിക്കു വലിയ ബഹുമാനമാണു്. ഞാൻ പഠിച്ചിട്ടുള്ളവയും വായിച്ചിട്ടുള്ളവയുമായ കാവ്യങ്ങളിൽവെച്ചു് നൈഷധത്തോളം ഹൃദയാഹ്ലാദകത്വം മറെറാരു കാവ്യത്തിനും കണ്ടിട്ടില്ല. അമ്മ ചോദിച്ചതുകൊണ്ടു എനിക്കു തോന്നിയ അഭിപ്രായം ഞാൻ പറഞ്ഞു എന്നേയുള്ളു. അഭിപ്രായം വെറുതേ

പുറപ്പെടുവിച്ചതുമല്ല. "ആനന്ദജാശ്രുഭിരനശ്രുയമാണമാൎഗ്ഗാൻ" എന്ന പ്രഥമപാദം "ആനന്ദജാശ്രുസമശ്രുയമാണമാൎഗ്ഗാൻ" എന്നു പ്രയോഗിച്ചിരുന്നുവെന്നുവരികിൽ, അമ്മ സൂചിപ്പിച്ച അനൗചിത്യംകൂടാതെ കഴിക്കാമായിരുന്നില്ലേ?" മാതാവു വിസ്മയപാരതന്ത്ര്യയായി. മകന്റെ ബുദ്ധിശക്തിയെ പരീക്ഷിപ്പാൻ ഒന്നു ചോദിച്ചു എന്നല്ലാതേ, അതിനെ സുബദ്ധമാക്കി പ്രയോഗിക്കാനുള്ള മാൎഗ്ഗത്തെപ്പറ്റി ആ വിദുഷി ആലോചിച്ചിരുന്നില്ല. മകന്റെ സമാധാനവും തിരുത്തിയ പ്രയോഗവും കേട്ടപ്പോൾ ആ മാതാവു് ആനന്ദതുന്ദിലയും രോമാഞ്ചകഞ്ചുകിതയും ആയിത്തീൎന്നു. വാത്സല്യം വഴിഞ്ഞൊഴുകുന്ന ദൃഷ്ടിയോടുകൂടി ആ സ്ത്രീരത്നം തന്റെ പുത്രന്റെ മുഖത്തേക്കു നോക്കി. താൻ അസാധാരണമായി എന്തെങ്കിലും ഒരു സാമൎത്ഥ്യം പ്രകടിപ്പിച്ചു എന്നുള്ള ഭാവം ലേശമില്ലാതെ, പതിവുപോലെ അതീവവിനീതനായി നിലകൊള്ളുന്ന തന്റെ ഓമനമകനെ ആ സ്ത്രീരത്നം മനസാ അനുഗ്രഹിച്ചു. പ്രത്യക്ഷദൈവതമായ മാതാവിന്റെ ഹൃദയപൂൎവ്വമായ ഈ അനുഗ്രഹമല്ല, ചരിത്രനായകന്റെ ഭാസുരമായ ഭാവികവിതാലതയ്ക്കു ബീജാവാപം ചെയ്തതെന്നു്, ഏതൊരു മനശ്ശാസ്ത്രജ്ഞനാണു തീൎത്തുപറയാൻ കഴിയുക!

തമ്പുരാന്റെ വിദ്യാഭ്യാസം "ആക്കാനും വേണ്ടി ഓക്കാനിക്കുക" എന്ന നിലയിലല്ലായിരുന്നതുകൊണ്ടു്, പലവഴികളിൽക്കൂടിയും തന്റെ ജ്ഞാനഭണ്ഡാഗാരത്തെ പോഷിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടാണിരുന്നതു്. ഒരു ജ്യേഷ്ഠനായ രാമവൎമ്മതമ്പുരാന്റെ

അടുക്കൽ കാവ്യം പഠിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ, മറെറാരു ജ്യേഷ്ഠനായ കേരളവൎമ്മതമ്പുരാൻെറ അടുക്കൽ ചില നാടകങ്ങളും അദ്ദേഹം വായിച്ചിരുന്നു. ശാകുന്തളം, മാളവികാഗ്നിമിത്രം, അനൎഘരാഘവം മുതലായ നാടകങ്ങളും രാജസൂയം, സന്താനഗോപാലം, സുഭദ്രാഹരണം മുതലായ പ്രബന്ധങ്ങളും ഇക്കാലത്തു പഠിച്ചുതീൎത്തു. കുവലയാനന്ദം എന്ന അലങ്കാരഗ്രന്ഥം പഠിച്ചുതീൎത്തതും ഇക്കാലത്തുതന്നെയായിരുന്നു. ലക്ഷ്യലക്ഷണസമേതം ഒരലങ്കാരം കുവലയാനന്ദത്തിൽ നിന്നു പഠിപ്പിച്ചുതീൎന്നാൽ, ആ അലങ്കാരത്തിന്നു ഏതെങ്കിലും കാവ്യത്തിൽനിന്നു ഒന്നു രണ്ടുദാഹരണങ്ങൾ ഉദ്ധരിക്കാൻ ഗുരുനാഥൻ ആവശ്യപ്പെട്ടുകയായി. മനഃപാഠം കഴിക്കുന്നതിൽ അതി വിദഗ്ദ്ധനായിരുന്ന ശിഷ്യനാകട്ടെ, ഒന്നുരണ്ടല്ല, അഞ്ചെട്ട് ഉദാഹരണപദ്യങ്ങൾ ചൊല്ലിക്കേൾപ്പിക്കുന്നതിനുപോലും യാതൊരു പ്രയാസവും നേരിട്ടിരുന്നില്ല. ഓൎമ്മശക്തിയെ ഉജ്ജ്വലിപ്പിക്കാൻ പൎയ്യാപ്തമായ ഈ പാഠരീതി ചരിത്രനായകനു അലങ്കാരശാസ്ത്രത്തിൽ അവഗാഢമായ പാണ്ഡിത്യത്തെ ഉണ്ടാക്കിത്തീൎത്തു. തമ്പുരാൻെറ കവിതകളിൽ പിൽകാലത്തു പ്രത്യക്ഷപ്പെട്ട വിസ്മയാവഹമായ പദസ്വാധീനം വിദ്യാൎത്ഥിജീവിതകാലത്തുണ്ടായ മനഃപാഠത്തിൻെറ സൽഫലങ്ങളിൽ ഒന്നായിരുന്നുവെന്നനുമാനിക്കുന്നതു ഒരിക്കലും അബദ്ധമായിത്തീരാൻ വഴിയില്ല. സന്ദൎഭോചിതമായ പദം കണ്ടുപിടിക്കുന്നതിനു നിഘണ്ടു നോക്കി അദ്ദേഹത്തിനു ബുദ്ധിമുട്ടേണ്ടിവന്നിട്ടില്ലെന്നും, കവിത എഴുതി

ത്തുടങ്ങിയാൽ ഉചിതമായ പദങ്ങൾ ഗംഗാപ്രവാഹം പോലെ തുള്ളിച്ചാടിവരികയാണുണ്ടായിട്ടുള്ളതെന്നും ആ കവിതിലകന്റെ ഏതു കൃതി വായിച്ചുനോക്കിയാലും അറിയാവുന്നതാണ്.

പതിന്നാലുവയസ്സായപ്പോഴെക്കും ചരിത്രനായകൻ ഇത്രത്തോളമെല്ലാം പഠിച്ചുതീർത്തുവെന്നു പറഞ്ഞാൽ ഇന്നത്തെ ആളുകളിൽ പലരും അതു വിശ്വസിക്കയില്ലായിരിക്കാം. അന്നത്തേയും ഇന്നത്തേയും പാഠരീതികൾ തമ്മിൽ അത്രമാത്രം വ്യത്യാസപ്പെട്ടുകഴിഞ്ഞിരിക്കുന്നു. പരീക്ഷകൾക്ക പ്രാധാന്യം കല്പിച്ചുകൊണ്ടു രൂപീകരിക്കപ്പെട്ടിട്ടുള്ള ഇന്നത്തെ വിദ്യാഭ്യാസരീതി കേവലം ഉപരിപ്ലവമായ ഒരു ജ്ഞാനം മാത്രമേ വിദ്യാൎത്ഥികളിൽ ഉത്പാദിപ്പിക്കുന്നുള്ളു. അതലസ്പർശിയോ കാൎയ്യക്ഷമമോ ആയ ഒരു വിജ്ഞാനത്തെ ജനിപ്പിക്കാൻ വേണ്ടിടത്തോളം ശക്തി അതിനു കാണുന്നില്ല. പണ്ടത്തെ പാഠരീതി വെറും മനഃപാഠപ്രധാനമാണെന്നും ബുദ്ധിശക്തിയെ ഉത്തേജിപ്പിക്കാൻ അതു പൎയ്യാപ്തമല്ലെന്നും പറഞ്ഞു പ്രാചീനവിദ്യാഭ്യാസസമ്പ്രദായത്തെ പരിഹസിക്കുന്ന ആധുനികന്മാർ, അന്നത്തെ അദ്ധ്യയനരീതിയെപ്പറ്റി ശരിയായി മനസ്സിലാക്കീട്ടില്ലെന്നുള്ളതു തീർച്ചയാണ്. വാസ്തവം പറയുകയാണെങ്കിൽ, ഗുണവും ദോഷവും രണ്ടുരീതികളിലും സമ്മിശ്രമായിട്ടാണിരിക്കുന്നതു്. ഇന്നത്തെ അദ്ധ്യയനരീതി, പല വിഷയങ്ങളിലും സാമാന്യമായ ഒരു ജ്ഞാനം സമ്പാദിക്കുന്നതിനു ഉതകണമെന്നുള്ള ഉദ്ദേശത്തോടുകൂടി എല്ലാററിനേയും സ്പർശിച്ചുകൊണ്ടു രൂപീകരിക്കപ്പെട്ടതാണ്. എന്നാൽ ഭൂരിപക്ഷം വിദ്യാൎത്ഥികളെ സംബന്ധിച്ചും

അതു വിഫലമായിട്ടാണു കണ്ടുവരുന്നതു്. "അതുമറിയാം ഇതുമറിയാം; എന്നാൽ, ഒന്നും അറിയാനും പാടില്ല" എന്ന രീതിയിലാണു അതുകലാശിക്കുന്നതു്. പണ്ടത്തെ രീതികൊണ്ടുദ്ദേശിച്ചിരുന്നതു്, ഏതെങ്കിലും ഒരു ശാഖയിൽ വിദ്യാൎത്ഥികൾ വിദഗ്ദ്ധന്മാരായിത്തീരണമെന്നായിരുന്നു. വ്യാകരണമോ, തൎക്കമോ, ജ്യോതിഷമോ ആണു പഠിക്കുന്നതെങ്കിൽ, അതിൽ പ്രായോഗികവും കാൎയ്യക്ഷമവുമായ ഒരു പരിചയം സിദ്ധിക്കുന്നതുവരെ അതു പഠിച്ചുകൊണ്ടിരിക്കണമെന്നുള്ളതായിരുന്നു അന്നത്തെ നിയമം. പഠിക്കുന്നഭാഗം പ്രയോഗിച്ചുകാണിക്കുന്നതിനുള്ള പ്രാഗത്ഭ്യം വിദ്യാൎത്ഥികളിൽപ്രത്യക്ഷപ്പെടുന്നതിനു ഇതു് ഒരു പ്രധാനകാരണമായിത്തീൎന്നിരുന്നു. അമരകോശം ആദ്യവസാനം മനഃപാഠം പഠിപ്പിക്കുന്നതും പഠിക്കുന്നതും അനാവശ്യമായ സമയവ്യയത്തിനു കാരണമായിത്തീരുന്നുണ്ടെന്നുള്ള ഒരാക്ഷേപം ആധുനികന്മാൎക്കുണ്ടു്. എന്നാൽ സംസ്കൃതഭാഷയ്ക്കു് ഇതരഭാഷകളെ അപേക്ഷിച്ചുള്ള ഒരു പ്രത്യേകതയെപ്പററി ഇക്കൂട്ടർ ആലോചിക്കുന്നുണ്ടോ എന്നു സംശയമാണു്. നിശ്ചിതങ്ങളായ സങ്കേതങ്ങളെക്കൊണ്ടല്ലാതെ മററു യാതൊരു നിയമങ്ങളെക്കൊണ്ടും നിൎണ്ണയിക്കാൻ നിവൃത്തിയില്ലാത്ത ലിംഗവ്യവസ്ഥ, സംസ്കൃതഭാഷാപ്രയോഗത്തിൽ പലരേയും വഴി പിഴപ്പിക്കുന്നുണ്ടെന്നും പലൎക്കും അതൊരു വലിയ പ്രതിബന്ധമായിത്തീരുന്നുണ്ടെന്നും ഉള്ളതു് ഇക്കൂട്ടർ ഓൎക്കുന്നില്ല. ഒരു നിഘണ്ടുവിൻെറ സ്ഥാനം മാത്രമേ വഹിക്കുന്നുള്ളുവെങ്കിലും അമരകോശം ഇക്കാൎയ്യത്തിൽ അദ്ധ്യേതാക്കൾക്കു ശരിയായ ഒരു മാൎഗ്ഗദ

ശിയായിത്തീരുന്നുണ്ടു്. ഇതുകൊണ്ടുതന്നെയാണ പണ്ടു നിലത്തെഴുത്തും കണക്കും കഴിഞ്ഞാൽ ആശാന്മാർ കുട്ടികളെ അമരകോശം കാണാപ്പാഠം പഠിപ്പിച്ചിരുന്നതു്. ആ ചെറുപ്രായത്തിൽ കുട്ടികൾക്കു് ആ പാഠത്തെപ്പററി യാതൊരു ബോധവുമുണ്ടായിരിക്കയില്ലെങ്കിലും പിൽകാലത്തു് ആ മനഃപാഠം അവക്കു് അത്യന്തം പ്രയോജകീഭവിച്ചിരുന്നു. ലിംഗവ്യവസ്ഥ മനസ്സിലാക്കുന്നതിനു മാത്രമല്ല പര്യ്യായരൂപത്തിലും മററുമുള്ള അനവധി പദങ്ങളുമായി പരിചയപ്പെടുന്നതിനും ഇതു് ഒരു കാരണമായിത്തീന്നിരുന്നു. സാഹിത്യത്തിൽ പ്രവൎത്തിക്കണമെന്നു വിചാരിക്കുന്നവക്കു് —വിശേഷിച്ചു കവികൾക്കു്— ഈ പദപരിചയം എത്രമാത്രം പ്രയോജകീഭവിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ചെറുപ്പത്തിൽ താൻ മനഃപാഠമാക്കിയ അമരകോശം, തന്റെ സാഹിത്യജീവിതത്തിൽ അമൂല്യമായവിധം പ്രയോജകീഭവിച്ചിട്ടുണ്ടെന്നു ചരിത്രനായകൻ പിൽകാലത്തു പലപ്പൊഴും തുറന്നു പറയാറുണ്ടായിരുന്നു.

പതിന്നാലാമത്തെ വയസ്സിലാണ ചരിത്രനായകൻ ഉപനീതനായതു്. ഉപനയനത്തെത്തുടൎന്നു് ഒരു കൊല്ലം ശാസ്താവിനെ ഭജിക്കുന്ന ഒരു സമ്പ്രദായം പന്തളത്തു തമ്പുരാക്കന്മാൎക്കുണ്ടു്. ആ പതിവനുസരിച്ചു കേരളവൎമ്മതമ്പുരാനും കുലദേവതയായ ശാസ്താവിനെ ഒരുകൊല്ലം ഭക്തിപൂൎവ്വം ഭജിക്കയുണ്ടായി. മനസ്സിനെ ഏകാഗ്രമാക്കിവെയ്ക്കാൻ അദ്ദേഹം പരിശീലിച്ചതു് ഇക്കാലത്താണു്. യമികളെപ്പോലെ ഇന്ദ്രിയനിഗ്രഹംചെയ്തു് ഏകാഗ്രചിത്തനായിത്തീന്നിരുന്നു എന്നല്ല ഇപ്പറഞ്ഞതിനൎത്ഥം. ബാഹ്യവ്യാപാരങ്ങളിൽനിന്നു നിവൃത്തനായിപ

തിതുസ്ഥിതികൾക്കധീനനാകാതെ മനസ്സിനെ തന്റെ ചൊൽപ്പടിക്കു നിൎത്താൻ അദ്ദേഹം ഇക്കാലത്തു് അഭ്യസിച്ചു എന്നു മാത്രമേ അതിനൎത്ഥമുള്ളു. ഈ ഏകാഗ്രചിത്തത കവിതാരചനയിൽ പിൽക്കാലത്തു് അദ്ദേഹത്തിനു് അത്യന്തം പ്രയോജകീഭവിക്കുകയുണ്ടായി. പല സ്നേഹിതന്മാരുമൊന്നിച്ചു് സല്ലപിക്കുന്നതിനിടയിൽ ആവശ്യംപോലെ കവിതയെഴുതാൻ തമ്പുരാനു് ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഈ അവധാനതയിൽ പലരും വളരെ വിസ്മയിച്ചിട്ടുണ്ടു്. ഒരിക്കൽ ചില സ്നേഹിതന്മാരുമായി വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്ന അവസരത്തിൽതന്നെ തമ്പുരാൻ ഒരഷ്ടകം എഴുതിത്തീൎത്തു. ഒടുവിൽ കൂട്ടുകാരെല്ലാം യാത്രചോദിച്ചു പിരിയാൻ ഭാവിച്ചപ്പോൾ "എന്റെ ഒരഷ്ടകവുംകൂടി കേട്ടു പോയാൽ മതി" എന്നു പറഞ്ഞു് എട്ടു ശ്ലോകം ചൊല്ലിക്കേൾപ്പിച്ചു. പദ്യങ്ങളിലെ ശബ്ദാൎത്ഥഭംഗി കണ്ടു സന്തുഷ്ടചിത്തരായ സ്നേഹിതന്മാർ "ഇതു അവിടത്തെ പുതിയ കവിതയാണോ?" എന്നു ചോദിച്ചതിനു് "നിങ്ങൾ വന്നതിനുശേഷം നിങ്ങളുമായി വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നതിനിടക്കു് ഉണ്ടാക്കിയതാണിതു്" എന്നായിരുന്നു അദ്ദേഹം പറഞ്ഞ മറുപടി. ആ കവിതിലകന്റെ ചിത്തൈകാഗ്ര്യതക്കു് ഇതിനെക്കാൾ നല്ല ഒരു ദൃഷ്ടാന്തം ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ശാസ്താവിന്റെ ഭജനമാണു മനസ്സിനെ ഏകാഗ്രമാക്കിവെയ്ക്കാൻ തന്നെ പഠിപ്പിച്ചതെന്നു് അദ്ദേഹം പല സ്നേഹിതന്മാരോടും പറഞ്ഞിട്ടുള്ളതായറിയാം.

കുലദേവതാഭജനവും അതിനെത്തുടൎന്നുണ്ടായ ഉപനയനവും കഴിഞ്ഞു ചരിത്രനായകൻ വീണ്ടും വിദ്യാഭ്യാ

സവൃത്തിയിലേപ്പെട്ടു. കാവ്യനാടകാലങ്കാരാദികളിൽ സാമാന്യമായ വ്യുത്പത്തി സമ്പാദിച്ചുകഴിഞ്ഞിരുന്നതിനാൽ ഇത്തവണ ശാസ്ത്രമാണു് പഠിക്കാനാരംഭിച്ചതു്. മാതൃഷ്വസ്രീയനായ തൃക്കേട്ടതിരുനാൾ വീരകേരളവർമ്മതമ്പുരാനായിരുന്നു തർക്കശാസ്ത്രത്തിലെ ഗുരു. കർക്കശമായ തർക്കശാസ്ത്രം ചരിത്രനായകനെ ആദ്യം അല്പമൊന്നു മടുപ്പിച്ചു. ശിഷ്യന്റെ മനഃസ്ഥിതിമനസ്സിലാക്കിയ ഗുരുനാഥൻ ഓരോ ദിവസവും തലേദിവസം പഠിച്ച പാഠങ്ങളെപ്പററി ചോദിക്കയും സംശയമുള്ള ഭാഗങ്ങൾ വിശദമായി വിവരിച്ചുകൊടുക്കയും ചെയ്തുവന്നതിനാൽ, ക്രമേണ ശിഷ്യന്റെ വൈമനസ്യം നീങ്ങുകയും കാവ്യത്തിലെന്നപോലെ തർക്കത്തിലും ശിഷ്യൻ രസിച്ചുതുടങ്ങുകയും ചെയ്തു. തർക്കസംഗ്രഹം, മുക്താവലി, അന്നംഭട്ടീയം, ദിനകരം, സാമാന്യനിരുക്തി, വ്യുൽപത്തിവാദം എന്നിവയാണു് അദ്ദേഹം തർക്കശാസ്ത്രസംബന്ധമായി പഠിച്ച ഗ്രന്ഥങ്ങൾ. ഇതെല്ലാം സശ്രദ്ധം പഠിക്കുന്ന ഒരാൾ തർക്കശാസ്ത്രത്തിൽ എത്രമാത്രം പണ്ഡിതനായിത്തീരുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ.

തർക്കപാഠം കുറെ കഴിഞ്ഞപ്പോൾ, വ്യാകരണവും കൂടി പഠിച്ചാൽ മാത്രമേ സംസ്കൃതഭാഷാജ്ഞാനം സുദൃഢമാകയുള്ളു എന്നു നിശ്ചയിച്ചു്, ചരിത്രനായകൻ തന്റെ ഒരു മാതുലനായ അത്തംതിരുനാൾ കേരളവർമ്മതമ്പുരാന്റെ അടുക്കൽ വ്യാകരണവുംകൂടി പഠിച്ചുതുടങ്ങിയിരുന്നു. ഈ രാമവർമ്മതമ്പുരാനാകട്ടെ, ചതുശ്ശാസ്ത്രപണ്ഡിതനും നാല്പതു കൊല്ലത്തോളം സംസ്കൃതസാഹിത്യത്തിൽ നിരന്തരപരിശ്രമം ചെയ്തുകൊണ്ടിരുന്ന

ഒരു മഹാനമായിരുന്നു. അദ്ദേഹത്തിന്റെ വ്യാകരണത്തിലുണ്ടായിരുന്ന പാടവം അസാധാരണമായിരുന്നു എന്നു മാത്രമല്ല, അതു പഠിപ്പിക്കുന്നതിലുള്ള വൈഭവം വിസ്മയജനകവുമായിരുന്നു. പല ദിക്കുകളിൽനിന്നും വ്യാകരണംപഠിക്കുന്നതിനായി പലരും അദ്ദേഹത്തിന്റെ അടുക്കൽ വന്നു കൂടിയിരുന്നു. അക്കൂട്ടത്തിൽ മേധാശക്തികൊണ്ടു മുന്നിട്ടുനിന്നിരുന്നതു നമ്മുടെ ചരിത്രനായകനായിരുന്നതിനാൽ, അവിടേയും മററുള്ളവൎക്കു പ്രാമാണ്യം കൈക്കലാക്കാൻ സാധിച്ചില്ല. പാഠം കഴിഞ്ഞാൽ എന്തെങ്കിലും ചോദ്യങ്ങൾ ചോദിച്ചു സഹപാഠികളെ തോല്പിക്കുന്ന വിഷയത്തിൽ തമ്പുരാൻ വലിയ ഉത്സാഹം പ്രദൎശിപ്പിച്ചിരുന്നു. ഇതു് ഒരുവക "കുസൃതിത്തര"മാണെന്നു ചിലൎക്കു തോന്നിയേക്കാം. തമ്പുരാന്റെ ശാന്തശീലവും മനഃശുദ്ധിയും ആലോചിച്ചാൽ അത്തരത്തിലുള്ള മനഃസ്ഥിതിയുടെ ഫലമായിട്ടല്ല, ഈ വക ചോദ്യങ്ങൾ പുറപ്പെട്ടതെന്നു കാണാൻ കഴിയും. വിദ്യാൎത്ഥിസഹജമായ കൗതുകം മാത്രമായിരുന്നു ആ വക വിനോദങ്ങൾക്കു കാരണമായി നിന്നിരുന്നതു്. വിശേഷിച്ചു് ഗുരുനാഥൻ പഠിപ്പിക്കുന്നതിനെ മനഃപാഠമാക്കുന്നതിനു മാത്രമല്ല, അതിനെപ്പററി പൎയ്യാലോചിക്കുന്നതിലും ചരിത്രനായകൻ പണ്ടുതന്നെ വ്യാപൃതനായിരുന്നുവെന്നു നമുക്കു മനസ്സിലായിട്ടുണ്ടല്ലോ. "അധീതിബോധാചരണപ്രചാരണ"ങ്ങളെക്കൊണ്ടാണു വിദ്യ പരിപൂൎത്തിയെ പ്രാപിക്കേണ്ടതെന്നാണല്ലോ ആപ്തമതം.

"ആചാര്യാൽ പാദമാദത്തേ
പാദം ശിഷ്യഃ സ്വമേധയാ
പാദം സബ്രഹ്മചാരിഭ്യഃ
പാദം കാലക്രമേണതു"

എന്നുള്ള വൃദ്ധവാക്യവും വിസ്മരിക്കത്തക്കതല്ല. ഊമകളെപ്പോലെ പഠിപ്പിച്ചതു മാത്രം പഠിച്ചും, മനസ്സിലാകാത്തതു മനസ്സിലായി എന്നു നടിച്ചും വിദ്യാർത്ഥിജീവിതത്തെ നയിക്കുന്നവർ ഒടുവിൽ "പഠിച്ചതും പഠിക്കാത്തതും ഒരു പോലെ"യായി പശ്ചാത്തപിക്കേണ്ടിവരുന്നതു സധാരണമാണ്. ചെറുപ്പം മുതൽക്കുതന്നെ ചരിത്രനായകൻ ഇത്തരത്തിലുള്ള ഒരു പരിതഃസ്ഥിതിയിലല്ല വളൎന്നുവന്നതും വളൎത്തപ്പെട്ടതും. ജിജ്ഞാസത്ത്വദ്ദേഹത്തിൻെറ കൂടപ്പിറപ്പായിരുന്നു. തൻെറ സഹപാഠികളും തന്നെപ്പോലെയായിത്തീരണമെന്നാണ് അദ്ദേഹം ഹൃദയപൂൎവ്വം ആഗ്രഹിച്ചിരുന്നതു്. അവരിൽ ചിലർ "ഉപായം കൊണ്ടു കഷായംവെക്കാൻ'' ശ്രമിക്കുന്നതായി കാണുമ്പോഴായിരുന്നു തമ്പുരാൻ ചില ചോദ്യങ്ങളെക്കൊണ്ടു അവരുടെ ചെമ്പുതെളിയിക്കാൻ ഒരുമ്പെട്ടിരുന്നതു്. ഈ നയം ആദികാലങ്ങളിൽ ചിലരെ വേദനിപ്പിച്ചുവെങ്കിലും, ക്രമത്തിൽ അവർ മുൻകരുതലുള്ളവരായും പാഠത്തിൽ ശ്രദ്ധാലുക്കളായും തീൎന്നതിനാൽ, "ഉൎവ്വശീശാപം ഉപകാരം'' എന്നു പറയുന്നതുപോലെ, ഒടുവിൽ അവൎക്കു വലിയ ഒരനുഗ്രഹകാരണമായിട്ടാണു തീൎന്നതു്. അവരിൽ ചിലർ ഇതു തുറന്നു പറഞ്ഞിട്ടുമുണ്ടു്. സിദ്ധാന്തകൗമുദി, തത്വബോധിനി, മനോരമ എന്നീ ഗ്രന്ഥങ്ങൾ മാത്രമേ വ്യാകരണത്തിൽ

തമ്പുരാന്ന പഠിക്കാൻ കഴിഞ്ഞുള്ളൂ. അപ്പോഴത്തേക്കും കുടുംബസംബന്ധമായ ചില ജോലികളിൽ എപ്പെടേണ്ടിവന്നതിനാൽ, ഗുരുമുഖേനയുള്ള വിദ്യാഭ്യാസം മതിയാക്കേണ്ടിവന്നു; എങ്കിലും അദ്ദേഹം സ്വസ്ഥനായോ അലസനായോ സമയം കഴിക്കയല്ല ചെയ്തതു്. രഘുവംശം, കുമാരസംഭവം, ശിശുപാലവധം, കിരാതാൎജ്ജുനീയം, നൈഷധം എന്നീ കാവ്യങ്ങളും ഭോജചമ്പു, ഭാരതചമ്പു എന്നു തുടങ്ങി പലചമ്പുക്കളും ചില നാടകങ്ങളും അദ്ദേഹം സ്വയംവായിച്ചു തീൎത്തു. മാഘത്തിലെ പദപ്രയോഗവൈചിത്ര്യം ചരിത്രനായകനെ വല്ലാതെ ആകൎഷിച്ചതിനാൽ, ആ കാവ്യത്തെ അദ്ദേഹം അത്യന്തം ഇഷ്ടപ്പെട്ടിരുന്നു. മാഘവും നൈഷധവുമാണു് തനിക്കു ഏററവും പ്രിയപ്പെട്ട കാവ്യങ്ങളെന്നു അദ്ദേഹം മാതാവിനോടു പറയാറുണ്ടായിരുന്നുവത്രെ!

ഇരുപത്തൊന്നാമത്തെ വയസ്സിലാണു് ചരിത്രനായകൻ ഗുരുമുഖേനയുള്ള വിദ്യാഭ്യാസത്തിൽനിന്നും വിരമിച്ചതു്. അതിനുശേഷം അദ്ദേഹം കാവ്യനാടകാദികൾ സ്വയം വായിച്ചു തന്റെ ജ്ഞാനത്തെ പോഷിപ്പിക്കാൻ ശ്രമിച്ചിരുന്നുവെന്നു് മുൻപു പ്രസ്താവിച്ചുവല്ലോ. ഇക്കാൎയ്യത്തിൽ അദ്ദേഹത്തിനു ഗുരുനാഥന്മാരുടെ പ്രേരണയും സഹായവും നിരന്തരമായി ഉണ്ടായിക്കൊണ്ടിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണു്. പഠിപ്പവസാനിച്ചതോടുകൂടി തങ്ങൾ തമ്മിലുള്ള ഗുരുശിഷ്യ ബന്ധം ശൈഥില്യത്തെ പ്രാപിച്ചതായി അവർ ഇരുക്കൂട്ടരും വിചാരിച്ചില്ല. പുസ്തകപാരായണത്തിനിടയ്ക്കു വല്ല സംശയവും നേരിട്ടാൽ അതു് ചോദിക്കുന്നതി

ന ചരിത്രനായകനോ, ചോദിക്കുന്ന സംശയങ്ങളെ, സമയവും സൗകൎയ്യവും വകവെക്കാതെ, പരിഹരിക്കുന്നതിനു ഗുരുനാഥന്മാരൊ ഒട്ടും വൈമനസ്യം പ്രദൎശിപ്പിച്ചിരുന്നില്ല. ജ്യേഷ്ഠകനിഷ്ഠബന്ധമോമാതുലഭാഗിനേയബന്ധമോ ഇക്കാൎയ്യത്തിൽ ഒരു പ്രതിബന്ധമായിട്ടല്ല അവർ ഗണിച്ചതു്. ദിനംപ്രതി സംസ്കൃതസാഹിത്യത്തിൽ ഉയൎന്നുവന്ന കേരളവൎമ്മതമ്പുരാന്റെ പാണ്ഡിത്യം ആ ഗുരുനാഥന്മാരെ ആനന്ദതുന്ദിലചിത്തന്മാരാക്കിത്തീൎത്തു. "സൎവ്വത്രജയമന്വിച്ഛേത് ശിഷ്യാദിച്ഛേത് പരാജയം" എന്ന ആപ്തവാക്യമനുസരിച്ചു ശിഷ്യൻ തങ്ങളേക്കാൾ പ്രസിദ്ധനും പണ്ഡിതനുമായിത്തീരണമെന്നു് അവർ കുലദേവതയോടു ഹൃദയപൂൎവ്വം പ്രാൎത്ഥിക്കുകയും ചെയ്തു.

അദ്ധ്യായം ൩.

## ബാല്യകവിതകൾ.

കേരളവൎമ്മതമ്പുരാൻ പന്ത്രണ്ടാമത്തെ വയസ്സിൽ കാവ്യം പഠിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽതന്നെ സംസ്കൃതത്തിൽ കവിത എഴുതിത്തുടങ്ങിയിരുന്നു. സഹപാഠികളും ഗുരുനാഥനും ഇദ്ദേഹം അക്കാലത്തുണ്ടാക്കിയ ചില ഒററശ്ലോകങ്ങൾ വായിച്ചു് സന്തോഷിക്കയും കവിയെ അഭിനന്ദിക്കയും ചെയ്തിരുന്നുവെങ്കിലും, കവിതാനിൎമ്മാണവിഷയത്തിൽ ക്രമാധികമായി മനസ്സു ചെലുത്തുന്നതു പഠിപ്പിനു വിഘാതമായിത്തീൎന്നേക്കാനിടയു

ള്ളതിനാൽ വിദ്യാഭ്യാസം അവസാനിക്കുന്നതുവരെ ആ വിഷയത്തിൽ അധികം മനസ്സിരുത്തരുതെന്നു് ഉപദേശിക്കയുംകൂടി ചെയ്തിരുന്നു. "കാവ്യനാടകാലങ്കാരങ്ങളിലും ശാസ്ത്രങ്ങളിലും സാമാന്യമായ ജ്ഞാനം സമ്പാദിച്ചതിന്നശേഷമേ കവിതയിൽ കൈവെക്കാവൂ. അല്ലെങ്കിൽ ചിലപ്പോൾ പരപരിഹാസത്തിന്ന പാത്രമാകേണ്ടിവന്നേക്കും" എന്നു സ്വന്തം ജ്യേഷ്ഠസഹോദരനായ രാമവർമ്മതമ്പുരാൻ കൂടക്കൂടെ ഓർമ്മിപ്പിക്കയും ചെയ്തിരുന്നു. അതിനാൽ അന്നത്തെ പദ്യനിർമ്മാണക്രമം യഥാവിധി പരിപുഷ്ടിയെ പ്രാപിച്ചില്ല. എങ്കിലും ഇടയ്ക്കിടയ്ക്കു ഏതെങ്കിലും വിഷയങ്ങളെ സംബന്ധിച്ചു ചില ഒററശ്ലോകങ്ങൾ ഉണ്ടാക്കാറുണ്ടായിരുന്നു. ഇതു കവിതാവാസനയുടെ ഒരു സഹജസ്വഭാവമാണു്. പുറമേനിന്നു എന്തെല്ലാം തടസ്സങ്ങളുണ്ടായാലും വാസന ഇടയ്ക്കിടയ്ക്കെങ്കിലും ഒന്നു തല പൊക്കാതിരിക്കയില്ല. ഇങ്ങനെ അക്കാലത്തു ചരിത്രനായകൻ പല പദ്യങ്ങളും ഉണ്ടാക്കിയിരുന്നു. തോന്നുമ്പോൾ കവിതയെഴുതി രസിച്ചിരുന്നു എന്നല്ലാതെ, അതു എഴുതി സൂക്ഷിക്കണമെന്നുള്ള ഒരു വിചാരം അന്നു അദ്ദേഹത്തിനില്ലാതിരുന്നതിനാൽ, അന്നത്തെ പദ്യങ്ങളിൽ മിക്കതും ഇന്നു നശിച്ചുപോയിരിക്കുന്നു. ഇന്നത്തെപ്പോലെ അന്നു ധാരാളം പത്രങ്ങളുണ്ടായിരുന്നില്ലെന്നും അഥവാ അപൂർവ്വം വല്ലതും ഉണ്ടായിരുന്നെങ്കിൽ അവ സംസ്കൃതകൃതികളെ പ്രസിദ്ധീകരിക്കുന്ന പതിവിനെ സ്വീകരിച്ചിരുന്നില്ലെന്നും ഈ അവസരത്തിൽ ഓർത്തിരിക്കേണ്ടതാണു്. ഇങ്ങനെ പല കാരണങ്ങളാലും ചരിത്രനായകന്റെ ബാല്യ

കവിതകളിൽ പലതും നമുക്കു തീരെ അലഭ്യങ്ങളായിത്തീന്നിരിക്കുന്നു. അപൂൎവ്വം ചിലതു കണ്ടുകിട്ടീട്ടുള്ളവ പരിശോധിച്ചുനോക്കുന്നപക്ഷം, ആ ബാല്യപ്രായത്തിൽത്തന്നെ കവിതാദേവി അദ്ദേഹത്തെ അനുഗ്രഹിച്ചിരുന്നു എന്നു മനസ്സിലാക്കാൻ കഴിയും. ജ്യേഷ്ഠനായ കേരളവൎമ്മതമ്പുരാൻെറ അപ്രാപ്തകാലമായ ആത്യന്തികവിയോഗത്തെപ്പററി ചരിത്രനായകനെഴുതിയ ഒരു പദ്യം ഇവിടെ ഉദ്ധരിക്കാം.

"കവിതാകീൎത്തിപ്രസമാനദീധിതി-
ച്ഛടാം കിരൻ കേരളവൎമ്മഭൂമിപഃ
സുധാകരഃ പണ്ഡിതകൈരവാവലിം
വികാസയന്നസ്തമവാപ കാ കഥാ?"

പന്ത്രണ്ടുവയസ്സുമാത്രം പ്രായമുള്ള ഒരു വിദ്യാൎത്ഥി എഴുതിയതാണെന്നു വിശ്വസിക്കാൻ നിവൃത്തിയില്ലാത്തവിധം അത്രമേൽ മനോഹരമായ ഈ പദ്യം സംസ്കൃതഭാഷാഭിജ്ഞരായ ഏവരേയും ആകർഷിക്കാൻ പൎയ്യാപ്തമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഒരിക്കൽ തൻെറ സ്നേഹിതനായ തുണ്ടത്തിക്കോയിക്കൽ രാമവർമ്മതമ്പുരാൻെറ അപേക്ഷയനുസരിച്ചു ചരിത്രനായകനെഴുതിയ ശ്രീകൃഷ്ണസ്തുതിയിലെ ചിലഭാഗങ്ങളാണു താഴെ ചേൎക്കുന്നതു്.

"ശ്രീകൃഷ്ണ! താവകപദാംബുജചിന്തനോത്ഥ-
ഭക്തിപ്രഭാവപരിധൂതസമസ്തപാപഃ
പത്മാലയാപതിമുദാരഗുണാഭിരാമം
ത്വാമേവ ഭക്തജനതാശരണം ഭജേഹം.

കാളാഭ്രകാന്തിഹര കോമളകായമൃദ്യ-
ച്ഛ്രീതാംശുരമ്യവദനം ജഗദേകനാഥം
കാരുണ്യവാരിനിധിമാശ്രിതകല്പവൃക്ഷ-
മംഭോരുഹാക്ഷമനിശം ശരണം ജിഘേഹം.

ലക്ഷ്മീകചോജചലിത കുങ്കുമധൂളിപാളീ-
ശോണായമാന വിപുലോരസമഭ്രകാന്തിം
വന്ദാമഹേ വലനിഷൂദനമുഖ്യദേവ-
വൃന്ദാദിവന്ദിതപദം ഭഗവന്തമാദ്യം."

ഏതാദൃശങ്ങളായ പദ്യങ്ങൾ ഹൃദയസ്പൃക്കുകളും ഭക്തിദ്യോതകങ്ങളുമായിട്ടുണ്ടെന്നു് ഒരാളുടെ സാക്ഷ്യപത്രം കൂടാതെതന്നെ മനസ്സിലാക്കാവുന്നതാണല്ലോ. കണ്ണിൽകണ്ടവല്ലഓലത്തുമ്പിലുംകുത്തിക്കുറിച്ചു് അവിടേയും ഇവിടേയും വലിച്ചെറിയാതേ, ഇതെല്ലാം ഭദ്രമായി സൂക്ഷിക്കപ്പെട്ടിരുന്നു എന്നുവരികിൽ, ഇതു് ഒരു വലിയ സമ്പാദ്യമായിത്തീരുമായിരുന്നു എന്നുള്ളതിൽ ഏതാണു സംശയം?

ഒരിക്കൽ ചില സ്നേഹിതന്മാർ ഒത്തുകൂടി തമ്പുരാനെ ഒന്നു പരീക്ഷിപ്പാൻ തീർച്ചയാക്കി. ഒററശ്ലോകങ്ങളും ചില സ്തോത്രങ്ങളും എളുപ്പത്തിൽ എഴുതാൻ കഴിയുമെന്നും എന്നാൽ ഒരു കഥ മുഴുവൻ പദ്യരൂപത്തിൽ എഴുതുക എന്നുള്ളതു് അത്രതന്നെ സുകരമാണോ എന്നു സംശയമുണ്ടെന്നും കഴിയുമെങ്കിൽ ഒരു കഥ പദ്യരൂപത്തിൽ എഴുതിക്കണ്ടാൽ കൊള്ളാമെന്നും അവർ അഭിപ്രായപ്പെട്ടു. ഒററശ്ലോകങ്ങളോ സ്തോത്രങ്ങളോ ഉണ്ടാക്കുന്നതുപോലെ തന്നെ നിഷ്പ്രയാസമാണു് കഥയെഴുത്തെന്നായിരുന്നു തമ്പുരാൻെറ അഭിപ്രായം. അതനുസരിച്ചു

ഒരു കഥയെഴുതിക്കാണിക്കാമെന്നു അദ്ദേഹം ഏല്ക്കയും ചെയ്തു. കഥ എഴുതിത്തുടങ്ങിയതായിട്ടും കാണുന്നുണ്ടു്.

അഥ കാപി കുരംഗലോചനാ
കളധൗതോപമകായ മഞ്ജിമാ
അഭവൽ കമലാക്ഷിസംജ്ഞയാ
തരളാക്ഷീജനമൗലിമാലികാ

അളിനീലിമനിന്ദികൈശികാ-
ദ്യഭിവീക്ഷ്യാഥ പയോദശങ്കയാ
നിജകേളിവനേ കലാപിനോ
മദനൃത്തം വിദധുർവ്വിശേഷതഃ

കഥാപ്രാരംഭഘട്ടത്തിലുള്ള രണ്ടു പദ്യങ്ങളാണിവ. ഈ കഥ എഴുതി മുഴുമിപ്പിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല. ആരംഭംകൊണ്ടു നോക്കിയാൽ കൃതി സരസമായി മുന്നോട്ടു പോകാനുള്ള ലക്ഷണമാണു കാണുന്നതു്. ഒരു പക്ഷെ, ഇതെഴുതി അവസാനിപ്പിച്ചിരുന്നുവെന്നും അതു രേഖപ്പെടുത്തിയിരുന്ന ഓലകഠം ചിതലിന്റെ മുതലായിത്തീർന്നുപോയതായിരിക്കാമെന്നും വരാം. രണ്ടായാലും പതിന്നാലു വയസ്സിലെ ഈ കൃതി വയോതിശായിയായ വിസ്മയത്തെ അർഹിക്കുന്നുണ്ടെന്നുള്ളതു തീർച്ചതന്നെ.

വിദ്യാർത്ഥിജീവിതകാലത്തു് കവിതാനിർമ്മാണത്തിൽ ഏർപ്പെടുന്നതു വിദ്യാഭ്യാസത്തിനു വിഘാതമായിത്തീരുമെന്നു പറഞ്ഞു ഗുരുനാഥന്മാർ ചരിത്രനായകനെ ഉപദേശിച്ചതായി മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. വാസ്തവത്തിൽ ആ ബാലകവിയെ ഹൃദയപൂർവ്വം അനുഗ്രഹിക്കയാണു അവർ ചെയ്തതു്. ഭാവിയിൽ ഒരു ഒന്നാം

തരം കവിയായിത്തീരാനിരിക്കുന്ന ഒരാളാണു് കേരളവർമ്മതമ്പുരാനെന്നു മൗനഭാഷയിൽ പ്രഖ്യാപനം ചെയ്തിരുന്ന അന്നത്തെ പദ്യങ്ങൾ അവരെ വളരെ സന്തോഷിപ്പിക്കയും ചെയ്തിരുന്നു. എന്നാൽ, പ്രത്യക്ഷമായി പ്രോത്സാഹിപ്പിക്കുന്ന പക്ഷം, ശിഷ്യൻെറ ശ്രദ്ധ മുഴുവൻ പദ്യരചനയിലായിപ്പോകുമെന്നും അങ്ങനെ വന്നാൽ വിദ്യാഭ്യാസം അപൂൎണ്ണനിലയിൽതന്നെ അവസാനിച്ചേക്കുമെന്നും ഭയപ്പെട്ടതുകൊണ്ടു മാത്രമാണു അവർ അങ്ങനെ ഒരു ഉപദേശം ചെയ്തതു്. അതേ അവസരത്തിൽ തന്നെ, ചരിത്രനായകൻ എഴുതുന്ന പദ്യങ്ങളെല്ലാം സശ്രദ്ധം വായിച്ചു്, ഗുണദോഷങ്ങൾ ചൂണ്ടിക്കാണിച്ചു് പരോക്ഷമായ പ്രോത്സാഹനം നൽകുന്നതിൽ അവർ ഒട്ടും വൈമനസ്യം പ്രകടിപ്പിച്ചിരുന്നില്ല എന്നുള്ളതും സ്മരണീയമാണു്. ഈ പ്രത്യക്ഷമായ ഉപദേശവും പരോക്ഷമായ പ്രോത്സാഹനവും അവരുദ്ദേശിച്ച ഫലത്തെത്തന്നെ പ്രദാനം ചെയ്തു. പാഠങ്ങൾ ശരിയായി ഹൃദിസ്ഥമാക്കാത്ത പക്ഷം, കവിത എഴുതാൻ ഗുരുജനങ്ങൾ തീരെ സമ്മതിക്കയില്ലെന്നുള്ളതിനാൽ, അക്കാൎയ്യം വേണ്ടപോലെ നിൎവ്വഹിക്കപ്പെട്ടതിനു ശേഷമുള്ള വിശ്രമസമയം മാത്രമേ ചരിത്രനായകൻ പദ്യരചനയ്ക്കായി വിനിയോഗിച്ചുള്ളു. താനെഴുതുന്ന പദ്യങ്ങളെല്ലാം ഗുരുനാഥന്മാർ സശ്രദ്ധം വായിച്ചുനോക്കുമെന്നറിയാമായിരുന്നതുകൊണ്ടു്, വളരെ നിഷ്കൎഷിച്ചതിനു ശേഷമല്ലാതെ ഒരു പദ്യംപോലും എഴുതുകയില്ലെന്നുള്ള ഒരു നിൎബ്ബന്ധബുദ്ധി ചരിത്രനായകനിൽ സ്വയം അങ്കുരിക്കുകയും ചെയ്തു.

കേരളവർമ്മതമ്പുരാൻെറ കവിതാവാസന രംഗപ്രവേശം ചെയ്യുന്നതിന മറെറാരു കാരണവും കൂടി ഉണ്ടെന്നാണു പറയപ്പെടുന്നതു്. ചെറുപ്പത്തിൽ കോവിലകത്തെ കൂട്ടുകാരായ രാജകുമാരന്മാരെല്ലാം ഒത്തുചേൻ അക്ഷരശ്ലോകപരീക്ഷ നടത്തുക പതിവായിരുന്നു. നമ്മുടെ ചരിത്രനായകനും അക്കൂട്ടത്തിൽ പങ്കുകൊള്ളാറുണ്ടായിരുന്നു എന്നുമാത്രമല്ല, അക്കാര്യത്തിൽ മററുള്ളവരേക്കാഠം ഉത്സാഹം പ്രദർശിപ്പിക്കയും ചെയ്തിരുന്നു. മിക്കപ്പൊഴും വിജയം കൈക്കലാക്കിയിരുന്നതും അദ്ദേഹം തന്നെയായിരുന്നു. രാജകുമാരന്മാരെല്ലാം സംസ്കൃതവിദ്യാർത്ഥികളായിരുന്നതുകൊണ്ടു അക്ഷരശ്ലോകങ്ങളായി സംസ്കൃതപദ്യങ്ങഠം മാത്രമേ എല്ലാവരും ചൊല്ലാറുണ്ടായിരുന്നുള്ളു. നമ്മുടെ ചരിത്രനായകനാകട്ടെ, താൻ പഠിച്ചകാവ്യങ്ങളിലെ പദ്യങ്ങളെല്ലാം കാണാപ്പാഠം പഠിച്ചുവെച്ചിരുന്നതുകൊണ്ടു അദ്ദേഹത്തിന മററുള്ളവരേക്കാഠം വേഗത്തിലുംസ്ഫുടതയിലുംപദ്യങ്ങഠം ചൊല്ലാൻ സാധിച്ചു. ഇതു കണ്ടപ്പോഠം വാശി മൂത്ത കൂട്ടുകാർ വിഷമാക്ഷരങ്ങഠം എതിരാളിക്കു സമ്മാനിച്ച് പരീക്ഷയിൽ വിജയം സമ്പാദിക്കാൻ ശ്രമിച്ചുതുടങ്ങി. ഈ ഘട്ടത്തിലാണു തമ്പുരാൻ ആദ്യമായി പദ്യങ്ങഠം ഉണ്ടാക്കിത്തുടങ്ങിയതെന്നു പറയപ്പെടുന്നു. അന്നു് അത്ഥാലങ്കാരാദികളിൽ വലിയ ശ്രദ്ധപതിപ്പിച്ചിരുന്നില്ല. ബാല്യന്മാരുടെ ഈ സരസവിനോദസമ്പ്രദായം ഏതാനും ദിവസങ്ങഠംക്കകം കൊട്ടാരം മുഴവൻ വ്യാപിച്ചു. മാതുലന്മാരും ജ്യേഷ്ഠന്മാരും വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിച്ചു തുടങ്ങി. പരീക്ഷയിൽ ജയിക്കുന്നവക്കു സമ്മാനം കൊടുക്കാമെന്നു ചിലർ വാഗ്ദാനം

ചെയ്തു. ചിലർ പദ്യങ്ങളുണ്ടാക്കി ജേതാക്കന്മാരെ അഭിനന്ദിച്ചു. എത്രമാത്രശ്രമമായ പ്രോത്സാഹനം കുട്ടികളെ പ്രവൃദ്ധോന്മേഷന്മാരാക്കിത്തീർത്തു. ഒരിക്കൽ ഒരു ശിവരാത്രിദിവസം ഒരു അക്ഷരശ്ലോകപരീക്ഷ നടത്തണമെന്നു എല്ലാവരുംകൂടി തീരുമാനിച്ചു. ഒന്നാമതായി ജയിക്കുന്ന ആൾക്കു ഒരു തുപ്പട്ടാവു സമ്മാനിക്കുന്നതാണെന്നു കൊട്ടാരത്തിലെ വലിയതമ്പുരാൻ കല്പിച്ചിട്ടുണ്ടെന്നുകേട്ടതിനാൽരാജകുമാരന്മാരെല്ലാംവേണ്ടപോലെ ഒരുങ്ങിപരീക്ഷയ്ക്കു ഹാജരായി. അന്നു ചരിത്രനായകൻ ചൊല്ലിയ ശ്ലോകങ്ങളിൽ ചിലതു തത്കാലം ഉണ്ടാക്കപ്പെട്ടവയായിരുന്നു. പരീക്ഷകന്മാർക്ക് ഈ രഹസ്യം മനസ്സിലായി. അവർ ആ ഘട്ടത്തിൽ പുഞ്ചിരിതൂകുകമാത്രമേ ചെയ്തുള്ളൂ. പരീക്ഷ അവസാനിച്ചപ്പോൾ ഒന്നാം സ്ഥാനം കൈക്കലാക്കിയതു ചരിത്രനായകനാണെന്നു പ്രത്യക്ഷപ്പെട്ടു. വലിയതമ്പുരാന്റെ വകയായ പട്ടുതുപ്പട്ടാവിനു പുറമേ ജേതാവിനുവേറേയുംചില സമ്മാനങ്ങൾലഭിച്ചു.ഗുരുജനങ്ങൾമാത്രമല്ല,മററുപരീക്ഷ്യന്മാരും അദ്ദേഹത്തെഅത്യന്തംഅഭിനന്ദിക്കുകയുംചെയ്തു.

അതിവിദ്വാനും ഉത്തമകവിയുമായി തിരുവാതിരനാൾ രാജരാജവർമ്മതമ്പുരാൻ എന്നു പേരായ ഒരു മഹാൻ അന്നു് ആ കുടുംബത്തിലുണ്ടായിരുന്നു. അദ്ദേഹം ചരിത്രനായകന്റെ ബാല്യകവിതാസംരംഭത്തെപ്പററി കേൾക്കുകയും ആ ഓമനയെ അടുത്തുവിളിച്ചു സ്വയംകൃതികളായ ചില പദ്യങ്ങൾ ചൊല്ലിക്കേൾപ്പിക്കാനാവശ്യപ്പെടുകയും ചെയ്തു. ചൊല്ലിക്കേട്ട ശ്ലോകങ്ങൾ വളരെ മെച്ചമൊന്നുമുള്ളവയായിരുന്നില്ല എന്നു വരികി

ല്പം, വാസനയുടെ തള്ളിച്ച അതിൽ തെളിഞ്ഞുകാണാ മായിരുന്നു. "നേർവഴിക്കു നയിക്കാൻ ഒരാളുള്ള പക്ഷം ഈ കുട്ടി കാലാന്തരത്തിൽ ഒരു നല്ല കവിയായിത്തീരു" മെന്നു് അദ്ദേഹത്തിനു തോന്നി. അന്നുമുതൽ പദ്യരച നയിൽ ചില ഉപദേശങ്ങളെല്ലാം ബാലനു കിട്ടിത്തു ടങ്ങി.

"അഭ്യാസഹേതോഃ പദസന്നിവേശൈ-
ർവ്വാക്യാർത്ഥശൂന്യൈർവ്വിദധീത വൃത്തം
ശ്ലോകം പരാവൃത്തിപദൈഃ പുരാണം
യഥാസ്ഥിതാർത്ഥം പരിപൂരയേ ച്ച"

എന്ന പ്രാചീനാചാര്യമതമനുസരിച്ചുള്ള കവിതാഭ്യാ സസരണിയിൽക്കൂടിയാണു ചരിത്രനായകൻ ആദികാല ങ്ങളിൽ നയിക്കപ്പെട്ടതു്. ഈ മാർഗ്ഗദർശനവും നിയ ന്ത്രണവും അധികകാലത്തേക്കു വേണ്ടിവന്നില്ല. അ പ്പൊഴത്തേക്കും ആ കവിതാശിഷ്യനു് ഒരുവിധം നല്ല പദ്യങ്ങൾ എഴുതാമെന്നു മട്ടായി. ചില ഒററശ്ലോക ങ്ങളും സ്തുതികളും എഴുതിത്തുടങ്ങി. അതിന്റെ ക്രമാ ഗതമായ വളർച്ചയുടെ ഫലമാണു് നാം മുൻപിൽ കണ്ട തു്. പരസഹായംക്കൂടാതെ വല്ല സംസ്കൃതശ്ലോകങ്ങൾ എഴുതാറായി എന്നു കണ്ടപ്പോൾ ഗുരുജനങ്ങൾ കേവ ലം ശ്രോതാക്കളുടേയും പരിശോധകന്മാരുടേയും നില കൈക്കൊണ്ടതും പരോക്ഷമായി പ്രോത്സാഹിപ്പിക്കയും പ്രത്യക്ഷമായി ഉപദേശിക്കയും ചെയ്തതും ഇവയുടെ യൊക്കെ ഫലമായി ചരിത്രനായകൻ ഒരേകാലത്തു ത ന്നെ പാണ്ഡിത്യവും കവിത്വവും കൈക്കലാക്കിയതും മ ററും നമുക്കു മനസ്സിലായിട്ടുണ്ടല്ലോ.

കേരളവൎമ്മതമ്പുരാൻ ചെറുപ്പം മുതൽക്കുതന്നെ വലിയ ഉത്സാഹിയായിരുന്നു. യൗവനാരംഭത്തിൽ ഈ ഉത്സാഹം വളരെ വർദ്ധിച്ചു. കവിതയെഴുത്തും കൂടി തുടങ്ങിയപ്പോഴത്തെ കഥ പറയാനില്ല. അദ്ദേഹത്തിന്റെ ഈ ഉത്സാഹവും കവിതയെഴുത്തും മററുള്ളവരിൽനിന്നു അദ്ദേഹത്തിനു കിട്ടിക്കൊണ്ടിരിക്കുന്ന അഭിനന്ദനങ്ങളും മററും കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ മററുരാജകുമാരന്മാൎക്കും കവിത എഴുതിയാൽ കൊള്ളാമെന്നു തോന്നിത്തുടങ്ങുകയും അവരും ഓരോന്നെഴുതാനാരംഭിക്കുകയും ചെയ്തു. രാമവൎമ്മ, ഗോദവൎമ്മ, കേരളവൎമ്മ എന്നുപേരുള്ള മൂന്നു രാജകുമാരന്മാരും അന്നു പന്തളം കൊട്ടാരത്തിൽ പഠിച്ചുതാമസിച്ചിരുന്ന പാഴൂർ കരുനാരായണൻ നമ്പൂതിരിയുമായിരുന്നു ഇവരിൽ പ്രധാനികൾ. കേരളവൎമ്മതമ്പുരാനെപ്പോലെയുള്ള കാവ്യപരിചയമോ കവിതാവാസനയോ ഇല്ലാതിരുന്നതുകൊണ്ടു് അവൎക്കു് അദ്ദേഹത്തോടു കിടപിടിക്കുന്നതിനു സാധിച്ചില്ല. എന്നാൽ ചിരകാലത്തെ സ്ഥിരപരിശ്രമം കൊണ്ടു അവൎക്കും ഒരു വിധം പദ്യമെഴുതാമെന്നുള്ള നിലയിലായി. പക്ഷെ, ശാസ്ത്രപഠനത്തിൽ മാത്രം ദത്തദൃഷ്ടികളായിരുന്ന ചിലൎക്കു എന്തുചെയ്തിട്ടും കവിതാദേവി പ്രത്യക്ഷയായില്ല. അക്കൂട്ടരിൽ ചിലരൊത്തുചേൎന്നു് കവിതയെഴുത്തുകാരെ കളിയാക്കാൻ തുടങ്ങി. ശാസ്ത്രസംബന്ധമായ ഓരോ വിഷമപ്രശ്നങ്ങളെക്കൊണ്ടു കവിതക്കാരെ വിഷമിപ്പിക്കാനാണു അവരൊരുമ്പെട്ടതു്. ഇതിന്റെ ഫലമായി ശാസ്ത്രീയമായ ഒരു വാദപ്രതിവാദസംഘം

തന്നെ അവിടെആവിർഭവിച്ചു.തക്കരീതി ക്രമത്തിൽകക്ഷമായി. കവിതയുള്ളവരെന്നും കവിതയില്ലാത്തവരെന്നും അവർ രണ്ടുകൂട്ടമായി പിരിഞ്ഞു. വാദവിഷയം തമ്മിൽ പറഞ്ഞു തീരുമാനിക്കാൻ അസാദ്ധ്യമായിത്തീന്നതിനാൽ ഇരുകൂട്ടരുംകൂടി മദ്ധ്യസ്ഥനായി തൃക്കേട്ടതിരുനാറം വീരകേരളവമ്മതമ്പുരാനെ തിരഞ്ഞെടുത്തു. അദ്ദേഹം പക്ഷഭേദം കൂടാതെ ഇരുകൂട്ടരുടെയും യുക്തിവാദം കേട്ടു ന്യായമായ തീരുമാനം കല്പിക്കുകയും ചെയ്തിരുന്നു. കവിതയുള്ള കക്ഷിയിലെ പ്രമാണി നമ്മുടെ ചരിത്രനായകനായിരുന്നു. കാവ്യശാസ്ത്രങ്ങളിൽ ഒരുപോലെ പാണ്ഡിത്യമുണ്ടായിരുന്ന അദ്ദേഹത്തെ തോല്പിക്കാൻ, എത്ര ശ്രമിച്ചിട്ടും എതിരാളികറംക്കു കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ അപാരമായ പാണ്ഡിത്യംമാത്രമായിരുന്നില്ല ഇതിനു കാരണം. യുക്തിയും ന്യായവും ഉള്ള.വിഷയങ്ങളിൽമാത്രമേ അദ്ദേഹംഏൎപ്പെട്ടിരുന്നുള്ളു. എതിരാളികളാകട്ടെ, തങ്ങറംക്കു കവിതയെഴുതാൻ സാധിക്കാതെ പോയതിലുള്ള വൈരാഗ്യം കൊണ്ടു കക്ഷിതിരിഞ്ഞവരായിരുന്നതുകൊണ്ട്, ഏതെങ്കിലുംവിധത്തിൽ എതിരാളികളെ തോല്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയവരായിരുന്നു. ഉദ്ദേശശുദ്ധിയില്ലുള്ളന്യൂനതതന്നെഅവക്കപരാജയത്തിനു മതിയായ കാരണമായിരുന്നു. എതിർകക്ഷിനേതാവിൻെറ അതിരററ പാണ്ഡിത്യവും കൂടിയായപ്പോറം അവക്ക് അടിപെടുകയല്ലാതെ തീരെ നിവൃത്തിയില്ലെന്നായി.

നേർവഴിയിൽ കൂടി കാൎയ്യം സാധിക്കാൻ നിവൃത്തിയില്ലെന്നു കണ്ടപ്പോറം, അവർ പരിഹാസമാകുന്ന ആ

യുധവുമേന്തിരംഗപ്രവേശം ചെയ്തു. പന്തളം കൊട്ടാരം വക അമ്പലത്തിന്റെ ഭിത്തിയിൽ ഒരു ദിവസം രാവിലെ നോക്കിയപ്പോൾ താഴെ ഉദ്ധരിക്കുന്ന പദ്യം ലേഖനം ചെയ്തിരിക്കുന്നതായി കാണപ്പെട്ടു.

"കൃഷ്ണപാരശവവല്ലഭാമിമാം
തൃഷ്ണയാ സഹ നിപീയ ചക്ഷുഷാ
പുഷ്പബാണവശമേത്യ സർവ്വദാ
നിസ്തുലാത്തിരനുഭൂയതേ മയാ"

പദ്യനിർമ്മാണം അത്ര ദുഷ്കരമല്ലെന്നും എന്തെങ്കിലും ഒരു ശൃംഗാരപദ്യം എഴുതിയതുകൊണ്ടു ഒരാൾ കവിയാവുകയില്ലെന്നും എന്നാൽ ശാസ്ത്രപാണ്ഡിത്യസമ്പാദനം അത്രതന്നെ സുസാധമായ കൃത്യമല്ലെന്നും എതിരാളികളെ ധരിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു ഈ കൃത്യം നിർവ്വഹിക്കപ്പെട്ടതു്. ഈ പദ്യം ചരിത്രനായകന്റെ ദൃഷ്ടിയിൽപെട്ടു. ഇപ്രകാരമുള്ള പദ്യനിർമ്മാണം മര്യാദയ്ക്കു ചേർന്നതല്ലെന്നും കവിയുടെ ചാപല്യത്തെ കാണിക്കാൻ മാത്രമേ ഇതു പര്യാപ്തമാവുകയുള്ളു എന്നും അദ്ദേഹം വാദിച്ചു. മറുകക്ഷികൾ അതിനെ എതിർത്തു. ഇതുസംബന്ധമായ വാദപ്രതിവാദം മുഴുവനും പദ്യരൂപത്തിലാണു നടന്നതു്. പദ്യകർത്താവിനു പ്രതികൂലമായ മദ്ധ്യസ്ഥവിധിയുണ്ടായതിനോടുകൂടി ഈ വാദം അവസാനിച്ചു. കേരളവർമ്മാതമ്പുരാൻ ഒരു വിധത്തിലും പ്രതിരോദ്ധ്യനല്ലെന്നു ബോദ്ധ്യപ്പെട്ടതിനോടുകൂടി എതിരാളികൾ കക്ഷിഭേദത്തെ വിസ്മരിക്കുകയും ഇരുകൂട്ടരും വീണ്ടും പണ്ടത്തെപ്പോലെ ഏകയോഗക്ഷേമമായി സാഹിത്യവിനോദങ്ങളിലേ

പ്പെട്ടുകയും ചെയ്തു. ഇതിനുശേഷമാണു ചരിത്രനായകന്റെ ഉത്സാഹത്തിൽ അവിടെ ഒരു സാഹിത്യസമാജം സ്ഥാപിക്കപ്പെട്ടതു്. സാഹിത്യസംബന്ധമായ വിഷയങ്ങളെപ്പററി പ്രതിപാദിച്ചു് വിജ്ഞാനത്തെ വർദ്ധിപ്പിക്കണമെന്നുള്ളതായിരുന്നു ഈ സമാജത്തിന്റെ ഉദ്ദേശം. ആഴ്ചയിലൊരിക്കൽവീതം ഇതിന്റെ യോഗം നടത്തണമെന്നായിരുന്നു നിശ്ചയം. അംഗങ്ങളെല്ലാം ഐകകണ്ഠ്യേന ചരിത്രനായകനെത്തന്നെയാണു ആ സമാജത്തിന്റെ സ്ഥിരാദ്ധ്യക്ഷനായി തിരഞ്ഞെടുത്തതു്. അദ്ദേഹം ആ സ്ഥാപനത്തെവളരെ കാലത്തേക്കു ശരിയായി നിയന്ത്രിക്കയും ചെയ്തിരുന്നു. വാചാപ്രസംഗങ്ങൾക്കു പുറമേ ഗദ്യപദ്യമയങ്ങളായ പ്രബന്ധങ്ങളും ഈ സമാജത്തിന്റെ ഉദ്ദേശ്യപരിധിയിൽ പെട്ടിരുന്നതിനാൽ, പ്രബന്ധരചനയ്ക്കും പദ്യരചനയ്ക്കും ഉള്ള ഒരു പാഠശാലയായിട്ടും കൂടി ആസമാജംചിലൎക്കു പ്രയോജകീഭവിച്ചു. അദ്ധ്യക്ഷന്റെ നിലയിൽ തമ്പുരാൻ ചെയ്തിരുന്ന പ്രസംഗങ്ങൾ പോലും ചിലപ്പോൾ പദ്യമയങ്ങളായിരുന്നു എന്നാണു പറയപ്പെടുന്നതു്.

---

അദ്ധ്യായം ൯.

---

## മലയാളകവിത.

പണ്ടത്തെ വിദ്യാഭ്യാസം സംസ്കൃതപ്രധാനമായിരുന്നു എന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. മലയാളത്തിൽ പഠിക്കാനൊന്നുമില്ലെന്നായിരുന്നു സാമാന്യമായ ധാര

ണ. ഉൽകൃഷ്ടവിദ്യാഭ്യാസം എന്നുവെച്ചാൽ സംസ്കൃതത്തിലെ ഉയൎന്ന ഗ്രന്ഥങ്ങൾ പഠിക്ക എന്നായിരുന്നു അൎത്ഥം. നിലത്തെഴുത്തും കണക്കും കഴിഞ്ഞാൽ വാക്യവും ജ്യാവും ആണു പഠിപ്പിച്ചിരുന്നതു്. മലയാളം കൃട്ടിവായിക്കാൻ പ്രത്യേകം പഠിപ്പിക്കേണ്ടതില്ലെന്നുള്ള ഒരു വിശ്വാസംപോലും അന്നത്തെ ആളുകൾക്കുണ്ടായിരുന്നു. ഇന്നത്തെപ്പോലെ ധാരാളം പുസ്തകങ്ങൾ അന്നു ഭാഷയിലുണ്ടായിക്കഴിഞ്ഞിരുന്നില്ലെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. അതൊക്കെ എങ്ങിനെയായിരുന്നാലും കേരളവൎമ്മതമ്പുരാൻ സംസ്കൃതത്തിൽ ശാസ്ത്രപാഠം തുടങ്ങുന്നതുവരെ, മലയാളഭാഷയെപ്പററി ശ്രദ്ധിക്കുകയോ മലയാളത്തിലുള്ള പുസ്തകങ്ങൾ വായിക്കുന്നതിനു് ഒരു താല്പൎയ്യം പ്രദർശിപ്പിക്കുകയോ ചെയ്തിരുന്നില്ല. കുഞ്ചൻനമ്പ്യാരുടെ തുള്ളൽകവിതകൾ വായിച്ചതിനോടുകൂടിയാണു് അദ്ദേഹത്തിനു മലയാളഭാഷയോടു് ഒരു മമത തോന്നിത്തുടങ്ങിയതു്. അന്നുമുതൽ സംസ്കൃതഗ്രന്ഥങ്ങളേപ്പോലെതന്നെ അദ്ദേഹം മലയാളപുസ്തകങ്ങളും വായിച്ചുതുടങ്ങി. സംസ്കൃതത്തിലെ കാവ്യനാടകാലങ്കാരങ്ങളും കൎക്കശങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളും മാത്രം പഠിച്ചും വായിച്ചും ശീലിച്ചിരുന്ന രാജകുമാരന്മാൎക്കു കേരളവൎമ്മതമ്പുരാന്റെ ഈ പ്രവൃത്തി ഒരു വലിയ പുതുമയായി തോന്നി. "അതിപ്രൗഢങ്ങളായ അനേകം ശാസ്ത്രഗ്രന്ഥങ്ങളും അതിമനോഹരങ്ങളായ അനവധി കാവ്യങ്ങളും വായിക്കാനും പഠിക്കാനുമുള്ളപ്പോൾ, ഒന്നിനും കൊള്ളരുതാത്ത ഈ മലയാളപുസ്തകങ്ങൾ വായിച്ചു സമയം കളയുന്നതു ശരിയാണോ?" എന്നു് അവരിൽ ചി

ലർ ഒരിക്കൽ തമ്പുരാനോടു നേരിട്ടു ചോദിച്ചു. "പോററമ്മ സമ്പന്നയും സുന്ദരിയുമാണെന്നുവെച്ച്, പെററമ്മയെ വല്ലവരും വിസ്മരിക്കാറുണ്ടോ?" എന്നുള്ള മററൊരു ചോദ്യംകൊണ്ടാണ് അദ്ദേഹം അതിനു പ്രത്യുത്തരം നൽകിയതു്.

സംസ്കൃതത്തിലെന്നപോലെ മലയാളത്തിലും അദ്ദേഹം ആദ്യമായി എഴുതിത്തുടങ്ങിയതു ഒററശ്ലോകങ്ങളായിരിക്കണമെന്നുള്ളതിനു സംശയമില്ല. അവയിലധികവും ഇന്നു കണ്ടുകിട്ടാൻ പ്രയാസമായിരിക്കുന്നു. മലയാളമനോരമയെ അനുകരിച്ച് മലയാളപത്രങ്ങളിൽ പലതും അന്നു കവിതകൾക്കായി ഒരു പ്രത്യേക പംക്തി നീക്കിവെച്ചിരുന്നകാലമായിരുന്നതുകൊണ്ടു് പത്രങ്ങൾക്കും അദ്ദേഹം ചില ഒററശ്ലോകങ്ങളും മററും എഴുതാറുണ്ടായിരുന്നു. ചിത്രപ്രശ്നം, സാമസ്യാപൂരണം മുതലായവയിലും ആ യുവകവി യഥായോഗ്യം പങ്കുകൊണ്ടിരുന്നതായി കാണുന്നുണ്ടു്. മാതൃകയ്ക്കുവേണ്ടി ഉദ്ധരിക്കാൻപോലും അന്നത്തെ പദ്യങ്ങൾ കണ്ടുകിട്ടാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. ഒരുപക്ഷേ, അതെല്ലാം ഒരുവക ബാല്യവിനോദമായിട്ടായിരിക്കാം അദ്ദേഹംതന്നെ കരുതിയതു്. 1088-ൽ പ്രസിദ്ധീകരിച്ച "രുഗ്മാംഗദചരിതം" മഹാകാവ്യത്തിന്റെ അവതാരികയിൽ അദ്ദേഹം എഴുതിക്കാണുന്നതു് "ഞാൻ എട്ടുപത്തുകൊല്ലമായി കവിത എഴുതുന്നുണ്ടെങ്കിലും ഇതേവരെ പറയത്തക്കവിധത്തിൽ പുസ്തകരൂപത്തിൽ ഒന്നും എഴുതി പ്രസിദ്ധീകരിച്ചിട്ടില്ല." എന്നാണ്. 23-ാമത്തെ വയസ്സു മുതൽ എഴുതിത്തുടങ്ങിയ കൃതികളെ മാത്രമേ അദ്ദേഹം കവിതകളുടെ കൂട്ടത്തിൽ കണക്കാക്കീട്ടുള്ളു.

എന്നാണല്ലൊ ഇതുകൊണ്ടു മനസ്സിലാക്കേണ്ടതു്. അതി ന്ന മുൻപിലത്തെ കൃതികളൊന്നും ശേഖരിച്ചുവെക്കണ മെന്നോ പ്രസിദ്ധീകരിക്കണമെന്നോ അദ്ദേഹം ഉദ്ദേശി ക്കാതിരുന്നതു് ഇതുകൊണ്ടുതന്നെയായിരിക്കാം.

രുഗ്മാംഗദചരിതത്തിന്റെ അവതാരികയിൽ നി ന്നു മേലുദ്ധരിച്ച പ്രഥമവാക്യത്തിൽ കാണുന്ന "പറയ ത്തക്കവിധത്തിൽ"—"പ്രസിദ്ധീകരിച്ചിട്ടില്ലാ" എന്നു ള്ള പദങ്ങൾ അദ്ദേഹം വളരെ കരുതലോടുകൂടിത്തന്നെ യാണു പ്രയോഗിച്ചിട്ടുള്ളതെന്നുള്ളതിന്നു സംശയമില്ല. എന്തുകൊണ്ടെന്നാൽ, ആ അവതാരിക എഴുതുന്നതിന്നു എത്രയോ മുൻപുതന്നെ അദ്ദേഹം "സുംഭനിസുംഭചരി തം" എന്ന പേരിൽ ഒരു മണിപ്രവാളകൃതിയും "ഭുജം ഗസന്ദേശം" എന്ന പേരിൽ ഒരു സന്ദേശകാവ്യവും എഴുതിയിട്ടുള്ളതായി കാണുന്നുണ്ടു്. അവ രണ്ടും ഇനി യും പ്രസിദ്ധീകരിക്കപ്പെടാതെ മറഞ്ഞുകിടക്കുന്നതേയു ള്ളു. തമ്പുരാന്റെ അന്നത്തെ കവിതാരീതി മനസ്സി ലാക്കുന്നതിന്നുവേണ്ടി അവയിൽനിന്നു ചില പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം.

ഉത്തരം നടിച്ചീടിന ഗോത്രഭിത്തും
കാറേറാടു നേരിട്ടു ത്തണം കണക്കെ
ഏററം ഭയത്തോടു രണത്തിൽനിന്നു
തോറേറാടിനാർ കണ്ണിതബുദ്ധിയോടേ.

കേടകന്ന തനുകാന്തി തേടിടും
മോടിയോടു വിലസുന്ന ദേവിയെ
പാടവത്തൊടു സുരാരിസഞ്ചയം
കൂടിടുന്ന കുതുകേന നോക്കിനാർ.

വരനാരിമൗലിമണിതൻെറ ചാരുവാം
കരതാരിലുള്ള കനകാംഗദാദിയും
പുരുകാന്തിചേൎന്ന രുചിരാംബരാദയും
വിരുതക്കുമോക്കിലുരചെയ്യുവാൻ പണി.

അശേഷഭുവനങ്ങളും മമ യശഃപ്രകാശങ്ങളാൽ
കുശേശയസമാനനേ! വിശദമായ് വിളങ്ങുന്നഹോ
അശേഷപതിയെങ്കിലും തവ വിശാലലോലേക്ഷണേ
വിശേഷപതിയാകുവാനഭിലഷിച്ചിടുന്നേഷ ഞാൻ.

ഇന്ദ്രാദിദേവകളുമിന്നു വണങ്ങിടുന്നു
ചന്ദ്രാനനേ! മമ പദം ബഹുമാനപൂൎവ്വം
മന്ദേതരം മമ ബലം നിരുപിച്ചുകണ്ടാൽ
വന്ദിച്ചിടും ത്രിപുരവൈരിയുമിന്നു നമ്മെ.

ഇന്നു ഞാൻ തവ ഗുണങ്ങളും കേട്ടുടൻ
ഖിന്നനായി മരുവുന്നു സുന്ദരീ!
മന്നിടത്തിലതിശോഭനാംഗനാ-
മെന്നെയൻപൊടു വരിക്ക നീ മുദാ.

"സുംഭനിസുംഭ ചരിതം മണിപ്രവാള"ത്തിലുള്ള ചില പദ്യങ്ങളാണിവ. ഭാഷ നല്ലപോലെ വശമായിട്ടില്ലാത്ത ഒരാളുടെ കൃതിയാണിതെന്നു പ്രഥമദൃഷ്ടിയിൽ നിന്നു മനസ്സിലാക്കാം. എന്നാൽ അതുവരെ സംസ്കൃത ഹിമഗിരിയിൽ കിടന്നു വിഹരിച്ചിരുന്ന ഒരു യുവകവിയുടെ ചാപല്യങ്ങളിൽ ഒന്നിൻെറ ഫലമാണിതെന്നുകൂടി നാം ഓൎക്കേണ്ടതാണ്. അങ്ങനെയുള്ള ഒരു വീക്ഷണകോണത്തെ അവലംബിച്ചുകൊണ്ടു നോക്കുമ്പോൾ,

കവി അഭിനന്ദനത്തെത്തന്നെയാണു അർഹിക്കുന്നതെന്നു കാണാം.

പുരാണപ്രസിദ്ധമായ സുംഭനിസുംഭനിഗ്രഹത്തെയാണു ഈ മണിപ്രവാളകൃതിയിൽ വിവരിച്ചിട്ടുള്ളതു്. ഇതിൽ പല വൃത്തങ്ങളിലായി ആകെ 183 പദ്യങ്ങളടങ്ങിയിരിക്കുന്നു. ദേവിയുടെ അപദാനങ്ങളെ വർണ്ണിക്കുന്ന ഒരു പുരാണകഥ തന്റെ പ്രഥമകവിതയ്ക്കു വിഷയമാക്കിയതിൽനിന്നുതന്നെ ചരിത്രനായകൻ ഒരു ഉത്തമ ഭക്തനായിരുന്നു എന്നൂഹിക്കാമല്ലോ. കൃതിയിലെ അവസാനപദ്യം ഇതിലേക്കു ഒരു ഉത്തമസാക്ഷ്യം കൂടിയാണു്.

ദുഷ്ടന്മാരായിട്ടന്നോരസുരപതികളെ
ച്ചാലവേ നിഗ്രഹിച്ചി-
ട്ടിഷ്ടത്തെപ്പുഷ്ടിയോടങ്ങമരദിനമഖില-
ന്മാക്കുമേററം കൊടുത്തും
ശിഷ്ടന്മാരാം മുനീന്ദ്രാദികളുടെ സകലാ-
ഭീഷ്ടവും നൽകി മേവും
നഷ്ടക്ലേശാ ഭവാനീ ഭവഭയമകല-
ത്താക്കി രക്ഷിച്ചിടേണം.

കവി സ്വന്തം കൈയക്ഷരത്തിലെഴുതിയ കൈയെഴുത്തു പകപ്പിന്റെ ഒടുവിൽ താഴെ പകത്തുന്ന ഒരു പദ്യവുംകൂടി കാണുന്നുണ്ടു്.

കാർത്തികേയ ജനനീകരുണാ സത്-
പാത്രമാകുമൊരു കേരളവർമ്മാ
ഗോത്രനായക സുതാസുചരിത്രം
കീർത്തിപൂർത്തിയൊടു തീർത്തു പവിത്രം.

സ്നേഹിതനായ ഒരു രാമവർമ്മതമ്പുരാൻെറ അപേക്ഷപ്രകാരമെഴുതിയതാണ ഭുജംഗസന്ദേശം. കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ മയൂരസന്ദേശത്തെക്കണ്ടുഭ്രമിച്ചുപോയ കവികളെല്ലാം പലതരത്തിലുള്ള സന്ദേശങ്ങളും കൊണ്ടുപുറപ്പെട്ടു മലയാളകവിതാലോകത്തു ബഹളം കൂട്ടിയ ഒരു കാലമുണ്ടായിരുന്നല്ലോ. ഏകദേശം അക്കാലത്തുതന്നെയാണ ചരിത്രനായകൻ ഭുജംഗസന്ദേശമെഴുതിയതെന്നു തോന്നുന്നു. സുംഭനിസുംഭചരിതത്തെപ്പോലെതന്നെ കേവലം ഒരു ബാലചാപല്യമായിട്ടുമാത്രമേ ഇതിനേയും ഗണിക്കേണ്ടതുള്ളു. എന്നാൽ ആ "മണിപ്രവാള"ത്തേക്കാഠം അല്പം മെച്ചമാണ ഈ സന്ദേശമെന്നു പറയാതിരിക്കാൻ നിവൃത്തിയുമില്ല. അല്പകാലം കവിതാസരണിയിൽ പഴകിയ ഒരു പേനയിൽ നിന്നാണ സന്ദേശം പുറപ്പെട്ടതെന്നു രണ്ടും തമ്മിൽ താരതമ്യപ്പെടുത്തി നോക്കിയാലറിയാം.

അന്തകരണഭ്രമത്തിൽ കേരളീയരോളം പ്രസിദ്ധി സമ്പാദിച്ച ഒരു ജനസമുദായം ഭൂമുഖത്തു എവിടെയെങ്കിലും ഉണ്ടോ എന്നു സംശയമാണ്. കവികളുടെ കഥയോ പറയാനുമില്ല. ആരെങ്കിലും ആരംഭിച്ച ഒരു പുതിയ പ്രസ്ഥാനം അല്പം വിജയപ്രദമായി എന്നു കണ്ടാൽ മററുയുവകവികളെല്ലാംആ വഴിയിൽകൂടിതിങ്ങിവിങ്ങി മുന്നോട്ടേക്കോടുകയായി. സന്ദേശം, നാടകം, നോവൽ, ചെറുകഥ, ഖണ്ഡകവിത മുതലായ ഓരോ പ്രസ്ഥാനത്തെ സംബന്ധിച്ചു പരിശോധിച്ചു നോക്കിയാലും ഇപ്പറഞ്ഞതു് എത്രയോ വാസ്തവമാണെന്നു കാ

ണാം. ഇടം വലം തിരിഞ്ഞു നോക്കാതെ ഒരേ പോക്കായി മുന്നോട്ടു പാഞ്ഞുപോകുന്നതിനിടയിൽ, പിന്നിൽ നിന്നു വല്ല കുംഭാണ്ഡനോ മററോ ഇരിമ്പുലക്കകൊണ്ടു് ആഞ്ഞടിക്കുന്ന പ്രഹരം തലയിൽ കൊള്ളുമ്പോഠം മാത്രമേ, പെട്ടെന്നു ഒന്നുനിന്നു പിന്നോക്കം തിരിഞ്ഞുനോക്കാനുള്ള ക്ഷമയും വിവേകവും അക്കൂട്ടക്കുണ്ടാവുകയുള്ളൂ. തൻെറ വികൃതമായ മുഖവും വട്ടക്കണ്ണുകളും പുറത്തു കാണിച്ചു് ഒരു ദാത്യൂഹം രംഗപ്രവേശം ചെയ്യുന്നതുവരെ എത്ര സന്ദേശങ്ങഠം ഏതെല്ലാം വിധത്തിൽ അങ്ങുമിങ്ങുമായി പൊട്ടിപ്പുറപ്പെട്ടുകൊണ്ടിരുന്നു എന്നുള്ളതിനു യാതൊരു കൈയും കണക്കുമില്ല. അക്കാലത്തു കേരളത്തിലെ സാഹിത്യാന്തരീക്ഷം, സന്ദേശവാക്യങ്ങളും വഹിച്ചുകൊണ്ടു് അങ്ങുമിങ്ങും പറന്നുകൊണ്ടിരുന്ന ശുകപികകോകിലാദികളെക്കൊണ്ടു നിബിഡീകൃതമായിരുന്നു. കേരളവർമ്മ കോയിത്തമ്പുരാൻെറ മനോമോഹനമായ മയൂരമാണു ഇവയ്ക്കെല്ലാം മാർഗ്ഗദർശിയായിത്തീർന്നതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ചരിത്രനായകൻെറ ഭുജംഗസന്ദേശവും ഏതാദൃശമായ അനുകരണഭ്രമത്തിൻെറ സന്താനമായിരുന്നു. "ഭുജംഗം'' ആകൃതിയിൽ മാത്രമല്ല, മയൂരത്തെ അനുകരിച്ചതു്. അടിയുറയ്ക്കാത്ത കവിതാവാസന അന്ധമായ അനുകരണഭ്രമംകൊണ്ടു പ്രവൃത്തിരംഗത്തിലേയ്ക്കു പ്രവേശിച്ചാൽ എന്തെല്ലാം അനൗചിത്യങ്ങളുണ്ടാകാമോ അതെല്ലാം ഭുജംഗസന്ദേശത്തെ ബാധിച്ചിട്ടുണ്ടു്. വലിയ കോയിത്തമ്പുരാൻ വിശേഷബുദ്ധിയില്ലാത്ത മയൂരത്തെസന്ദേശവാഹിയാക്കിയതിനെപ്പററിസഹൃദയന്മാരുടെ ഇട

യിൽ ഭിന്നാഭിപ്രായം ധാരാളമുണ്ട്. "കഷ്ടിപിഷ്ടി" യായി ചില സമാധാനങ്ങളൊക്കെ അക്കാര്യത്തിൽ പറയാനുണ്ടെന്നു മാത്രമേയുള്ളു.

ആവിശ്ചിന്താഭരമവനരിപ്പാട്ടു വാണോരുകാലേ
സേവിപ്പാനായ് ഗുഹനെയൊരുനാളാസ്ഥയാ [പോയനേരം

ഭാവിശ്രേയഃപിശുനശകുനവും ഭഗവദ്വാഹനവുമായ "നീലകണ്ഠ"ത്തെ കാണുകയും ചിന്താക്ലാന്തഹൃദന്തനായി പരവശതയോടുകൂടി ആ ഭഗവദ്വാഹനത്തോടു "അന്തരംഗേണ" സന്ദേശം പറയുകയും ചെയ്തുവെന്നാണു മയൂരസന്ദേശത്തിൽ വർണ്ണിച്ചിട്ടുള്ളതു്. മനോമോഹനമായ മയൂരത്തെ കണ്ട കവികാമുകൻ, ചിന്താമഗ്നനായി മനസ്സിൽ ചിലതൊക്കെ വിചാരിച്ചു എന്നേ അതിനർത്ഥമുള്ളു. അഥവാ, "നീലകണ്ഠാ"ഖ്യനായ ഒരു സുഹൃത്തിനോടാണു കവി തന്റെ സന്ദേശം പറയുന്നതു് എന്നു വ്യാഖ്യാനിക്കുന്നതിലും വിരോധമില്ല. കവിയുടെ ഭാഗിനേയൻതന്നെ മയൂരസന്ദേശവ്യാഖ്യാനത്തിൽ, നീലകണ്ഠശബ്ദം ശ്ലേഷമാർഗ്ഗയാ സർവ്വാധികാര്യക്കാരായ നീലകണ്ഠപ്പിള്ളയേയുംകൂടി പരാമർശിക്കുന്നുണ്ടെന്നു തുറന്നു പറഞ്ഞിട്ടുള്ളതുകൂടി ഈ അവസരത്തിൽ പ്രത്യേകം സ്മരണീയമാണ്. ഭൃംഗസന്ദേശകർത്താവു് ഇതിനെപ്പററി ഇത്രയൊക്കെ ആലോചിച്ചതിനു ശേഷമാണ് കവിത എഴുതിത്തുടങ്ങിയതെന്നു തോന്നുന്നില്ല. വൈക്കത്തു വന്നു താമസിക്കേണ്ടിവന്ന പന്തളത്തുകാരനായ ഒരു കാമുകൻ ഒരു ദിവസം വൈക്കത്തപ്പനെ തൊഴുന്നതിനായി ക്ഷേത്രത്തിൽ പോയ

അവസരത്തിൽ "ഭഗവദ്ഭൂഷണ"മായ ഒരു ഭുജംഗത്തെ കാണുന്നു.. ഉടനെ അതിനോടു സന്ദേശം പറഞ്ഞയയ്ക്കുകയും ചെയ്യുന്നു. എത്രസുഗമമായ അനുകരണമാണെന്നു നോക്കുക! രണ്ടു സന്ദേശങ്ങളിലേയും നായകന്മാർ ക്ഷേത്രത്തിൽ ഭഗവദ്ധ്യാനത്തിനു പോയ അവസരത്തിലാണു "പ്രിയതമ"യ്ക്കു സന്ദേശമയയ്ക്കുന്നതു്. സന്ദേശഹാരിയായി ഒരാൾ, "ഭഗവദ്വാഹന"ത്തേയും മറേറ ആൾ "ഭഗവദ്ഭൂഷണ"ത്തേയും തിരഞ്ഞെടുക്കുന്നു എന്നു മാത്രമേ വ്യത്യാസമുള്ളു.

ഇതു പുറത്തെ കാര്യം മാത്രമാണു്. ഇനി അകത്തു കടന്നു നോക്കിയാൽ അവിടെ നാം കാണുന്ന കാഴ്ച ഇതിലേറെ വിചിത്രമത്രെ! സന്ദേശവാഹകനെ കൃത്യോന്മുഖനാക്കിത്തീർക്കുന്നതിനു വേണ്ടി കോയിത്തമ്പുരാൻ,

സന്ദേഹം വേണ്ട പരനുപകാരത്തിനാകാത്തതെങ്കിൽ
കിന്ദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണി
തന്നിൽ?

എന്നു് മയൂരത്തോടു ചോദിക്കുന്നുണ്ടു്. ഭുജംഗസന്ദേശത്തിലെ നായകൻ തൻെറ സന്ദേശവാഹകനോടു് ഇതിനു പകരം,

നന്നീദ്ദേഹം പരനുപകരിക്കാതിരിക്കുന്നതാകിൽ
പിന്നീടില്ലാ ഫലമതു ഭവാനോർത്തിദം ചെയ്തിടേണം

എന്നാണു പറയുന്നതു്. പോകുന്ന വഴിയിൽ കാണാവുന്ന ഓരോ വിശേഷങ്ങളെ വർണ്ണിക്കുന്ന കൂട്ടത്തിൽ മയൂരസന്ദേശത്തിൽ ഇങ്ങനെ ഒരു പദ്യം കാണുന്നുണ്ടു്:—

പിന്നിൽക്കൂടി ത്വരിതമണയും മററു-
ബോട്ടൊന്നു കണ്ടാൽ
മുന്നിൽ പോകുന്നതിനു മുറുകിത്തണ്ടു
ചാണ്ടിത്തുടങ്ങും
തെന്നിച്ചംഭസ്സതിലതിരയം ബോട്ടു
പായിക്കുമുള്ളം-
തന്നിൽ തിങ്ങുന്നഹമഹമികയ്ക്കൊത്തു
കൈവൽത്തരപ്പോൾ.

ഇതിൻെറ സ്ഥാനത്തു ഭുജംഗസന്ദേശത്തിൽ കാണുന്ന പദ്യം നോക്കുക:-

മുമ്പിൽ പോകുന്നൊരു രുചിരമാം ബോട്ടിനോ-
ടെത്തിടാനായ്-
പിമ്പേ പോകും കരബലമെഴും ബോട്ടുകാ-
രൊട്ടനേകം
അമ്പിൽ തണ്ടങ്ങനെ തെരുതെരെച്ചാണ്ടിടും
തോയമദ്ധ്യേ
തുമ്പില്ലാതുള്ള വരുമൊരുവൻ താഴെ
വാഴുന്നതല്ല.

ഇത്രത്തോളമുള്ള ഉദ്ധരണങ്ങളിൽനിന്നു പന്തളത്തു തമ്പുരാൻ കേരളവമ്മകോയിത്തമ്പുരാനെ എത്രമാത്രമാണ് അനുകരിച്ചിട്ടുള്ളതെന്നു തെളിയുന്നുണ്ടല്ലോ. ഒരു പക്ഷെ, കവിതാനിമ്മാണവിഷയത്തിൽ സ്വീകരിക്കേണ്ട നയത്തെപ്പററി തിരുവാതിരനാൾ രാജരാജവമ്മത്തമ്പുരാനിൽനിന്നും സിദ്ധിച്ച ഉപദേശം മലയാളകവിതയെ സംബന്ധിച്ചും ചരിത്രനായകൻ പ്രയോഗിച്ചു നോക്കിയതായിരിക്കുമോ? "അഭ്യാസഹേതോഃ പദസന്നി

വേശ്മൈ" എന്നിത്യാദി മുന്നുദ്ധരിച്ച പദ്യത്തിൽ നിർദ്ദേശിക്കുന്ന രീതികളിൽ ചിലതിനെ സ്വീകരിച്ചുകൊണ്ടല്ലേ ഭുജംഗസന്ദേശം നിർമ്മിക്കപ്പെട്ടതെന്ന് മയൂരസന്ദേശത്തേയും ഭുജംഗസന്ദേശത്തേയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുമ്പോൾ തോന്നിപ്പോകുന്നു. ഇത്രയും പറഞ്ഞതിൽനിന്നു തമ്പുരാന്റെ ആ സന്ദേശത്തിൽ നല്ല പദ്യങ്ങളില്ലെന്നു ആരും തെററിദ്ധരിക്കരുത്.

നല്ലോരാലപ്പുഴയിലതിയാം കാന്തികൊ-
ണ്ടുല്ലസിക്കു-
ന്നെല്ലാദ്ദിക്കും കുതുകമൊടൊരാവൃത്തി നീ
നോക്കിടേണം;
ചൊല്ലേറും തത്സ്ഥലമഖിലവും കണ്ടു
പോകാൻ വിളംബം
തെല്ലുണ്ടാകും, വിഘ്നമതിനാലില്ല
കാണേണ്ടതല്ലേ?

ചിത്രാകാരസ്ഥലലസിതമാമമ്പലത്തിൽ ഗമിച്ചാൽ
നേത്രാനന്ദം തവ വരുമതിന്നില്ല സന്ദേഹമൊട്ടും
തത്രോത്തുംഗദ്ധ്വജമതുനിരീക്ഷിക്കിൽ സ്വർഗ്ഗലോകേ
ഭക്തക്കേറാനൊരുസരണിയാണെന്നു തോന്നും ജനാനാം

എല്ലാലോകങ്ങളെയുമൊരുപോൽ പാലനം
ചെയ്തു വാഴും
ചൊല്ലാർന്നീടും ഹരിഹരസുതൻ തന്റെ കാ
രുണ്യപൂരാൽ
എല്ലാപ്പോഴും രുചിരതരമാം പന്തള-
ത്തിൽ ഗ്ഗമിച്ചി-
ട്ടുല്ലാസത്തോടവിടമഖിലം വ്യക്തമായ്
നോക്കിയാലും.

എന്നിങ്ങനെ കവിതാവാസന സവിശേഷം വിള യാടുന്ന ചില പദ്യങ്ങളും അതിൽ കാണുന്നുണ്ട്. മററന്തെല്ലാം കുറവുകളുണ്ടായിരുന്നാലും പന്തളത്തുതമ്പുരാൻെറ ഊജ്ജസ്വലമായ കവിതാരീതിയുടെ ഒരു നേരിയ ഛായ ഈ ബാല്യകവിതയിൽ പ്രതിഫലിച്ചു കാണുന്നുണ്ടെന്നുള്ളതിനു സംശയമില്ല.

സുംഭനിസുംഭചരിതവും, ഭുജംഗസന്ദേശവും ചരിത്രനായകൻ എത്രാമത്തെ വയസ്സിൽ എഴുതിയ കൃതികളാണെന്നു സൂക്ഷ്മമായി അറിയുന്നില്ല. എങ്കിലും, പതിനെട്ടോടടുത്ത പ്രായത്തിൽ ഇവ എഴുതിയിരിക്കണമെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. 1070-ാമാണ്ടിലാണു് മയൂരസന്ദേശം പുറത്തു വന്നതു്. അതു വായിച്ചു ചൂടാറുന്നതിനു മുൻപായി ഭുജംഗസന്ദേശം എഴുതിയിരിക്കണമെന്നു് ഊഹിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. ഈ അനുമാനം ശരിയാണെങ്കിൽ, മേൽ പറഞ്ഞ രണ്ടു കൃതികളും രചിക്കപ്പെട്ടതു കവിയുടെ പതിനേഴാമത്തേയോ പതിനെട്ടാമത്തേയോ വയസ്സിലായിരിക്കണം. പൂവ്വഭാഗത്തിലും ഉത്തരഭാഗത്തിലുംകൂടി ആകെ 146 പദ്യങ്ങളുള്ള സന്ദേശകാവ്യം, ആ യുവകവി രണ്ടു ദിവസം കൊണ്ടാണു് എഴുതിത്തീത്തതെന്നു് അദ്ദേഹവുമായി അടുത്തു പരിചയമുള്ള ഒരു സ്നേഹിതൻ എഴുതി അറിയിച്ചിട്ടുള്ളതിൽ എത്രമാത്രം വാസ്തവമുണ്ടെന്നറിഞ്ഞുകൂടാ.

ഈ കൃതികൾ രണ്ടും ഇനിയും അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തീട്ടില്ല. എന്നു മാത്രമല്ല, "പറയത്തക്കവണ്ണ"മുള്ള കൃതികളുടെ കൂട്ടത്തിൽ കവിതന്നെ അവയെ ഗണിച്ചിട്ടുമില്ല. ഏതു കവിയും രംഗപ്രവേശം ചെ

യ്യുന്നതിന്ന മുൻപ് അണിയറയ്ക്കുള്ളിൽവെച്ച് ഒരു ചൊല്ലിയാട്ടം കഴിക്കുക പതിവുണ്ടല്ലോ. ഇങ്ങനെ ചരിത്രനായകൻ "ചൊല്ലിയാടി"യ കൂട്ടത്തിൽപെട്ട കവിതകളായി മാത്രം ഇവയെ വകവെച്ചാൽ മതി.

കാലം മുന്നോട്ടുനീങ്ങിയതോടുകൂടി തമ്പുരാന്റെ മലയാളകവിതാസരണി പൂർവ്വാധികം സുഗമവും ഉജ്ജ്വലവുമായിത്തീൎന്നു. സംസ്കൃതത്തിലെന്നപോലെ മലയാളത്തിലും കവിതയെഴുതുന്നതിന്ന അദ്ദേഹം അത്യന്തം ഉത്സുകനായിത്തീൎന്നു. പതിനെട്ടാമത്തെ വയസ്സുമുതൽ ഇരുപത്തൊന്നാമത്തെ വയസ്സുവരെ ശാസ്ത്രപഠനത്തിൽ ഏൎപ്പെട്ടുകൊണ്ടിരുന്ന കാലത്തു് അദ്ധ്യയനം കഴിഞ്ഞുള്ള വിശ്രമാവസരങ്ങളെല്ലാം കവിതയെഴുതുന്നതിനായിട്ടാണു തമ്പുരാൻ വിനിയോഗിച്ചിരുന്നതു്. എഴുതുന്ന പദ്യങ്ങളെല്ലാം കൂട്ടുകാരെ കാണിക്കുകയും അവരുടെ നിർദ്ദേശമനുസരിച്ചുള്ള ഭേദഗതികൾ ചെയ്തു അവയെ പരിഷ്കരിക്കുകയും ചെയ്യുന്നതിൽ അദ്ദേഹം ഒട്ടും വൈമനസ്യം പ്രദർശിപ്പിച്ചിരുന്നില്ല. പ്രാരംഭത്തിലുള്ള പരിശ്രമം അപൂൎണ്ണമായിട്ടല്ലാതേ ഇരിക്കയില്ലെന്നും നിരന്തരമായ പ്രവൃത്തികൊണ്ടു മാത്രമേ ഒരാൾക്കു ഏതെങ്കിലും കാൎയ്യത്തിൽ വിജയം കരസ്ഥമാക്കാൻ കഴിയുകയുള്ളു എന്നും അദ്ദേഹത്തിനറിയാമായിരുന്നതുകൊണ്ടു് കൂട്ടുകാരുടെ ഗുണദോഷനിരൂപണങ്ങളെ വളരെകൃതജ്ഞതയോടുകൂടിയാണു അദ്ദേഹം സ്വീകരിച്ചിരുന്നതു്. ഇങ്ങനെ അക്കാലത്തു് എഴുതി പരിഷ്കരിക്കപ്പെട്ട പലഖണ്ഡകൃതികളും പിൽകാലത്തു "കവനകൗമുദിപ്പത്ര"ത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. കവിതാ

വാസനയുള്ള കൂട്ടുകാരൊന്നിച്ച് രുഗ്മാംഗദചരിതം എന്ന ഒരു ഭാഷാനാടകം അന്നു നിർമ്മിക്കുകയുണ്ടായി. അതിലെ മൂന്നാമങ്കം എഴുതിയതു ചരിത്രനായകനാണ്. ഈ നാടകവും അച്ചടിപ്പിച്ചതായി അറിവില്ല.

1076-ാമാണ്ടിൽ ചരിത്രനായകന്റെ മനസ്സിനെ വല്ലാതെ വേദനിപ്പിച്ചതും കവിതയെഴുത്തിനെ അമാന്തത്തിലാക്കിത്തീർത്തതുമായ ഒരു ദയനീയസംഭവമുണ്ടായി. കേരളവർമ്മതമ്പുരാന്റെ ഗുരുവും ജ്യേഷ്ഠനുമായ അവിട്ടംതിരുനാൾ രാമവർമ്മത്തമ്പുരാന്റെ അകാലദേഹവിയോഗമായിരുന്നു അത്. സാംഗീതസാഹിത്യാദികളിൽ ഒരുപോലെ നിപുണനായിരുന്ന ആ ഗുരുജനത്തിന്റെ മരണം നമ്മുടെ തമ്പുരാനെ ദുഃഖനിമഗ്നനാക്കിത്തീർത്തു. പിതൃക്രിയാദികളിൽ സംബന്ധിക്കാൻ നിർബ്ബന്ധിതനായപ്പോൾ ആ ദുഃഖം ദ്വിഗുണീഭവിക്കയാണു ചെയ്തതു്.

ഏകദേശം ഈ കാലഘട്ടത്തിലാണു കുടുംബഭരണക്ലേശം ചരിത്രനായകന്റെ ഇളംതോളുകളിൽ പതിച്ചതു്. ജ്യേഷ്ഠനും ഗുരുവുമായ വീരകേരളവർമ്മതമ്പുരാനാണു മുറയ്ക്കു ഭരണാധികാരിയായിരുന്നതെങ്കിലും അദ്ദേഹം മിക്കപ്പൊഴും മാവേലിക്കര, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽ പോയി താമസിച്ചുവന്നിരുന്നതുകൊണ്ടു ചരിത്രനായകൻ തന്നെ കുടുംബകാര്യങ്ങളിൽ ഏർപ്പെടേണ്ടിവന്നു. ജ്യേഷ്ഠന്റെ മരണംനിമിത്തമുണ്ടായ മനോവേദനയും കുടുംബഭരണത്തിൽ ഏർപ്പെടേണ്ടിവന്നതുകൊണ്ടുണ്ടായ മനഃക്ലേശവും തമ്പുരാന്റെ കവിതാനിർമ്മാണത്തിനു ഒരു പ്രതിബന്ധമായിത്തീർന്നു. ആ

യിടയ്ക്കു കുറച്ചുകാലം അദ്ദേഹം എന്തെങ്കിലും എഴുതുകയോ മററുവിധത്തിൽ ഉല്ലസിക്കുകയോ ചെയ്യാറില്ലായിരുന്നുവെന്നാണു പറയപ്പെടുന്നതു്.

ഇങ്ങനെ ഏതാനും കാലം കഴിഞ്ഞപ്പോൾ സ്നേഹിതന്മാർ തമ്പുരാൻെറ വൈമനസ്യത്തെ അകററുന്നതിനു് അദ്ദേഹത്തെ കവിതയെഴുത്തിൽ ജാഗരൂകനാക്കിത്തീർക്കേണ്ടതു് അത്യാവശ്യമാണെന്നു കണ്ടു. അവർ പതുക്കെ തമ്പുരാനെ കവിതയെഴുതാൻ നിർബ്ബന്ധിച്ചു തുടങ്ങി. സ്നേഹത്തിനുള്ള ശക്തി ലോകത്തിൽ മറെറാന്നിനുമില്ലല്ലോ.

അനവധി വിധമുണ്ടിബ്ഭൂമിയിൽ ബന്ധമെന്നാ-
ലനഘമവയിൽ വെച്ചത്യത്ഭുതം സ്നേഹബന്ധം
ഘനവിടപി തുളയ്ക്കുന്നൊരുക്കുള്ളൊരാ വ-
ണ്ടിനമൊരു മൃദുപത്മക്കുമ്പിൽ മിണ്ടാതിരിക്കും

എന്ന കവിവാക്യം അക്ഷരംപ്രതി അന്വത്ഥമാണെന്നുള്ളതിൽ സംശയമില്ല. സ്നേഹിതന്മാരുടെനിർബ്ബന്ധം സഹിക്കവയ്യാതായപ്പോൾ തമ്പുരാൻ വീണ്ടും കവിതാരചനയിലേർപ്പെട്ടു. അന്നു ചങ്ങനാശ്ശേരിയിൽ നിന്നു പുറപ്പെട്ടുകൊണ്ടിരുന്ന സുഭാഷിണിയിൽ പേരുവെച്ചുംവെക്കാതേയും അദ്ദേഹം പലപദ്യങ്ങളും എഴുതിപ്രസിദ്ധീകരിച്ചിരുന്നു. സമസ്യാപൂരണം, ഭാഷാന്തരം മുതലായ ഒററ ശ്ലോകങ്ങളാണു ആദികാലങ്ങളിൽ ആ പത്രത്തിലേക്കെഴുതിക്കൊണ്ടിരുന്നതു്. "പദ്മാക്ഷസ്ഥാവരകല്പഭൂമിരുഹമാകല്ലും ജയിച്ചീടണം" എന്ന സമസ്യയെ അദ്ദേഹം ഇങ്ങനെയാണു പൂരിപ്പിച്ചതു്.

കെല്പാന്നീടിന മൂലരാം തിരുവളം
കൊണ്ടുല്ലസൽ ഭാഗ്യമാം
നല്പംവോട്ടമനല്പകീർത്തിവിലസൽ
സൗരഭ്യ സാരത്തൊടും
ഇപ്പാരിൽ കവിതാവിശിഷ്ടലതയാ
ലാശ്ലിഷ്ടമായുള്ളൊരീ
പൽപ്പക്ഷ്മാവരകല്പദ്രുമിരുഹമാ
കല്പം ജയിച്ചീടണം.

ഈ പദ്യം ഏതു സഹൃദയനെയാണു് ആനന്ദിപ്പിക്കാത്തതു്? അത്തവണ പത്രത്തിൽ പ്രസിദ്ധീകരിച്ച സമസ്യാപൂരണങ്ങളിൽ ശബ്ദാർത്ഥമാധുര്യംകൊണ്ടു പ്രാഥമ്യത്തേയും പ്രാധാന്യത്തേയും കൈക്കലാക്കിയതു മേലുദ്ധരിച്ച പദ്യമായിരുന്നു.

പിന്നൊരിക്കൽ ആരോ ഒരാൾ "അപ്പൊഴാണപ്രിയംമേ" എന്ന ഒരു സമസ്യ പത്രത്തിലേക്കെഴുതി. ഏതെങ്കിലും ഒരു സമസ്യാപൂരണമോ മംഗളപദ്യമോ പ്രസിദ്ധപ്പെടുത്തി പത്രത്തിൽ കവിയുടെ നിലയിൽ പ്രത്യക്ഷപ്പെടാനുള്ള അതിമോഹംകൊണ്ടു വൃത്തഭംഗമുള്ള പദ്യങ്ങൾ പോലും പലരും എഴുതിഅയക്കുകയും അവയിൽ ചിലതു് പത്രാധിപരുടെ കണ്ണിൽ പെടാതെ പത്രപംക്തികളിൽ സ്ഥലം പിടിക്കയും ചെയ്യാറുണ്ടായിരുന്നു. അക്കൂട്ടരെ ഒന്നു കളിയാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി തമ്പുരാൻ ആ സമസ്യ താഴെ കാണിക്കും വിധം പൂരിപ്പിച്ചു.

ആക്കം കണ്ടാൽ രസിക്കും പടി ലളിതനവാ-
ലംകൃതിശ്ലോകജാലം
തീക്കുന്നോക്കുന്നു പാരം വിഷമമതു തുലോം
കൃച്ഛ്രസാദ്ധ്യം വിശേഷാൽ
പാക്കുമ്പോൾ സത് പദശ്രേണിയുമുചിതമതാം
പ്രാസവും വിട്ട പദ്യം
തീക്കും വൃത്തം പിഴപ്പിച്ചരസികർ ചിലരി-
ന്നപ്പൊഴാണപ്രിയം മേ.

ഈ പദ്യം പ്രസിദ്ധീകരിച്ചതിന ശേഷം കുറച്ചുകാലത്തേക്ക സമസ്യാപൂരണകവികളിൽ പലരും മൗനമവലംബിച്ചിരുന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണ്.

അക്കാലത്തു തമ്പുരാൻ അനവധി ഒററശ്ലോകങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. അവയിൽ ചിലതു പിൽക്കാലത്തു കവനകൗമുദിയിൽ പ്രസിദ്ധീകരിക്കയും ചെയ്തിട്ടുണ്ട്. അവയിൽ നിന്നു ഒന്നുരണ്ടു പദ്യങ്ങൾ ഇവിടെ പകത്താം:—

നന്നാണോ ഗൗരി! തെണ്ടുന്നതു പതി? അതു മോ-
ഷ്ടിപ്പതിൽ ഭേദമല്ലേ?
കുന്നാണോ വാസഗേഹം സുഖകരം? അതു വെ-
ള്ളത്തിനേക്കാൾ സുഖംതാൻ
നന്നാണോ സാന്ധ്യനൃത്തം സഖി!? അതു പശുപ-
സ്ത്രീസമക്ഷത്തിനേക്കാൾ
നന്നോത്താൽ എന്നിവണ്ണം ഹരിഹരദയിതാ-
ലാപമേകട്ടെ സൗഖ്യം.

മലയാളമതിൽ പ്രധാനമാകും
മലയാളം രസമോടു വാണുനിത്യം
കലയാമിതയാ ജനാവനോൽകം
കലയാമി പ്രഭയൊത്ത ഭൂതനാഥം.

ഇങ്ങനെ വേണമെങ്കിൽ അനവധി എണ്ണം ഉദ്ധരിക്കാം. ഇവയിൽ ഒന്നാമത്തെ പദ്യം സംസ്കൃതത്തിലുള്ള

ഭിക്ഷാർത്ഥീ സ ക്വ യാതഃ? സുതനു ബലിമഖം;
താണ്ഡവം ക്വാദ്യ ഭദ്രേ?
മന്യേ വൃന്ദാവനാന്തേ; ക്വനു സ മൃഗശിശുഃ?
നൈവ ജാനേ വരാഹം;
ബാലേ! കച്ചിന്നദൃഷ്ടോ ജരഠവൃഷപതിഃ?
ഗോപ ഏവാസ്യ വേത്താ
ലീലാസല്ലാപ ഇത്ഥം ജലനിധിഹിമവത്
കന്യയോസ്ത്രായതാം നഃ

എന്ന പദ്യത്തിന്റെ ഛായ പിടിച്ചുണ്ടാക്കിയതായിരിക്കാനാണ് എളുപ്പം.

ചരിത്രനായകൻ ആദ്യകാലങ്ങളിൽ സജാതീയ ദ്വിതീയാക്ഷരപ്രാസവിഷയത്തിൽ വലിയ നിർബ്ബന്ധം അനുഷ്ഠിച്ചിരുന്നില്ല. പണ്ടത്തെ രീതിയെയാണ് അദ്ദേഹം അധികം ഇഷ്ടപ്പെട്ടിരുന്നതു്. സുംഭനിസുംഭവധം, ഭുജംഗസന്ദേശം മുതലായ കൃതികൾ ഇതിലേക്ക ഉത്തമദൃഷ്ടാന്തമാണ്. ഒരുവിധം നല്ല കവിത എഴുതാമെന്നുള്ള ഘട്ടമായപ്പോൾ, ജ്യേഷ്ഠനും ഗുരുവുമായ വീരകേരളവർമ്മതമ്പുരാൻ ദ്വിതീയാക്ഷരപ്രാസവി

ഷയകമായി അനുജനു ചില ഉപദേശങ്ങൾ നൽകി. "മലയാളശ്ലോകങ്ങൾക്കു ദ്വിതീയാക്ഷരപ്രാസം അത്യാവശ്യമാണു്. സജാതീയദ്വിതീയാക്ഷരപ്രാസമായാൽ അതിവിശേഷമായി." എന്നായിരുന്നു ഉപദേശത്തിന്റെ ചുരുക്കം. കേരളവർമ്മവലിയകോയിത്തമ്പുരാന്റെ മയൂരസന്ദേശം മുതലായ മലയാളകൃതികളെ ദൃഷ്ടാന്തമായി ചൂണ്ടിക്കാണിച്ചുകൊണ്ടു അദ്ദേഹം നൽകിയ ഈ ഉപദേശം ചരിത്രനായകന്റെ മനസ്സിൽ ദൃഢമായി പതിഞ്ഞു. അതിനുശേഷമാണു അദ്ദേഹത്തിന്റെ ശ്രദ്ധ പ്രാസപ്രയോഗത്തിൽ കൂടുതൽ ദത്താവധാനമായിത്തീൎന്നതു്. പിന്നീടുണ്ടാക്കിയ കൃതികളിലെല്ലാം സജാതീയമായ ദ്വിതീയാക്ഷരപ്രാസം പ്രയോഗിക്കുന്നതിനു അദ്ദേഹം വളരെ ശ്രദ്ധപതിപ്പിച്ചിട്ടുണ്ടു്. "മലയാളമതിൽ" എന്നു തുടങ്ങുന്നതും ശാസ്താവിനെ വന്ദിക്കുന്നതുമായ മേലുദ്ധരിച്ച പദ്യം അക്കാലത്തുണ്ടാക്കിയതാണു്. ഏതാനും നാൾ നിഷ്കർഷിച്ചു ശ്രമിച്ചപ്പോൾ, പ്രാസപ്രയോഗം എത്രയും സുകരമായി അദ്ദേഹത്തിനു തോന്നിത്തുടങ്ങി. ദ്വിതീയാക്ഷരത്തെ സംബന്ധിച്ചുമാത്രമല്ല, ദ്വിതീയതൃതീയങ്ങൾ, പ്രഥമദ്വിതീയങ്ങൾ, പ്രഥമദ്വിതീയതൃതീയങ്ങൾ, പ്രഥമദ്വിതീയതൃതീയചതുൎത്ഥങ്ങൾ എന്നിങ്ങനെ വൈചിത്ര്യത്തോടുകൂടി ഒന്നിലധികം അക്ഷരങ്ങൾക്കു സജാതീയത്വം കല്പിച്ചു പ്രാസം പ്രയോഗിച്ചുകൊണ്ടു പലപദ്യങ്ങളും ആ കവിതിലകൻ പിൽകാലത്തു് എഴുതിട്ടുണ്ടു്.

അനന്തരം കാളിമയായിട്ടും ഘനാ
ഘനന്തരംപോലെ തടിദ്ഗണത്തൊട്ടും
അനന്തരത്തം പെട്ടമഞ്ജനാദ്രിപോ-
ലനന്തഭാഗത്തിൽ നിറഞ്ഞുനിന്നതേ.

വിഷമശരവിരോധിയെ ബ്ഭജിപ്പാൻ
വിഷമമഹോ പലതും നിനക്കുദിക്കാം
വിഷഗളകരുണാകടാക്ഷമാണി-
വിഷയമതിൽ പരിരക്ഷയെന്നുറയ്ക്കൂ.

വരവാരണേന്ദ്രഗമനേ തവ ക്ഷമാ-
വരവാണിയോടു കിടയായ് മദന്തികേ
വരവാണെനിക്കു രതി മത്തകാശിനീ
വരവാണതാപ ശമനത്തിനൗഷധം.

പരാക്രമണമേററിടായ്‌വതിന്നു കേവലം തൻഭുജാ-
പരാക്രമമതൊന്നിനാൽ മതിയിവണ്ണമുള്ളാബ്ഭടർ
പരാഭവമകപ്പെടാത്തരിയ വീരരാസ്വായുധം
പരാഭ വളരുന്നതായ് കരുതിബാഹുദണ്ഡങ്ങളിൽ.

എന്നിങ്ങനെയുള്ള പദ്യങ്ങളിൽ പ്രാസപ്രയോഗം എത്ര നിഷ്പ്രയാസമായിട്ടാണ് കവി സാധിച്ചിട്ടുള്ളതെന്നു നോക്കുക. സംസ്കൃതഭാഷയിലുള്ള അപാരമായ പാണ്ഡിത്യം അദ്ദേഹത്തിനു ഈ വിഷയത്തിൽ അത്യന്തം സഹായമായിത്തീൎന്നിട്ടുണ്ടെന്നുള്ളതു് ഈ അവസരത്തിൽ പ്രത്യേകിച്ചും ഓൎത്തിരിക്കേണ്ടതാണ്.

ചരിത്രനായകനെഴുതുന്ന മംഗളാശംസാപദ്യങ്ങൾക്കു എന്തെന്നില്ലാത്ത ഒരാസ്വാദ്യതയുണ്ടായിരുന്നു. ഏതെങ്കിലും വിധത്തിലുള്ള ഒരു പുതുമ അവയിൽ കാണാ

തിരിക്കയില്ലെന്നുള്ളതു തീച്ചയാണ്. ശബ്ദാലങ്കാരമാധുയ്യം വിശേഷിച്ചും ആസ്വാദ്യമായിരിക്കും. ശ്രീമൂലം തിരുനാൾ രാമവമ്മമഹാരാജാവിൻെറ തിരുനാൾ സംബന്ധിച്ചു അദ്ദേഹമെഴുതിയിട്ടുള്ള അനവധി മംഗളാശംസാപദ്യങ്ങളിൽ രണ്ടുമൂന്നെണ്ണം ഇവിടെ ഉദ്ധരിക്കാം:—

എല്ലാറ്റിക്കും പ്രിയത്താലനുദിനമഭിഗ-
മ്യത്വമാൻറും വിശേഷാൽ
ചൊല്ലാന്നീടും പ്രതാപാലധികമുടനധൃ-
ഷ്യത്വമെന്നും കലൻറും
ഉല്ലാസത്തോടു യാദോഗണമണിനിവഹം
പൂണ്ടിടും സിന്ധു തന്നോ-
ടെല്ലാംകൊണ്ടും സമത്വം കലരുമൊരവനീ-
പാലനീ മൂലരാജൻ.

രാജശ്രീ രാമവമ്മാഭിധയൊടു ധരണീ
മണ്ഡലാഖണ്ഡലശ്രീ-
രാജിക്കും രാജരാജോപമനമിതഗുണ-
പ്രൗഢനീ മൂലരാജൻ
രാജീവാക്ഷാദി വീക്ഷാസുഫലിത സകലാ-
ഭീഷ്ടനിഷ്ഠാപ്ത സമ്പ-
ദ്രാജിപ്രാപ്ത്യാ പ്രിയത്തോടമരണമൊരു നൂ-
റാണ്ടു കൂറാണ്ടു ഭ്രമതു.

പൊൽത്താർ മാതിൻെറ കൊങ്കത്തടമുടലിലണ-
ച്ചീടു മീശൻെറ പാദ-
ച്ചെന്താർ ചിന്തും രസത്തോടനുദിനമനു ചി-
ന്തിച്ചുറപ്പിച്ച ഹൃത്തിൽ

സന്താനക്ഷ്മാരുഹത്തെ പ്പുളകകലുഷമായ്
തീൎത്തുവേണ്ടും വിധം ഭ്രൂ-
കാന്താധീശേന്ദ്ര ശോഭിക്കവെയഴലിരുളീ-
നാട്ടിലുണ്ടാകയില്ല.

ഈ പദ്യങ്ങളിലെ ശബ്ദാൎത്ഥഗുണം ഏററവും ഹൃദയാകൎഷകമായിട്ടുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. കാളിദാസൻ രഘുവംശത്തിൽ ദിലീപരാജാവിനെ വൎണ്ണിക്കുന്ന ഘട്ടത്തിലുള്ള

ഭീമകാന്തൈൎന്നൃപഗുണൈസ്സ ബഭൂവോപജീവിനാം
അധൃഷ്യശ്ചാഭിഗമ്യശ്ച യാദോരത്നൈരിവാൎണ്ണവഃ

എന്ന പദ്യത്തിൻെറ ഒരു ഏകദേശതൎജ്ജമയാണു മേലുദ്ധരിച്ചവയിൽ ഒന്നാമത്തെ പദ്യമെന്നുള്ളതു സ്പഷ്ടമാണ്.

---

അദ്ധ്യായം ൮.

---

## കവനകൌമുദി.

മലയാളകവിതയിൽ രണ്ടാമതു ശ്രദ്ധപതിപ്പിച്ചു തുടങ്ങിയ അവസരംമുതൽ തമ്പുരാൻ പല മലയാളപത്രങ്ങളും പതിവായി വായിച്ചുവന്നിരുന്നു. അവയിലെ കവിതാപംക്തി ആ യുവകവിയെ അത്യധികം ആകൎഷിച്ചു. ഇടയ്ക്കിടയ്ക്കു എന്തെങ്കിലും ചെറുകൃതികളെഴുതി അയച്ചു പ്രസിദ്ധീകരിപ്പിക്കുന്നതിൽ അദ്ദേഹം പൂൎവ്വാധികം ഉത്സുകനായിത്തീൎന്നു. പക്ഷെ, പത്രങ്ങളിൽ കവി

താപംക്തിക്കായി നീക്കിവെച്ചിരുന്ന പരിമിതമായ സ്ഥലം പലപ്പൊഴും ആവശ്യത്തിനു മതിയാകാതെ വരുന്നതായിട്ടാണു കണ്ടതു്. "പദ്യ കവികളും ധാരാളം പദ്യകൃതികൾ ഇവിടെ അയച്ചു തന്നിട്ടുണ്ടു്. അവയിൽ പലതും പ്രസിദ്ധീകരണത്തിനു കൊള്ളാവുന്നവയാണെന്നു കാണുന്നുമുണ്ടു്. എന്നാൽ പത്രസ്ഥലമനുവദിക്കാത്തതിനാൽ അതെല്ലാം പിന്നെയും പിന്നെയും നീക്കിവെക്കേണ്ടതായിട്ടാണു വരുന്നതു്. കവികൾ ഈ കാൎയ്യത്തിൽ പരിഭവിക്കരുതെന്നപേക്ഷ." എന്നിങ്ങനേയുള്ള പത്രാധിപക്കുറിപ്പുകൾ കൂടക്കൂടെ പത്രങ്ങളിൽസ്ഥലം പിടിച്ചുകാണുകയും ചെയ്യാറുണ്ടായിരുന്നു. ഇതെല്ലാംകണ്ട കേരളവൎമ്മതമ്പുരാന്നു് മലയാളത്തിൽ പദ്യമയമായ ഒരു പത്രം പുറപ്പെടുവിച്ചാൽ കൊള്ളാമെന്നു ഒരാഗ്രഹം ജനിച്ചു. കൂട്ടുകാരോടാലോചിച്ചതിൽ പലരും അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. കരൂർ നാരായണൻ നമ്പൂതിരി, രാമവൎമ്മതമ്പുരാൻ എന്നീ കൂട്ടുകാർ വേണ്ട സഹായങ്ങളെല്ലാം ചെയ്തുകൊടുക്കാമെന്നു വാഗ്ദാനം ചെയ്തു. കേരളത്തിൽ അന്നുണ്ടായിരുന്ന കവികളിൽ പലൎക്കും എഴുതി അയച്ചതിൽ അവരും ഈ ആലോചനയോടനുകൂലിക്കയാണു ചെയ്തതു്.

ഇതിൻെറയൊക്കെ ഫലമായി 1080 വൃശ്ചികം 1-ാംനു- മുതൽ "കവനകൗമുദി" എന്ന പേരിൽ പന്തളത്തുനിന്നു് ഒരു പ്രതിപക്ഷപത്രം ആരംഭിക്കപ്പെട്ടു. പത്രത്തിൻെറ പ്രസാധകൻ തമ്പുരാൻെറ ഒരാപ്തമിത്രമായ കരൂർ പി. കെ. നാരായണൻ നമ്പൂരി അവർകളായിരുന്നു. പ്രസിദ്ധീകരണസ്ഥലം പന്തളമായിരുന്നുവെങ്കിലും അവിടെ പ്രസ്സില്ലാതിരുന്നതിനാൽ, കായങ്കുളം

സുവൎണ്ണരത്നപ്രഭാമുദ്രാലയത്തിലാണു പത്രം അച്ചടിപ്പിച്ചിരുന്നതു്. അടിമുതൽ മുടിവരെ പദ്യമയമായി പ്രചരിപ്പിച്ചിട്ടുള്ള ഒരൊററ മലയാളപത്രം കവനകൗമുദി മാത്രമാകുന്നു. മുഖപ്രസംഗങ്ങൾ, വൎത്തമാനക്കുറിപ്പുകൾ, പുസ്തകനിരൂപണങ്ങൾ എന്നുവേണ്ട പരസ്യങ്ങളും നോട്ടീസ്സുകളും കൂടി പദ്യരൂപത്തിലായിരിക്കണമെന്നായിരുന്നു നിയമം.

പുരുതരമഭിലാഷം സാദ്ധ്യമാക്കുന്നതിങ്കൽ
സ്സുരതരുവൊടു കല്പംവാങ്ങുവാൻകെല്പിയന്നോൻ
ഹരിഹരസുതനായ്യൻ ഭൂരികാരുണ്യഭൂമാ
ചിരതരമിഹ കാമം പൂൎത്തിയായ് ചേൎത്തിടട്ടെ.

എന്നിങ്ങനെയുള്ള ഇഷ്ടദേവതാപ്രാൎത്ഥനയും

എന്നും തിയ്യതി മാസത്തിലൊന്നിലുംപതിനഞ്ചിലും
മന്നിൽ പ്രസിദ്ധിചെയ്തീടും മാന്യാ കവനകൗമുദി

എന്ന ഉദ്ദേശ്യപ്രതിജ്ഞയുമടങ്ങിയ പദ്യങ്ങളെ നെററിയിലണിഞ്ഞുകൊണ്ടു പുറപ്പെട്ട കവനകൗമുദിയുടെ പ്രഥമലക്കം കേരളത്തിലെ സാഹിത്യരസികന്മാരെ അത്ഭുതപരതന്ത്രരും ആനന്ദപരവശന്മാരുമാക്കിത്തീൎത്തു. സമസ്യാപൂരണം, ഭാഷാന്തരം, ചിത്രപ്രശ്നം മുതലായവയ്ക്കു അന്നു കവനകൗമുദിയിൽ ധാരാളം സ്ഥലം അനുവദിച്ചിരുന്നു. പേരുപെററ കവിവൃദ്ധന്മാർ, പേരു പരത്തിത്തുടങ്ങിയ യുവകവികൾ, പേരുകേട്ടാൽ കൊള്ളാമെന്നു മോഹമുള്ള ബാലകവികൾ എന്നിങ്ങനെ പദ്യനിൎമ്മാണവിഷയത്തിൽ വാസനയുള്ള ആബാലവൃദ്ധം മലയാളികളെ ആ പത്രം ശക്തിയോടുകൂടി ആകർഷിച്ചു. സരസകവി ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, മൂലൂർ

എസ്. പത്മനാഭപ്പണിക്കർ, അമ്പലപ്പുഴ മാധവപ്പുതുവാൾ മുതലായവർ കവനകൗമുദിയുടെ ആരംഭം മുതൽക്കു തന്നെ അതിൽ വിഹരിച്ചുതുടങ്ങി. അന്നു എറണാകുളം ഹജൂർ കച്ചേരിയിൽ ഒരു ഗവമ്മെണ്ടുദ്യോഗസ്ഥനായിരുന്ന ഒടുവിൽ കുഞ്ഞുകൃഷ്ണമേനോനവർകൾ "സാരജ്ഞൻ" എന്നു പേരുവെച്ചുകൊണ്ടാണ് കൗമുദിക്കു ലേഖനങ്ങളെഴുതിയിരുന്നത്. എറണാകുളത്തുനിന്നു ദേശവാൎത്ത എഴുതി അയയ്ക്കുന്ന ജോലി പതിവായി അദ്ദേഹം നിൎവ്വഹിച്ചുപോന്നു. "അപരാധിയായ അന്തൎജ്ജന"ത്തെപ്പററിയുള്ള ഖണ്ഡകൃതി ഇക്കൂട്ടത്തിൽ, എറണാകുളത്തുനിന്നു "വൎത്തമാനക്കുത്തു"കളുടെ കൂട്ടത്തിൽ എഴുതി അയച്ചു കവനകൗമുദിയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്.

ആപാദചൂഡം പദ്യമയമായ ഈ പ്രതിപക്ഷപത്രത്തിൻെറ ആവിർഭാവം സാഹിത്യരസികന്മാരിൽ ഒരു വലിയ ഭൂരിപക്ഷത്തെ സന്തോഷിപ്പിച്ചുവെങ്കിലും താദൃശമായ ഒരു പ്രസ്ഥാനത്തിൻെറ ഔചിത്യത്തെപ്പററി സംശയമുള്ള ഒരു കൂട്ടം ആളുകളും അവിടവിടെ ഉണ്ടായിരുന്നില്ലെന്നില്ല.

"പണമിടപെട്ടൊരെഴുത്തുക-
ളുണവും തെററാതപേക്ഷയും മററും
അടിയിൽ കാണും പേർവെ-
ച്ചടനിവിടെത്തിച്ചുകൊള്ളണം നിയതം."

എന്നുള്ള മാനേജരുടെ വിജ്ഞാപനവും,

കണ്ണും മുദാ കവനകൗമുദിയിൽ പ്രസിദ്ധി-
കണ്ണും വിടുന്ന നവലേഖനമാന്നിരിക്കും
കണ്ണും, ജവാലതിന്ന ചേന്നുമൊക്കെയോക്കി-
ലുണ്ണുംഗഭംഗിയിലിവണ്ണമയച്ചിടേണം.

എന്നിങ്ങനെയുള്ള പത്രാധിപരുടെ പരസ്യവും,

ദാവപാവകനെ വെന്നിടും കഠിനമായിടു-
ന്ന വെയിൽകൊണ്ടിതാ
ഭാവവൈകൃതമിയന്നിടുന്നു സകലത്തിനും
ഹഹഹ! കഷ്ടമേ
ദേവനായകനൊടേവരും മഴപൊഴിച്ചി-
ടാത്തതു നിമിത്തമാ-
യാവലാതി പറയുന്നു ഹന്ത കുറയുന്നു
സൗഖ്യമഖിലക്കുമേ.

ദുഷ്ടനാകിയ മസൂരിയെന്നൊരു കഠോര-
രാക്ഷസനിടയ്ക്കണ-
ഞ്ഞിട്ടു സാധുജനജീവനം സപദി കട്ടിടുന്നു
കനിവെന്നിയേ
ഒട്ടിടയ്ക്കു പനിയെന്നുതൊട്ടു ചില ക്രൂരരും
ജനതയിൽ കട-
ന്നിട്ടു തങ്ങളുടെ വിക്രമങ്ങളിഹ കാട്ടി-
ടുന്നു പല മട്ടിലും

എന്നീ തരത്തിലുള്ള ദേശവാത്തകളും പദ്യരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ടു് ഭാഷയ്ക്കോ വായനക്കാക്കോ യാതൊരു പ്രയോജനവും ഉണ്ടാകാനില്ലെന്നായിരുന്നു അവരുടെ അഭിപ്രായം. അക്കൂട്ടർ തമ്പുരാന്റെ പ്രോ

ത്സാഹനജനകമല്ലാത്ത ചില അഭിപ്രായങ്ങൾ പരസ്യമായി പുറപ്പെടുവിക്കയും ചെയ്തു. കവനകൗമുദിയെപ്പററിയുള്ള പ്രഥമവിജ്ഞാപനം വായിച്ചു ഉള്ളൂർ, ചരിത്രനായകനയച്ചു പദ്യമയമായ കത്തിലടങ്ങിയ ഒരു ശ്ലോകമാണു താഴെ ഉദ്ധരിക്കുന്നതു്:—

"പദ്യമയപത്രമാകില-
വദ്യമതല്ലാതേ തീരുവാൻ വിഷമം
ഉദ്യമമിതു നന്നല്ലെ-
ന്നദ്യ മനക്കാമ്പിലിങ്ങു തോന്നുന്നു."

മററുചിലരും ഇതുപോലെ പ്രതികൂലമായ അഭിപ്രായം പുറപ്പെടുവിക്കാതിരുന്നില്ല. അക്കാലത്തു് "കോമാളി" എന്ന പേരിൽ മലയാളമനോരമയിൽ പല നല്ല ലേഖനങ്ങളും എഴുതാറുണ്ടായിരുന്ന ഒരു പ്രസിദ്ധലേഖകൻ കവനകൗമുദിയെപ്പററി മനോരമയിൽ അഭിപ്രായപ്രകടനംചെയ്തതു് ഇങ്ങനെയാണു്:—

"നമ്മുടെ ഭാഷയ്ക്കുണ്ടായിരുന്ന ഒരു ന്യൂനത ഇപ്പോൾ തീൎന്നു. കവനകൗമുദി എന്ന പേരോടുകൂടി പന്തളത്തുനിന്നു പുറപ്പെട്ടിരിക്കുന്ന പത്രിക നിങ്ങൾ കണ്ടില്ലേ? എന്താണു നിങ്ങൾ മുഖം ചുളിച്ചു തലയാട്ടുന്നതു്! എത്ര രസികൻ പത്രമാണു് അതു്! മുഴുവൻ പദ്യം; അടിമുതൽ മുടിവരെ, കാൽമുതൽ തലവരെ മുഴുവൻ പദ്യം. പദ്യം എന്നുവെച്ചാൽ ഇങ്ങനെ ഒരുക്കൂട്ടം നിങ്ങൾ കണ്ടിട്ടുണ്ടാവില്ല. നിങ്ങളുടെ മനോരമ നിസ്സാരം. അതിൽ ഗദ്യമാണു് അധികം. ഇടയ്ക്കിടയ്ക്കു മേൻപൊടിക്കു് ഓരോ പദ്യം ചേൎത്തുകൊണ്ടു കാൎയ്യമായില്ല. ഭാഷാപരിഷ്കാരത്തിനു അതൊന്നും പോരാ. പദ്യം

തന്നെയായിരിക്കണം മുഴുവൻ. വൎത്തമാനം പറയുന്നതും രാജ്യകാൎയ്യങ്ങളെ വിവരിക്കുന്നതും എല്ലാം പദ്യത്തിലാവണം. "കഴ്സൺപ്രഭു അമേരിക്കയിൽനിന്നു ഇൻഡ്യയിലേക്കു തിരിച്ചുവന്നിരിക്കുന്നു" എന്നു് വെറുതെ, ഒരു വൃത്തവും പ്രാസവുമില്ലാതെ, പച്ച മലയാളത്തിൽ പറഞ്ഞാൽ ആരു രസിക്കാനാണു്?

സ്ഫുരിച്ച വാങ്മാധുരികൊണ്ടു കീൎത്തി
വിരിച്ച കഴ്സൺപ്രഭു കാമ്യശീലൻ
തിരിച്ചമേരിക്കയിൽനിന്നുമിൻഡ്യാ-
ധരിത്രിയിൽ സമ്പ്രതി വന്നിരിപ്പൂ.

എന്നിങ്ങനെ പദ്യത്തിൽ വേണം ആ കാൎയ്യം പറയാൻ. എന്താണു പത്രാധിപർ ചിരിക്കുന്നതു്? പണം കൊടുത്താൽ കടലാസ്സു കിട്ടുന്നു; പൈസ കൊടുത്താൽ അച്ചടിക്കാൻ ആളുണ്ടു്; പേരടിച്ചു കാണുമെന്നുവെച്ചാൽ കവിതയുണ്ടാക്കാനും ആളുകൾ ധാരാളം. പിന്നെ നിങ്ങൾക്കെന്താണു നഷ്ടം? നിങ്ങൾക്കു മനസ്സുണ്ടെങ്കിൽ പത്രം വായിക്കിൻ. ഇല്ലെങ്കിൽ ഉമിക്കരി പൊതിയാൻ ഉപയോഗിക്കിൻ........"

ഇങ്ങനെ സ്നേഹിതന്മാരിൽനിന്നും മററു നിരൂപകന്മാരിൽനിന്നും ഇച്ഛാഭംഗജനകമായ അഭിപ്രായങ്ങൾ ധാരാളം പുറപ്പെട്ടുകൊണ്ടിരുന്നിട്ടും, സ്ഥിരപരിശ്രമിയായ അദ്ദേഹം, അതൊന്നും വകവെക്കാതെ, ഉദ്ദിഷ്ടമായ സരണിയിൽക്കൂടി മുന്നോട്ടേക്കു പൊയ്ക്കൊണ്ടിരിക്കയാണു ചെയ്തതു്. 1088-ൽ രുഗ്മാംഗദചരിതം പ്രസിദ്ധീകരിച്ച അവസരത്തിൽ അതിൻെറ അവതാരികയിൽ തമ്പുരാൻ ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു:—

"ചില സുഹൃത്തുക്കളുടെ ഉത്സാഹത്തിന്മേൽ 1080-ൽ കവനകൌമുദി എന്ന ഒരു പദ്യപത്രം തുടങ്ങുന്നതിനിടയായി. അക്കാലത്തു ചിലരെല്ലാം അതിനെ അഭിനന്ദിച്ചിരുന്നു എങ്കിലും ഈ ഉപക്രമം അഭിലഷണീയമല്ല എന്നു പലരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. രണ്ടുമൂന്നു കൊല്ലം അതു പത്രരൂപത്തിൽതന്നെ നടന്നു. പിന്നീടു മാസികയായി ഏതാവൽപര്യന്തം വലിയ തകരാറു കൂടാതെ നടന്നുവരികയും ചെയ്യുന്നതുകൊണ്ടു് അതിലേക്കുള്ള എന്റെ ആരംഭം കേവലം അസ്ഥാനത്തിലായിട്ടില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു." അസ്ഥാനത്തിലായില്ലെന്നു മാത്രമല്ല, സുസ്ഥാനത്തിലായിട്ടുണ്ടെന്നുകൂടി പറയാൻ അത്ര വളരെ ആലോചിക്കേണ്ടതില്ലെന്നാണു തോന്നുന്നതു്. പത്രമായിരിക്കുമ്പോഴും മാസികയായതിനു ശേഷവും കവനകൌമുദിയിൽക്കൂടി അമൂല്യങ്ങളായ എത്രയെത്ര ഭാഷാകവിതകളാണു മലയാളസാഹിത്യത്തിൽ രംഗപ്രവേശം ചെയ്തിട്ടുള്ളതെന്നു് അല്പമൊന്നു് ആലോചിച്ചു നോക്കിയാൽ മാത്രമേ ചരിത്രനായകന്റെ അന്നത്തെ ആ സംരംഭം കൈരളിക്കു് എത്രമാത്രം അനുഗ്രഹ കാരണമായിത്തീർന്നിട്ടുണ്ടെന്നു മനസ്സിലാക്കാൻ കഴിയുകയുള്ളൂ. കേരളവർമ്മ വലിയകോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവർമ്മതമ്പുരാൻ, കൊടുങ്ങല്ലൂർകൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, കണ്ടത്തിൽ നാരായണമേനോൻ, നടുവത്തച്ഛൻനമ്പൂതിരി, കെ. സി. കേശവപിള്ള, വള്ളത്തോൾ, ഉള്ളൂർ തുടങ്ങി സാഹിത്യലോകത്തിൽ പേരും പെരുമയും സമ്പാദിച്ചിട്ടുള്ള മഹാരഥന്മാരെല്ലാം തങ്ങളുടെ തൂലികാചാലനംകൊണ്ടു കവനകൌമുദിയെ അനു

ഗ്രഹിച്ചിട്ടുള്ളവരാണ്. എന്നാൽ മേലുദ്ധരിച്ചതുപോലുള്ള പരസ്യങ്ങളും ദേശവാൎത്തകളും,

ആൾമാറാട്ടം ഭദ്രമുനി സോമസുന്ദരനെന്നുമായ്
ഈ മൂന്നു ബുക്കും കൈപ്പററി സാമോദം ഞങ്ങളിങ്ങുടൻ
വിദ്യാഭിവർദ്ധിനിപ്രസ്സിൽ ഏദ്യമായച്ചടിച്ചതാം
ഇവയ്ക്കുള്ളൊരഭിപ്രായം മറയ്ക്കൊതാമടുത്തതിൽ.

എന്നിങ്ങനെയുള്ള "കൈപ്പററൽ" കുറിപ്പുകളുംകൂടി പദ്യത്തിലായിരിക്കണമെന്നുള്ള നിർബ്ബന്ധബുദ്ധി വെച്ചുകൊണ്ടു പ്രവൎത്തിക്കുമ്പോൾ "വിരവൊടു പരിചൊടു ചെമ്മേ മമ്മാ" എന്നിത്യാദി നിരൎത്ഥകപദപ്രയോഗങ്ങൾ ധാരാളമായി കടന്നുകൂടാതിരിക്കയില്ലെന്നുള്ളതു് അനുഭവസിദ്ധമത്രെ. ലോകത്തിൽ ഏതു കാൎയ്യവും ഗുണദോഷസമ്മിശ്രമായിട്ടേ ഇരിക്കൂ എന്നുള്ള സാമാന്യന്യായം മാത്രമേ അതിനു സമാധാനമായി കാണുന്നുള്ളൂ. ആവശ്യമാണല്ലോ സൃഷ്ടിയുടെ മാതാവു്. ഒരു ദോഷം കാണുമ്പോഴാണു് അതു പരിഹരിക്കാനുള്ള മാൎഗ്ഗം അന്വേഷിക്കപ്പെടുന്നതു്. ആദ്യകാലത്തു ചില "വൈകല്യ"ങ്ങളെല്ലാമുണ്ടായിരുന്നുവെങ്കിലും, ഒടുവിൽ ആ കവനകൗമുദി" തന്നെ "കൃഷ്ണപക്ഷ'ത്തിൽ പെട്ടിട്ടുപോലും സഹൃദയ മനഃകൈരവകോരകങ്ങളെ വികസിപ്പിക്കുന്നതിനു സൎവ്വഥാ ശക്തയായി ഈ അടുത്ത കാലംവരേ "മാനമാൻ" വിളയാടിയിരുന്നുവെന്നുള്ളതു നമുക്കെല്ലാം അറിവുള്ള സംഗതിയാണല്ലൊ.

കവനകൗമുദിയുടെ പുറപ്പാടിനെപ്പററി കേട്ടപ്പോൾ "ഉദ്യമമിതു നന്നല്ലെ"ന്നഭിപ്രായപ്പെട്ട മഹാ

കവി ഉള്ളൂർതന്നെ കാലാന്തരത്തിൽ പറഞ്ഞിട്ടുള്ള തെന്താണെന്നു നോക്കുക:—"കവനകൌമുദിയെ പുച്ഛി ക്കുന്ന ചില പണ്ഡിതമന്യന്മാർ ഇല്ലെന്നില്ല. അ വർ ആ മാസിക പദ്യസാഹിത്യത്തിനു ചെയ്തിട്ടുള്ള മ ഹത്തായ ഉപകാരത്തെ അറിയുന്നവരോ അറിയാൻ ശക്തിയുള്ളവരോ അല്ല. എത്ര യുവാക്കളാണു കൌമുദി വായിച്ചും കൌമുദിയിലെഴുതിയും നല്ല കവികളായി തീ ന്നിട്ടുള്ളതെന്നുള്ളതിനു കൈയും കണക്കുമില്ല."

കവനകൌമുദി തുടങ്ങിയതോടുകൂടി ചരിത്രനായക ൻെറ കവിത പൂർവ്വാധികം പ്രസിദ്ധിയേയും പ്രചാര ത്തേയും പ്രാപിച്ചുതുടങ്ങി. ഒരു നിമിഷമെങ്കിലും ക വിതാവിമുഖനായിരിക്കുന്നതിനു അദ്ദേഹത്തിനു നിവൃ ത്തിയില്ലെന്നായി. ഒന്നിലൊ വന്ന കവിതകളെ പരി ശോധിക്കുക; അല്ലെങ്കിൽ പത്രത്തിനുവേണ്ടതെഴുതുക; എന്നിങ്ങനെയുള്ള കവിതാവിഷയകമായ നിരന്തരപ രിശ്രമം കാലക്രമത്തിൽ കേരളവമ്മതമ്പുരാനെ ഒരു ദ്രുതകവിയാക്കിത്തീർത്തു. കൃതജ്ഞത, ധനം, സത്യം, നീതി, പൌരുഷം, ഐകമത്യം, വിദ്യ, ക്ഷമ, തത്വ വിമർശനം, കാൎയ്യഭരണം, സ്നേഹം, വിരക്തി, പരോ പകാരം, സജ്ജനസൌശീല്യം, വ്യവസായൌത്സുക്യം എ ന്നിങ്ങനെ അനവധി വിഷയങ്ങളെപ്പററി അദ്ദേഹം പല പദ്യങ്ങളും അക്കാലത്തെഴുതീട്ടുണ്ടു്. ചിലതു മുഖ പ്രസംഗരൂപത്തിലും, ചിലതു പേരുവെച്ചും, ചിലതു കള്ളപ്പേരിലുമായിട്ടാണു ഇതൊക്കെ പ്രസിദ്ധീകരിച്ചി ട്ടുള്ളതു്. വൈരാഗ്യത്തെപ്പററി മുഖപ്രസംഗരൂപത്തി ലെഴുതിയ ഒരു ലേഖനത്തിലെ ചില പദ്യങ്ങളാ ണിവ:—

വിഷയങ്ങളിലിന്ദ്രിയങ്ങൾ ചെല്ലും
വിഷയത്തിൽകരൾ കൂടെയോടിലോകം
വിഷമം പല ഗോഷ്ടി കാട്ടിടുന്നീ
വിഷബാധയ്ക്കു മരുന്നിതൊന്നുമാത്രം

മരണം വരുമെന്ന തത്വമന്തഃ-
കരണം കാണുമതിന്ദ്രിയങ്ങൾ കാണാ;
ശരണം നിജ ജീവനൊന്നു നേടി-
ത്തരണം മാനസമേ! പ്രമാണമാം നീ.

വിദ്യയെപ്പററി എഴുതിയ ഒരു മുഖപ്രസംഗം അന്നു പല സഹൃദയന്മാരുടെയും സശിരഃകമ്പമായ ശ്ലാഘയെ അർഹിക്കയുണ്ടായി. അതിനെ സംബന്ധിച്ച് അനവധി അഭിനന്ദനക്കത്തുകൾ പത്രാധിപക്കു കിട്ടുകയും ചെയ്തു. വിദ്യയുടെ ഗുണഗണങ്ങളേയും അവിദ്യരുടെ ശോചനീയസ്ഥിതിയേയും നാനാമുഖമായി പരാമർശിച്ചെഴുതിയ ആ മുഖപ്രസംഗത്തിൽനിന്നും കൂടി ഏതാനം പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കുന്നതു് അനുചിതമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു:—

സദ്യശസ്സിനു മസ്സലാം ധനമുൽഭവി-
പ്പതിനും ജനാ-
സ്വാദ്യയാം കവിതയ്ക്കുമുൾക്കുതുകത്തിനും
സകലത്തിനും
ഹൃദ്യയായ് നിഖിലാർത്ഥ ബോധനഹേതുവാ-
യനവദ്യയാം
വിദ്യതന്നെ വിശിഷ്യകാരണമോർക്കിലീ-
ബ്ഭുവനാന്തരേ.

മാനമോടൊരു കാൽക്ഷണം ക്ഷിതിതന്നിൽ
വാഴണമെങ്കിലോ
മാനനീയയതായ വിദ്യയിലുദ്യമിച്ചു
വസിക്കണം
മാനസോത്സുകതാദിയപ്പൊളുദിച്ചിടും
രുചി വാച്ചിടും;
മാനഹാനിയുമിഷ്ടഭംഗവുമന്യഥാ
വരുമാരിലും.

ഉള്ളിലുത്തമവിദ്യകൊണ്ടു വിവേകലേശ-
മുദിച്ചിടാ-
തുള്ള മർത്ത്യരുമോർത്തുകാൺക പശുക്കളും
സമമെന്നുതാൻ
പള്ള തീററികൾകൊണ്ടു വീർക്കണമെന്നു
മാത്രമുറച്ചതി-
നുള്ള വേലകൾ രണ്ടു കൂട്ടരുമിങ്ങു
ചെയ്തുവരുന്നഹോ!

കൃത്യമിന്നതകൃത്യമിന്നതു നിത്യമിന്നതു
വേണ്ടതാ-
ണിത്ഥമുള്ള വിവേകമെങ്ങനെ വന്നിടും
വെറുമജ്ഞനിൽ?
അത്യുദാരയതായ വിദ്യ ഭവിക്കിലേ
മനുജർക്കുടൻ
സത്യമായ് ഗുണദോഷചിന്തനവൃത്തിലി-
ലിന്നുളവായിട്ടു.

ഇത്തരത്തിൽ മനോഹരങ്ങളും അർത്ഥപൂർണ്ണങ്ങളുമായ ഇരുപതു പദ്യങ്ങൾ ആ വിലയേറിയ മുഖപ്രസംഗത്തില

ടങ്ങിയിരിക്കുന്നു. അന്നു കേരളവർമ്മതമ്പുരാൻ പത്രാധിപരുടെ നിലയിൽ കവനകൌമുദിയിലെഴുതിയിരുന്ന കവിതകളുടെ മാതൃക മനസ്സിലാക്കാൻ ഇത്രയുമുള്ള ഉദാഹരണങ്ങൾ പര്യാപ്തങ്ങളായതുകൊണ്ടു് ഇനിയും അതിലേക്കായി ഉദ്യമിച്ചു ഈ ഭാഗത്തെ അനാവശ്യമായി ദീർഘിപ്പിക്കണമെന്നു വിചാരിക്കുന്നില്ല. എന്നാൽ, "തമ്പുരാൻ മേൽകാണിച്ച തരത്തിലുള്ള വിഷയങ്ങളെപ്പററി മാത്രമാണോ മുഖപ്രസംഗങ്ങളെഴുതിയിരുന്നതു്? രാജ്യകാര്യങ്ങളേയോ സാമുദായികവിഷയങ്ങളേയോ പരാമർശിച്ചു ഒന്നും എഴുതീട്ടില്ലെങ്കിൽ ഒരു പത്രാധിപരുടെ നിലയിൽ തൻെറ രാജ്യവാസികളോടു തനിക്കുള്ള കടമയെ അദ്ദേഹം നിറവേററി എന്നു പറയാമോ?'' എന്നുള്ള ചോദ്യത്തിനു സമാധാനം പറയാതെ ഈ ഭാഗം അവസാനിപ്പിക്കുന്നതു ഉചിതമായിരിക്കുമെന്നു തോന്നാത്തതിനാൽ ആ വിഷയത്തെപ്പററിയുംകൂടി ഒന്നുരണ്ടു വാക്കു പറഞ്ഞു ഈ ഭാഗം അവസാനിപ്പിക്കാം.

ഏതെങ്കിലും ഒരു കാര്യത്തെപ്പററി നിരൂപണം ചെയ്യുമ്പോൾ നിരൂപണത്തിനു വിഷയമായിത്തീരുന്ന വ്യക്തിയുടെ ഉദ്ദേശ്യത്തെപ്പററിയുംകൂടി ഓർക്കേണ്ടതു് അത്യാവശ്യമാണു്. കവനകൌമുദി കവികളെ പ്രോത്സാഹിപ്പിക്കണമെന്നുള്ള പ്രധാനോദ്ദേശത്തോടുകൂടിയാണു ആരംഭിക്കപ്പെട്ടതു്. രാഷ്ട്രീയങ്ങളോ സാമുദായികങ്ങളോ ആയ വിഷയങ്ങളെ വിമർശിക്കുന്നതു് അതിൻെറ ഉദ്ദേശപരിധിയിൽ പെട്ടിരുന്നില്ല. രാജ്യവാസിയും സമുദായജീവിയുമായ ഒരാൾക്കു്, ആ നിലയിൽ ജീവിക്കുന്നിടത്തോളംകാലം, ആവക കാര്യങ്ങ

ളിൽനിന്നു തീരെ ഒഴിഞ്ഞുനില്ക്കാൻ സാധിക്കയില്ലെ ന്നുള്ളതുകൊണ്ടു് ചിലപ്പോഴൊക്കെ തമ്പുരാനും തത് സംബന്ധമായി വല്ലതുമൊക്കെ എഴുതീട്ടുണ്ടാവാമെന്നേ യുള്ളു. അങ്ങനെ വല്ല സന്ദർഭങ്ങളിലും എന്തെങ്കിലും എഴുതീട്ടുണ്ടെങ്കിൽ, അതുവളരെ ശക്തിയായ ഭാഷയി ലും സ്വരത്തിലുമായിരുന്നുതാനും. ഒരിക്കൽ ചില ഉ ദ്യോഗസ്ഥന്മാരുടെ അധികാരപ്രമത്തതയെ പരാമർ ശിച്ചുകൊണ്ടു അദ്ദേഹമെഴുതിയിരുന്ന ശ്ലോകങ്ങളിൽ ചിലതു താഴെ പകർത്താം. കവി ഉദ്യോഗസ്ഥവൃന്ദത്തെ എത്ര കളിയാക്കീട്ടുണ്ടെന്നു നോക്കുക.—

"ഞാനല്ലേ സ്ഥാനമാനം പെടുമരിയ ദിവാൻ?
ദ്യോവിലിന്ദ്രത്വവും മൽ
സ്ഥാനത്തിൻകീഴ്; ഞാൻ ചൊന്നൊരു വരുതി-
നിരോധിക്കുവാനാരു പാരിൽ?"
ജ്ഞാനംകൂടാതെയിമ്മട്ടഹമഹമികയാ
വന്നിടും ഗർവ്വിയന്നോൻ
പാനംചെയ്യിച്ച പാമ്പിൻപടിപടുദുരിതം
നാട്ടുകാർക്കൊക്കെയേകും.

മെച്ചംകൂട്ടുന്ന കച്ചേരികളുടെ നടുവിൽ
ചെന്നുകാൽവെച്ചു കാൽ മേൽ
പച്ചപ്പേക്കൂത്തു കാട്ടിച്ചിലതു "കശ്ശുപിശ"
പ്പേശിയാൽത്തന്നെ പോരാ
പിച്ചക്കാരന്നുമീയുള്ളവനടിമപെടാ-
നുള്ളവൻതന്നെയെന്നോ-
ർത്തുച്ചത്തിൽ കൃത്യവർഗ്ഗങ്ങളെയുടനുടനെ
ത്തീർക്കണംതക്കമെന്യേ.

ജാതിസ്പർദ്ധാവിഷത്തെപ്പട്ടതയൊട്ട പട-
    ത്തീട്ടവാൻ തക്കതായി-
ജ്ഞാതിക്കാക്കായ് വിശേഷോന്നതി പതിയുവതി-
    ന്നിച്ഛപോൽ വെച്ചുതാങ്ങി
നീതിപ്രാപ്താവകാശങ്ങളുമപരപരീ-
    ക്ഷാദിയും വിസ്മരിച്ചും-
പ്രീതിക്കൊത്തുള്ളവണ്ണം നടവടികളമാ-
    ത്യേശനം മോശമത്രേ-

സ്വന്തം ആളുകളെ ഉദ്യോഗങ്ങളിൽ നിയമിക്കുന്ന അവസരത്തിൽ മററുള്ളവരുടെ ന്യായമായ അവകാശങ്ങളെ വിസ്മരിച്ചു സ്വാത്ഥമാത്രതത്പരരായി അധികാരപ്രമത്തരായി കഴിഞ്ഞുകൂടുന്ന ചില ഉദ്യോഗസ്ഥന്മാരെ ഉദ്ദേശിച്ചെഴുതിയ ഈ പദ്യങ്ങൾ എത്ര മമ്മഭേദകങ്ങളായിട്ടുണ്ടെന്നു നോക്കുക.

നാട്ടുകാരിൽ സമത്ഥന്മാരുള്ളപ്പോൾ വിദേശികളെ മന്ത്രികളായി ക്ഷണിച്ചുവരുത്തുന്നതു രാജ്യക്ഷേമത്തിനു പററിയതല്ലെന്നുള്ള അഭിപ്രായം ഇന്നു പത്രങ്ങളിൽ കൂടെക്കൂടെ കാണാറുണ്ടല്ലോ. തമ്പുരാനും ഈ പക്ഷക്കാരൻ തന്നെയായിരുന്നു. ആയിടയ്ക്കു തിരുവിതാംകൂറിൽ ഏതൊ ഒരു വിദേശീയനെ ദിവാനായി വരുത്താൻപോകുന്നുവെന്നുള്ള വത്തമാനം നാട്ടിൽ പരന്നു. അതിനെപ്പററി കവനകൌമുദി പറയുകയാണു്:—

ഇന്നാട്ട കാത്തുകൊൾവാ-
നിന്നാരും നാട്ടുകാരിലില്ലാഞ്ഞോ
അന്യായമന്യദേശാ-
ദന്യാഹ്വാനം ദിവാൻജിപദവിക്കായ്?

അങ്കണമതിൽ വിലസും നി-
ഷ്പങ്കമതാം മല്ലികയ്ക്കു മണമില്ലാ;
തൻകരമാപിച്ചുള്ളൊരു
തങ്കത്തിനുമില്ല മാററിതെന്നാകും.

ആ മന്ത്രീന്ദ്രപദത്തി-
ന്നാമന്ത്രിച്ചന്യനേ വരുത്തിടുവാൻ
ആ മന്നവനു തഴപ്പൊരു
കാമംനന്നെന്നു വാഴ്ത്തിടാൻ വിഷമം.

ഒരിക്കൽ "രാജനീതി" എന്നു തലക്കെട്ടിൽ കവനകൗമുദിയിൽ പ്രസിദ്ധീകരിച്ചിരുന്ന ഒരു മുഖപ്രസംഗത്തിൽനിന്നു ചില പദ്യങ്ങളുംകൂടി ഉദ്ധരിക്കാം.

"ഇവനിഷ്ടപരമെൻെറ സേവ, നെല്ലാ-
മിവനുകൊടുക്കണം, മേൽക്കണം പ്രമോദം
അവനവുമിവനൊത്ത പോലെയാവാ"-
മിവ നിനവാ ക്ഷിതിപനു യോഗ്യമല്ല.

അവശമപരദിക്കിൽനിന്നു മന്ത്രി
പ്രവരരെയാശു വരുത്തി വേല നൽകി
നവജനിഫലമാൻവെന്നു ചിന്തി-
പ്പവരുമില്ലാപതിധർമ്മമാകയില്ല.

ധരകളുടെ ഗുണാഗുണങ്ങൾ ചേരും
തരമൊരു ലേശവുമങ്ങറിഞ്ഞിടാതെ
കരമുടനൊരുപാടു കൂട്ടിയെന്നാൽ
നരപതി തന്നുടെ കീർത്തി പൂർത്തിയാമോ!

ധാരയുടെ വരവത്ര കേമമാക്കി
പ്പുരമതിലെത്ര പണംതൂണീകരിച്ചു?
പുരമതിലുകളൊക്കെ വെള്ളയിട്ടു;
സ്ഥിരമതുകൊണ്ടു മഹത്വമെന്തുകിട്ടി?

ഇങ്ങനെ രാഷ്ട്രീയവിഷയങ്ങളെ ഉചിതവും സഭ്യവുമായ ഭാഷയിൽ വാച്യമായും വ്യംഗ്യമായും വിമർശിച്ചിരുന്ന കവനകൌമുദി, രാജ്യകാര്യങ്ങളിൽ ദൃഢമായ മൌനത്തെ അവലംബിച്ചിരുന്നു എന്ന് എങ്ങനെയാണു പറയുക? അസഭ്യമായ ഭാഷ ഉപയോഗിച്ചിരുന്നില്ലെന്നോ, പത്രത്തിൻെറ പ്രധാനോദ്ദേശ്യത്തെ വിസ്മരിച്ചു രാഷ്ട്രീയകാര്യങ്ങളിൽ മുഴുകിയിരുന്നില്ലെന്നോ ഉള്ളതു് കവനകൌമുദിയുടെ പേരിൽ ഒരു അപരാധമായിത്തീരുമോ?

കേരളത്തിലെ പേരുകേട്ട കവികളിൽ പലരും കവനകൌമുദിയെ ആദ്യകാലം മുതൽക്കുതന്നെ സഹായിച്ചിരുന്നുവെന്നു മുൻപൊരിക്കൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. പലർക്കും പദ്യരചനാപദ്ധതിയിൽ പരിചയം മൂലം പ്രാവീണ്യം സമ്പാദിക്കുന്നതിനും കവനകൌമുദികാരണമായിത്തീർന്നിട്ടുണ്ടു്. ആ പത്രഗ്രന്ഥം വഴിയായി ഭാഷാസാഹിത്യത്തിനു സിദ്ധിച്ചിട്ടുള്ള ഖണ്ഡകാവ്യങ്ങളും "ക്രുട്ടുകവിത"കളും എത്രമാത്രമാണെന്നുള്ളതിനു കണക്കില്ല. പദ്യരചനയെ സംബന്ധിച്ചിടത്തോളം ദേശവാർത്തകളുടെ രീതിയിലും മററും അന്നു കവനകൌമുദിയിൽ "ഹരിഃശ്രീ"വരച്ചുതുടങ്ങിയ പലരും പിൽക്കാലത്തു സാഹിത്യലോകത്തിൽ സ്ഥിരപ്രതിഷ്ഠസമ്പാദിച്ച മഹാകവികളായിത്തീർന്നിട്ടുണ്ടെന്നു പറഞ്ഞാൽ ആ പത്രഗ്രന്ഥം മലയാളഭാഷാസാഹിത്യത്തിൻെറ പുരോഗതിക്കു എത്ര

ത്തോളം പ്രയോജകീഭവിച്ചിട്ടുണ്ടെന്നു ഏകദേശം മനസ്സിലാക്കാമല്ലോ. കവനകൗമുദിയെപ്പററി ചിന്താശീലനായ ഒരു സാഹിത്യരസികൻ രേഖപ്പെടുത്തിയിട്ടുള്ള ഒരഭിപ്രായവുംകൂടി ഇവിടെ ഉദ്ധരിച്ച് ഈ ഭാഗത്തിനു പൂർണ്ണവിരാമമിട്ടേക്കാം:—

"പ്രാധാന്യേന പദ്യസാഹിത്യത്തിൻെറ കാൎയ്യത്തിൽ വളരെ ശ്രദ്ധിച്ചിട്ടുള്ള മാസികകളാകുന്നു കവനകൗമുദിയും കവനോദയവും കാവ്യമഞ്ജരിയും. ഭാഷയിൽ നൂതനകൃതികൾ ഉണ്ടാകുന്നതിനും പ്രാചീനഗ്രന്ഥങ്ങളെ പ്രകാശിപ്പിക്കുന്നതിനും ഈ മാസികകളുടെ പ്രവൎത്തകന്മാർ വളരെ ശ്രദ്ധിച്ചിട്ടുണ്ടു്.........ഇന്നത്തെ നമ്മുടെ പദ്യസാഹിത്യത്തിൻെറ ചരിത്രത്തിൽ "കൗമുദി"ക്കു ഒരു നല്ല അദ്ധ്യായത്തിനു അവകാശമുണ്ടു്. പേരുകേട്ട പല സൽകവികളും കൗമുദിയിൽ കടന്നു പയററി അടുക്കും മിടുക്കും സമ്പാദിച്ചിട്ടുള്ളവരാകുന്നു. ഇന്നു ഭാഷാസാഹിത്യസാമ്രാജ്യത്തിൽ ഉന്നതവും ഉൽകൃഷ്ടവുമായ സ്ഥാനം കൈവശപ്പെടുത്തിയിട്ടുള്ള പല നല്ല കൃതികളും കവനകൗമുദിയുടെ സഹായത്തോടുകൂടിയാണു രംഗപ്രവേശം ചെയ്തതു് എന്നുള്ള പരമാൎത്ഥം ഭാഷാഭിമാനികൾ വളരെ കൃതജ്ഞതയോടുകൂടി ഓൎമ്മിക്കേണ്ട ഒന്നാണെന്നുള്ളതിനു സംശയമില്ല."

---

അദ്ധ്യായം ൯.

---

## പ്രധാനകൃതികൾ.

കവനകൗമുദിയുടെ പത്രാധിപത്യം ചരിത്രനായകന് കവിതാനിർമ്മാണവിഷയത്തിൽ നിർബ്ബന്ധപൂർവ്വമായ ഒരു വലിയ പ്രേരകശക്തിയായിത്തീർന്നതിനാൽ താമസിയാതെ അദ്ദേഹം ഒരു ദ്രുതകവിയായിത്തീർന്നു. ഖണ്ഡകൃതികൾക്കു പുറമേ, പുസ്തകരൂപത്തിൽ എന്തെങ്കിലും എഴുതി പ്രസിദ്ധീകരിക്കണമെന്നുള്ള ഒരു മോഹം ആ യുവകവിയിൽ കടന്നുകൂടി. അങ്ങനെയിരിക്കെ 1082-ൽ ഒരു ദിവസം അതിനു എത്രയോ മുൻപുതന്നെ തന്റെ ആപ്തമിത്രമായിത്തീർന്നിരുന്ന ഉള്ളൂർ എസ്. പരമേശ്വരയ്യരവർകളുമായി കണ്ടുമുട്ടുന്നതിനിടയായി. അന്നു ആ മഹാകവി കുന്നത്തൂർ തഹശീൽമജിസ്ട്രേട്ടായി ജോലിനോക്കുന്ന അവസരമായിരുന്നു. അവർ രണ്ടുപേരും സാഹിത്യവിഷയകമായി പലതും സംസാരിക്കയും കവനകൗമുദിയുടെ പരിഷ്കാരത്തെപ്പററി ചിലതൊക്കെ തീരുമാനിക്കുകയും ചെയ്തു. ഒടുവിൽ അവർ രണ്ടുപേരും ഓരോ മഹാകാവ്യം എഴുതണമെന്നു തീർച്ചപ്പെടുത്തിക്കൊണ്ടാണു പിരിഞ്ഞതു്. ഈ നിശ്ചയമനുസരിച്ചു തമ്പുരാനെഴുതിയതാണു് രുഗ്മാംഗദചരിതം മഹാകാവ്യം. 1082-ൽതന്നെ അദ്ദേഹം അതു് എഴുതിത്തുടങ്ങിയിരുന്നു. ഒരുകൊല്ലംകൊണ്ടു അതു പൂർത്തിയാക്കുകയും ചെയ്തു. വിഷ്ണുപുരാണം, പത്മപുരാണം, മുതലായവയിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ഒരു ഇതിവൃത്തത്തെ വിഷയമായി സ്വീക-

രിച്ചുകൊണ്ടാണ് ആ മഹാകാവ്യം നിർമ്മിക്കപ്പെട്ടിട്ടുള്ളത്. "ഏകാദശീമാഹാത്മ്യ"മാണു കഥയുടെ മർമ്മം.

അയോദ്ധ്യാധിപതിയായ രുഗ്മാംഗദമഹാരാജാവ് സന്ധ്യാവലി എന്ന പ്രണയിനിയോടുകൂടിഐശ്വര്യസമൃദ്ധമായ തന്റെ രാജ്യം ഭരിച്ചുകൊണ്ടിരിക്കുമ്പോൾ "ധർമ്മാംഗദൻ" എന്ന ഒരു പുത്രൻ ജനിക്കുന്നു; വിദ്യാസമ്പന്നനായ പുത്രനോടുകൂടി രാജാവ് വിശ്വവിജയി എന്ന യാഗം യഥാവിധി അനുഷ്ഠിക്കുന്നു. ദിഗ്ജയം കഴിഞ്ഞു തിരിച്ചെത്തിയ രുഗ്മാംഗദൻ ഒരു ദിവസം സന്ധ്യാവലിയോടുകൂടി ഉദ്യാനത്തിലേക്കു പോയ അവസരത്തിൽ അതു പണ്ടത്തെ നിലയിൽ നിന്ന് അധഃപതിച്ച് ഗതശോഭമായി കിടക്കുന്നതു കാണുകയും സ്വർഗ്ഗസ്ത്രീകൾ രാത്രികാലങ്ങളിൽ വന്നു നടത്തുന്ന ഉദ്യാനക്രീഡയാണു ആ ഭാവഭേദത്തിനു കാരണമെന്നു മനസ്സിലാക്കുകയും ചെയ്യുന്നു. രാജാവു് ഉദ്യാനത്തിൽ ഒരിടത്തു മറഞ്ഞിരുന്നു രാത്രിയിൽ കുസുമാപചയത്തിനായി വന്നെത്തിയ ദേവസ്ത്രീകളുടെ വിമാനത്തെത്തടയുന്നു. അതു നിമിത്തം വിമാനം ഇളകാതായതിനാൽ ദേവസ്ത്രീകളുടെ ദേവലോകയാത്ര അസാദ്ധ്യമെന്ന നിലയിലാവുകയും ഒടുവിൽ ഏകാദശീവ്രതം അനുഷ്ഠിച്ച ഒരു ചണ്ഡാലസ്ത്രീയുടെ കരസ്പർശമേററതോടുകൂടി വിമാനത്തിന്റെ ഊർദ്ധ്വലോകയാത്ര നിർവ്വിഘ്നം നിർവ്വഹിക്കപ്പെടുകയും ചെയ്യുന്നു. ഇതുകണ്ടു രാജാവും അദ്ദേഹത്തെ അനുകരിച്ച് പ്രജകളും വിശിഷ്ടമായ ആ വ്രതം അനുഷ്ഠിച്ചുതുടങ്ങുകയാൽ അയോദ്ധ്യയിൽനിന്നു ആരും യമലോകത്തേക്കു ചെല്ലുകയില്ലെന്നായി. ധർമ്മരാജായായ യമന്റെ സങ്ക

ടം കേട്ട് മനസ്സലിഞ്ഞ ബ്രഹ്മാവു് രുക്മാംഗദന്റെ വ്രതനിഷ്ഠക്ക ഭംഗം വരുത്താനായി ഒരു മോഹിനിയെ സൃഷ്ടിച്ച് ഭൂമിയിലേയ്ക്കയക്കുന്നു. നായാട്ടിനായി കാട്ടിലേക്ക പോയ രാജാവു് അവിടെവെച്ച് മോഹിനിയുടെ വലയിൽ പെടുകയും ആവശ്യപ്പെടുന്ന സമയം ഒരു വരം തരണമെന്ന കരാറോടുകൂടി മോഹിനി രുക്മാംഗദന്റെ വശംവദയായിത്തീരുകയും ചെയ്യുന്നു. വ്രതഭംഗത്തിനുള്ള തന്റെ ശ്രമമെല്ലാം നിഷ്ഫലമായി കണ്ടു തുടങ്ങിയപ്പോൾ മോഹിനി പണ്ടു രാജാവു ചെയ്ത വാഗ്ദാനത്തെ സ്മരിപ്പിച്ച് അദ്ദേഹത്തെ വ്രതത്തിൽനിന്നു പിൻതിരിക്കാൻ ശ്രമിക്കുന്നു. അതു സാധിക്കയില്ലെന്നും മറേറതു വരവും കൊടുക്കാൻ തയാറാണെന്നും രുക്മാംഗദൻ പറഞ്ഞു കേട്ടപ്പോൾ എന്നാൽ, സന്ധ്യാവലിയുടെ മുമ്പിൽ വെച്ചു രുക്മാംഗദൻ ധർമ്മാംഗദനെ മടിയിൽ കിടത്തി വാളുകൊണ്ടു ആ കുട്ടിയുടെ ശിരസ്സ് ഛേദിക്കണമെന്നു മോഹിനി ആവശ്യപ്പെടുന്നു. മകനെക്കൊല്ലേണ്ടിവന്നാലും വ്രതഭംഗം വരുത്തുകയില്ലെന്നുള്ള ദൃഢനിശ്ചയോടുകൂടി രാജാവു് പുത്രന്റെ ശിരസ്സുവെട്ടാൻ വാളോങ്ങിയ സമയത്തു മഹാവിഷ്ണു പ്രത്യക്ഷമായി മോഹിനിയെ തിരിച്ചയയ്ക്കുകയും രുക്മാംഗദനെ കളത്രപുത്രസമേതം സ്വർഗ്ഗത്തിലേക്ക കൊണ്ടുപോവുകയും ചെയ്യുന്നു. ഇതാണു് ഈ മഹാകാവ്യത്തിലെ കഥാസംക്ഷേപം.

കവിതാലോകത്തിൽ വളരെ തഴക്കവും പഴക്കവും ചെന്ന കവിശ്രേഷ്ഠന്മാർക്കുമാത്രം അഭിഗമ്യമായ ഒന്നാണു മഹാകാവ്യപ്രസ്ഥാനം. "നഗരാർണ്ണവശൈലർത്തു ചന്ദ്രാർക്കോദയാദിവർണ്ണന"ങ്ങൾക്ക പ്രാധാന്യം കല്പിച്ച

കൊണ്ടുള്ള പ്രാചീനാലങ്കാരികരീതിയായാലും കൊള്ളാം, പ്രകൃതിവൎണ്ണനയ്ക്കും രസാവിഷ്കരണത്തിനും പ്രാമുഖ്യം നൽകുന്ന നവീനപ്രസ്ഥാനമായാലും കൊള്ളാം, രണ്ടും മഹാകാവ്യനിൎമ്മാണത്തിൽ കൂടുതലായ യാതൊരു ആനുകൂല്യവും കവിക്കു നൽകുന്നില്ല. വളരെ ക്ലേശിച്ചും ബുദ്ധിക്കും മനസ്സിനും ക്രമത്തിലധികം വ്യായാമത്തെ നൽകിയും നിരന്തരമായി ദീർഘകാലം പ്രവൎത്തിക്കുന്ന ആളുകൾക്കു മാത്രമേ മഹാകാവ്യവിഷയത്തിൽ വിജയം നേടാൻ സാധിക്കയുള്ളൂ. ധാരാളം കവിതയെഴുതിപരിശീലിച്ചവൎക്കല്ലാതെ ആ മാൎഗ്ഗത്തിൽ കൂടിയുള്ള സഞ്ചാരം ഒരിക്കലും സുഗമമായിരിക്കയില്ല. ഇങ്ങനേ എത്രയോ ക്ലേശാവഹമായ ഒരു മാൎഗ്ഗത്തിൽ കൂടിത്തന്നെ തന്റെ പ്രഥമയാത്രയെ നിൎവ്വഹിച്ചുകളയാമെന്നു കരുതി അതിനായി മുതിൎന്ന ചരിത്രനായകന്റെ വ്യവസായശീലത്തേയും മനോധൈൎയ്യത്തേയും, സൎവ്വോപരി കവിതാപാടവത്തേയും, എങ്ങനേയാണു അഭിനന്ദിക്കാതിരിക്കുക?

തമ്പുരാന്റെ വകയായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള കൃതികളിൽ ആദ്യമായി നിൎമ്മിക്കപ്പെട്ടതായിരുന്നിട്ടും, രുഗ്മാംഗദചരിതം, മലയാളമഹാകാവ്യങ്ങളുടെ ഇടയിൽ ഗണനീയമായ ഒരു സ്ഥാനത്തെ കൈവശപ്പെടുത്തിയതോൎത്താൽ, കവിയുടെ കവനകലാകൗശലത്തിൽ ആരും വിസ്മയിച്ചു പോകും. ഒററശ്ലോകങ്ങളും ഖണ്ഡകാവ്യങ്ങളും ധാരാളമെഴുതി കവിതയിൽ നല്ല തഴക്കം സമ്പാദിച്ച കവികൾപോലും മഹാകാവ്യമെഴുതാൻ മടിച്ചിരുന്ന ഒരു കാലത്ത്, നമ്മുടെ ചരിത്രനായകൻ ഒ

ന്നാമതായിത്തന്നെ ഒരു മഹാകാവ്യം എഴുതിക്കളയാമെ-
ന്നു നിശ്ചയിച്ചതു വളരെ അത്ഭുതാവഹമായിത്തോന്നു-
ന്നു. ആ ഉദ്യമം, വലിയകോയിത്തമ്പുരാൻ തിരുമന-
സ്സിലെ പ്രകടമായ പ്രശംസയ്ക്കുപോലും പാത്രീഭവിക്ക-
ത്തക്കവിധം ഫലിക്കയും കൂടി ചെയ്തതോർത്താൽ "അ-
ത്ഭുതമത്ഭുതമത്ഭുതമേ!" എന്നല്ലാതെ ഒന്നും പറയാൻ
തോന്നുന്നില്ല. "ഈ രുഗ്മാംഗദചരിതം ഒരു മഹാകാ-
വ്യമായിത്തീൎന്നിട്ടുണ്ടെന്നു എനിക്കു ലേശംവും അഭിമാന-
മില്ല. അന്യപുരാണകഥകളെപ്പോലെ തന്നെ പൂൎവ്വക-
വികൾ കൈവെച്ചിട്ടില്ലാത്ത ഈ വിശിഷ്ടകഥാവസ്തുവി-
ന കേരളസാഹിത്യസാമ്രാജ്യത്തിൻെറ ഒരു കോണിൽ
സ്ഥലം പിടിക്കാനിടവരുത്തണമെന്നു മാത്രമേ എനിക്കു
താൽപൎയ്യമുള്ളൂ." എന്നു പുസ്തകത്തിൻെറ അവതാരിക-
യിൽ ഗ്രന്ഥകൎത്താവു പറഞ്ഞിട്ടുള്ളതു ഔദ്ധത്യപരി-
ഹാരത്തിനുവേണ്ടി ചെയ്തിട്ടുള്ള ഒരു പ്രസ്താവനയായിട്ടു
മാത്രമേ ഗണിക്കേണ്ടതുള്ളൂ. "പരമേശ്വരയ്യരുടെ ഉ-
മാകേരളം" ഭാഷാമഹാകാവ്യം മുഴുവനായിപുറത്തു വരു-
ന്നതുവരെ ഭാഷാമഹാകാവ്യസാമ്രാജ്യത്തിൽ ഏകച്ഛത്രാ-
ധിപത്യം പന്തളത്തു തമ്പുരാൻെറ രുഗ്മാംഗദചരിതം ഒ-
ന്നുമാത്രമാണു നിസ്സംശയമായി വഹിക്കുന്നതു്" എന്നു കേ-
രളവൎമ്മവലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു
സാക്ഷ്യപ്പെടുത്തീട്ടുള്ള പുസ്തകത്തെപ്പററി, അതിൻെറ-
കൎത്താവു് മേലുദ്ധരിച്ചതുപോലെ വിനയാനതമായ അ-
ഭിപ്രായം രേഖപ്പെടുത്തീട്ടുള്ളതു്

"മന്ദഃ കവിയശഃ പ്രാൎത്ഥീ
ഗമിഷ്യാമ്യുപഹാസ്യതാം
പ്രാംശുലഭ്യേ ഫലേ ലോഭാ-
ദുദ്ബാഹുരിവ വാമനഃ"

എന്നു് രഘുവംശമഹാകാവ്യത്തിൻെറ ആരംഭത്തിൽ കാളിദാസൻ ചെയ്തിട്ടുള്ളതുപോലെയുള്ള വിദ്വത്സഹജമായ വിനയപ്രകടനത്തിനു വേണ്ടിമാത്രമാണെന്നുള്ളതിൽ എന്താണു സംശയം?

വല്ലതും ഒരു കൃതി എഴുതിത്തീർത്താൽ രണ്ടാമതൊരിക്കൽ വായിച്ചുനോക്കുക പോലും ചെയ്യാതെ ഉടനേ അതു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി പേരു പരത്തണമെന്നുള്ള ഒരു വിചാരം പന്തളത്തു കേരളവർമ്മതമ്പുരാനുണ്ടായിരുന്നില്ല. "എഴുതുന്ന പദ്യങ്ങൾ അപ്പപ്പോൾ പ്രസ്സിൽ കൊടുത്തുപോന്നിരുന്നതുകൊണ്ടു് രണ്ടാമതു് ഒന്നുവായിച്ചുനോക്കാൻപോലും എനിക്കു കഴിഞ്ഞിരുന്നില്ല. അതുകൊണ്ടു് ഇതിൽ പല അററകുററങ്ങളും കുറവുകളും കണ്ടേക്കാം" എന്നും മററും മുഖവുരയിൽ "കുററം ഏററുപറയുന്ന സമ്പ്രദായം" കവികൾക്കു ഒരു ഭൂഷണമാണെന്നുള്ള അഭിപ്രായവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എഴുതുന്നകൃതികൾ അച്ചടിക്കാതെ വളരെക്കാലം വെച്ചുകൊണ്ടിരിക്കുന്നതിനെപ്പററി ഒരു സ്നേഹിതൻ അദ്ദേഹത്തോടു ചോദിച്ചപ്പോൾ ഉണ്ടായ മറുപടി ഇങ്ങനേയായിരുന്നു:—

"എഴുതുന്നതെല്ലാം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്നു വല്ല നിർബ്ബന്ധവും ഉണ്ടോ? അഥവാ ഉണ്ടെങ്കിൽതന്നെ, അതുരണ്ടാമതൊരിക്കൽ വായിച്ചുനോക്കി വേണ്ട ഭേദഗതികളൊക്കെ വരുത്തിയതിനു ശേഷമാവുകയല്ലേ നല്ലതു്? എത്ര തിരുത്തിയാലും പിന്നെയും ദോഷം കാണുമായിരിക്കാം; അതുകൊണ്ടു് തിരുത്തുകയേ വേണ്ട എന്നു പറയുന്നതു ശരിയാണോ? അവനവൻെറ ബുദ്ധി എത്തുന്നിടത്തോളം നന്നാക്കുക; ബാക്കിയെല്ലാം ഗുണദോഷജ്ഞരായ വായനക്കാർക്കായി വിട്ടുകൊടുക്കുക;

അതല്ലേ നല്ലതു്? ഞാൻ സാധാരണ അങ്ങനെയാണു് ചെയ്യാറുള്ളതു്. കവനകൌമുദിക്കു അടിയന്തരമായ വല്ലതും എഴുതി അയക്കേണ്ടി വന്നിട്ടുള്ള അവസരങ്ങളിൽ അതിനു വിപരീതമായിട്ടും പ്രവൎത്തിച്ചിട്ടില്ലെന്നില്ല."

ഈ അഭിപ്രായം ആദ്യംമുതൽ ചരിത്രനായകനിൽ രൂഢമൂലമായിത്തീൎന്നിരുന്നതുകൊണ്ടായിരിക്കാം 1083-ൽ എഴുതിത്തീൎന്ന രുഗ്മാംഗദചരിതം പ്രസിദ്ധീകരിക്കാൻ അദ്ദേഹം 1088-വരെ കാത്തിരുന്നതു്. അത്രയുംകാലം ആ കവിവൎയ്യൻ തന്റെ ആ പ്രഥമകാവ്യത്തെതിരിച്ചും മറിച്ചും മറിച്ചും തിരിച്ചും വായിച്ചു വേണ്ട ഭേദഗതികൾ വരുത്തി പിന്നെയും പിന്നെയും പരിഷ്കരിച്ചുകൊണ്ടിരിക്കുകയായിരുന്നു. തന്റെ ആത്മസുഹൃത്തായ മഹാകവി ഉള്ളൂരിന്റെ ഉമാകേരളവുംകൂടി എഴുതിത്തീരട്ടെ എന്നുള്ള സൌഹാൎദ്ദസൌജന്യമായ അലസതയുംകൂടി പുസ്തകപ്രസിദ്ധീകരണത്തിൽ ഒരു ചെറിയ പ്രതിബന്ധമായിനിന്നിരുന്നിരിക്കാമെങ്കിലും, താൻ പ്രസിദ്ധീകരിക്കാൻ പോകുന്നതു് ഒരു മഹാകാവ്യമാണെന്നും അതു വേണ്ടതുപോലെ ഭംഗിയാക്കിയില്ലെങ്കിൽ താൻ വായനക്കാരുടെ മുമ്പിൽ ഒരപരാധിയുടെ നിലയിൽ തലയും കുനിച്ചു നിൽക്കേണ്ടിവരുമെന്നുമുള്ള ഒരു വിചാരമാണു് അക്കാൎയ്യത്തിൽ കൂടുതൽ പ്രേരകമായി നിന്നതെന്നുള്ളതിനു സംശയമില്ല. ഈ മുൻകരുതൽ നിമിത്തം രുഗ്മാംഗദചരിതം "ചാണക്കല്ലിലുരച്ചരത്നം" പോലെ നിശ്ചയമായിട്ടും പൂൎവ്വാധികം പ്രകാശജനകമായിത്തീൎന്നിട്ടുണ്ടായിരിക്കണം.

1085-ൽ പ്രസിദ്ധീകരിച്ച "വഞ്ചീശശതക"മാണു തമ്പുരാന്റെ മറെറാരു പ്രധാന കൃതി. പുസ്തകത്തിന്റെ പേരുകൊണ്ടുതന്നെ ഊഹിക്കാവുന്ന ഇതിലെ പ്രതിപാദ്യവിഷയത്തെപ്പററി കൂടുതലായി ഒന്നുംതന്നെ പ്രസ്താവിക്കേണ്ടതില്ലല്ലൊ. ഈ ശതകത്തെ പത്തു ദശകങ്ങളായിട്ടാണു ഭാഗിച്ചിട്ടുള്ളതു്. ആ പത്തു ദശകങ്ങളിലുമായി ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അപദാനങ്ങളെ ഹൃദയസ്പൃക്കായവിധം വർണ്ണിക്കയും ചെയ്തിരിക്കുന്നു. പത്തു ദശകങ്ങളിലും പത്തു വൃത്തങ്ങളാണു് ഉപയോഗിച്ചിട്ടുള്ളതെന്നുള്ളതും പ്രസ്താവയോഗ്യംതന്നെ.

ആചന്ദ്രം, പ്രജകളെയും ഭരിച്ചുകൊണ്ടി-
ബ്ഭൂചന്ദ്രൻ കുവലയതൃപ്തി ചേർത്തുകൊൾവാൻ
ശ്രീ ചക്രായുധനധികാനുകമ്പയോടും
ഭൂചഞ്ചൽത്തിരുമിഴിയൊന്നിളക്കിടട്ടെ.

എന്നിങ്ങനെ ലളിതമനോഹരങ്ങളായ പദ്യങ്ങളെക്കൊണ്ടു നിറഞ്ഞ പ്രസ്തുത ശതകത്തെപ്പററി അവതാരകനായ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് "ശ്രീമാനായ മഹാരാജാവിന്റെ ഗുണങ്ങൾ

പാൽപയോധി തിരിയാഞ്ഞു പതിതൻ-
പാർപ്പറിഞ്ഞരിയ പത്മനാഭനും
സാർപ്പതല്പമൊടു വഞ്ചിരാഡ്യശഃ-
പ്പാൽപകിട്ടിലിഹ പാർത്തിടുന്നതേ.

ഇത്യാദി വർണ്ണനകളെക്കൂടി സ്വഭാവോക്തിയിൽ കവിഞ്ഞു പോകാൻ സമ്മതിക്കാതെയിരിക്കെ, പത്തു പത്തിലും അലങ്കാരങ്ങൾ സുലഭമായി പ്രയോഗിച്ചിട്ടുള്ള കവി

യുടെ കല്പനാശക്തി വിസ്മയനീയംതന്നെ. ഈ കവിതയിൽ കാളിദാസന്റെ ആശയങ്ങൾപോലെയുള്ള ആശയങ്ങൾ ഉണ്ടെന്നു പറഞ്ഞാൽക്കൂടി അതിശയോക്തിസ്പർശം ലവലേശം ഉണ്ടാകുന്നതല്ല'' എന്നഭിപ്രായപ്പെട്ടിട്ടുള്ളതിൽ മുഖസ്തുതിയോ അതിശയോക്തിയോ ഒട്ടുംതന്നെ പ്രയോഗിച്ചിട്ടുണ്ടെന്നു സഹൃദയന്മാരിലാരുംതന്നെ പറയുമെന്നു തോന്നുന്നില്ല.

1086-ൽ എഴുതിത്തുടങ്ങിയ വിജയോദയവും തമ്പുരാന്റെ കൃതികളിൽ പ്രാധാന്യത്തെ അർഹിക്കുന്ന ഒന്നാണു്. അത്തം തിരുനാൾ കേരളവർമ്മ തമ്പുരാൻ പരേതനായിപ്പോയതിനെ സംബന്ധിച്ചു് അനുഷ്ഠിക്കേണ്ടിവന്ന ദീക്ഷയിലിരിക്കുന്ന കാലത്താണു് അതെഴുതിത്തുടങ്ങിയതു്. "കവനകൌമുദിക്കു്" എന്തെങ്കിലും അയച്ചുതരണമെന്നാ"വശ്യപ്പെട്ടുകൊണ്ടു കോട്ടക്കൽനിന്നു കൂടെക്കൂടെ അപേക്ഷക്കത്തുകൾ കിട്ടിക്കൊണ്ടിരുന്നതിനാലും തന്റെ ഓമനച്ചെല്ലമായ കവനകൌമുദിയുടെ കാര്യത്തിൽ ഉപേക്ഷ വിചാരിക്കുന്നതു് അദ്ദേഹത്തിനു അത്യന്തം മനസ്താപകാരണമായിരുന്നതിനാലും ആണു് അമ്മാവനും ഗുരുനാഥനുമായ ഒരുത്തമബന്ധുവിന്റെ ആത്യന്തികവിയോഗം നിമിത്തം മനസ്സുസ്വസ്ഥമല്ലാതിരുന്ന ആ അവസരത്തിൽപോലും അദ്ദേഹം പേനയെടുക്കാൻ നിർബ്ബന്ധിതനായിത്തീർന്നതു്. വിജയോദയം എഴുതിത്തീർന്നതു് ഒട്ടുമുക്കാലും ദ്രുതകവിതയുടെ രീതിയിലാണെന്നുതന്നെ പറയാം. കവനകൌമുദിക്കു ലേഖനം അയയ്ക്കേണ്ട ഘട്ടമാകുമ്പോൾ ശ്രീമാൻ പന്തളം പറവേലി രാമൻപിള്ള എന്ന അന്തേവാസി തമ്പുരാനോടു കാര്യമുണർത്തിക്കും. എന്നാൽ എഴുതു രാമൻപി

ള്ളെ!" എന്നു പറഞ്ഞു തമ്പുരാൻ കവിത പറഞ്ഞുകൊടുക്കാൻ ഉടനെ സന്നദ്ധനാവുകയും ചെയ്യും. കടലാസ്സും പെൻസിലും കൊണ്ടുവന്ന് എഴുതിത്തുടങ്ങേണ്ട താമസമേയുള്ളൂ, പിന്നെ ലേഖനം തയാറാകാൻ. രാമൻപിള്ള അവർകൾ എഴുതിത്തുടങ്ങിയാൽ, മുൻകൂട്ടി ഉരുവിട്ടു പഠിച്ചുവെച്ചിട്ടുള്ളതുപോലെ ചരിത്രനായകൻ പദ്യങ്ങൾ ഓരോന്നായി തുരുതുരെ പറഞ്ഞുതുടങ്ങുകയായി. ഇങ്ങനെ എഴുതി അവസാനിപ്പിച്ച ഒരു കൃതിയാണ് വിജയോദയം കാവ്യം. 1088-വൃശ്ചികത്തോടുകൂടി അതെഴുതിത്തീർന്നുവെങ്കിലും 1090-ൽ മാത്രമാണ് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചത്. അർജ്ജുനൻ ശിവനെ തപസ്സുചെയ്തു പാശുപതാസ്ത്രം വാങ്ങുന്ന പുരാണകഥാഭാഗത്തെ ഇതിവൃത്തമായി സ്വീകരിച്ചുകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള പ്രസ്തുത കാവ്യം കവിയുടെ പദസ്വാധീനതയെ കരതലാമലകംപോലെ തെളിയിക്കുന്ന ഒരു കൃതിയത്രെ.

പുരമഥനപുരാണപുണ്യപൂര-
സ്സുരദതിചാരുഫലായിതാംഗയഷ്ടി
നിരവധി കരുണാപയോധി ഭവ്യം
മുരഹരസോദരി സാദരം തരട്ടെ.

കളപദമബലാളി കങ്കണോദ്യൽ-
കളകളമേളിതഗീതികേട്ടറക്കം
കളയുമവനിടുത്തു കണ്ണടിത്താം
കളഭഘടാരടിതത്തിലാർത്തി നേടി.

പഞ്ചപാണ്ഡവശിഖിപ്രകരം ത്വ-
ദഞ്ചനേന്ധന വിവർദ്ധിതമായി
തഞ്ചമററ കുരുവംശവനത്തിൻ
സഞ്ചയം സപദി ചുട്ടുപൊടിക്കും.

എന്നിങ്ങനെ ഗംഗാപ്രവാഹംപോലെ അഹമഹമികയാ ഉള്ള പദങ്ങളുടെ കുതിച്ചു ചാട്ടം കാണണമെങ്കിൽ വിജയോദയം തന്നെ വായിക്കണം.

സംസ്കൃതഭാഷയിലുള്ള പ്രതാപരുദ്രീയത്തെയും ഏകാവലിയെയും അനുകരിച്ച് ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിനെ നായകനാക്കി നിർമ്മിക്കപ്പെട്ടിട്ടുള്ള ഒരലങ്കാരഗ്രന്ഥമാണ് "ശ്രീമൂലപ്രകാശിക." വിദ്വൽകുലതിലകമായ വിദ്യാനാഥപണ്ഡിതർ തൻെറ സ്വാമിയായ പ്രതാപരുദ്രമഹാരാജാവിൻെറ അപദാനങ്ങളെ വർണ്ണിക്കണമെന്നുള്ള പ്രധാനോദ്ദേശത്തോടുകൂടിയാണു പ്രതാപരുദ്രീയം നിർമ്മിച്ചതു്. അതിനു് ഒരലങ്കാരഗ്രന്ഥത്തിൻെറ ഛായയുംകൂടി കൊടുത്തു് എല്ലാ അലങ്കാരങ്ങൾക്കും രാജപരമായ ഉദാഹരണപദ്യങ്ങൾ എഴുതിച്ചേർത്തു എന്നു മാത്രമേയുള്ളൂ. വിദ്യാധരമഹാകവിയുടെ ഏകാവലിയിലെ ശൈലിയും ഇതുതന്നെയാണ്. ആ രണ്ടു ഗ്രന്ഥങ്ങളേയും ആമൂലാഗ്രം അനുകരിച്ചു നായകൻെറ സ്ഥാനത്തു മൂലംതിരുനാൾ മഹാരാജാവിനെ ചേർത്തു മലയാളഭാഷയിൽ ഒരലങ്കാരഗ്രന്ഥം പുതുതായുണ്ടാക്കുക എന്ന മഹനീയകൃത്യം പന്തളത്തുതമ്പുരാനും നിർവ്വഹിച്ചിരിക്കുന്നു. ഇതിൽ സംസ്കൃതത്തിലുള്ള നൂറലങ്കാരങ്ങൾക്കു ലക്ഷ്യലക്ഷണങ്ങൾ കാണിച്ചിട്ടുണ്ടു്. എല്ലാ അലങ്കാരങ്ങൾ

ക്കം ശരിയായ ഉദാഹരണപദ്യങ്ങളുണ്ടാക്കുക എന്നുള്ള കൃത്യംതന്നെ അത്ര എളുപ്പമല്ല. മഹാകവികളുടെ കൃതികളിൽനിന്നു ഉദാഹരണപദ്യങ്ങളുദ്ധരിച്ചുകൊണ്ടാണു ആലങ്കാരികന്മാർ ആ കൃത്യം സാധാരണമായി നിർവ്വഹിക്കാറുള്ളതു്. ആ സ്ഥിതിക്കു പ്രസിദ്ധങ്ങളും അപ്രസിദ്ധങ്ങളുമായ അലങ്കാരങ്ങൾക്കെല്ലാം സ്വയം ഉദാഹരണപദ്യങ്ങളെഴുന്നതിനു ഒരാൾ എത്രമാത്രം ക്ലേശിക്കേണ്ടിവരുമെന്നു നമുക്കു ഏകദേശം ഊഹിക്കാമല്ലോ. ചരിത്രനായകനെ സംബന്ധിച്ചാകട്ടെ, ഈ ക്ലേശം ദശഗുണീഭവിക്കയാണു ചെയ്തിട്ടുള്ളതു്. എന്തുകൊണ്ടെന്നാൽ നൂറു അലങ്കാരങ്ങൾക്കുവേണ്ട ഉദാഹരണപദ്യങ്ങളെല്ലാം ഒരേ ഒരു മഹാരാജാവിനെ വിഷയീകരിച്ചുകൊണ്ടാണല്ലോ എഴുതേണ്ടിയിരുന്നതു്. ഇഷ്ടംപോലെയുള്ള വിഷയങ്ങളെ സ്വീകരിക്കുന്നതിനു സ്വാതന്ത്ര്യമുണ്ടായിരുന്നാൽപോലും ക്രമത്തിലധികം ക്ലേശിക്കേണ്ടിവരുന്ന ഒരു കാൎയ്യത്തിൽ, ആ സ്വാതന്ത്ര്യവുംകൂടി ഭഞ്ജിക്കപ്പെട്ടാൽ ഉണ്ടാകുന്ന അനുഭവം പറയാതെതന്നെ ഊഹിക്കാവുന്നതാണു്. ഇങ്ങനേയുള്ള ഒരു അസ്വാതന്ത്ര്യതയ്ക്കു് അധീനനായിരുന്നുകൊണ്ടാണു ചരിത്രനായകൻ ശ്രീമൂലപ്രകാശിക എഴുതീട്ടുള്ളതു്. എന്നിട്ടും എണ്ണത്തക്ക ദോഷങ്ങളൊന്നും ആ കൃതിയിലുണ്ടെന്നു പറയാനില്ലെന്നു മാത്രമല്ല, പല ഭാഗങ്ങളും വളരെ നന്നായിട്ടുണ്ടെന്നു സധൈൎയ്യം പറയുകയും ചെയ്യാം.

ഞാനായിരുന്നു വിധിയെങ്കിലസംശയം ശ്രീ-
മാനാഢ്യനാമരിയ മൂലനൃപാലനിൽത്താൻ
ആ നാകനായകമുഖാഖില ദിക്പതിത്വ-
സ്ഥാനാവകാശനില ചേർത്തിടുമായിരുന്നു.

(സംഭാവന)

ധവളഗിരിയിൽ നില്ക്കും ശ്വേതമാം കാളതന്നിൽ
കയറിയമൃതഭാസ്സും ഗംഗയും ചൂടി മെയ്യിൽ
സിതഭസിതവിശേഷം പൂശുമീശാനനെത്തൻ-
പുകളിലഥ പുതുപ്പിക്കുന്നു മൂലാവനീശൻ
(അനുപ്രാസം)

സീതാത്യാഗാപവാദം രഘുവരനു വിശേ-
ഷിച്ചു സംഭൃതമായീ;
ദ്യൂതാത്യുൽകണ്ഠ ധർമ്മാത്മജനനുദിതമായ്;
പാശബന്ധം ബലിക്കും;
ഏതാദൃക്കായ ദോഷം ശകലവുമരുതെ-
ന്നുള്ളിലോർമ്മിക്കയാലോ
പൂതാത്മാവായ മൂലക്ഷിതിപതിമണിയെ-
പ്പത്മജൻ സൃഷ്ടിചെയ്തു?
(ഹേതൂൽപ്രേക്ഷ.)

എന്നിത്യാദി പദ്യങ്ങൾ ശ്രീമൂലപ്രകാശികയുടെ രചനാസൗഷ്ഠവത്തിനു ഉത്തമമാതൃകകളായി ഉദാഹരിക്കപ്പെടാവുന്നതാണ്.

വേണീസംഹാരം ഭാഷാനാടകമാണു പന്തളത്തുതമ്പുരാൻെറ മറെറാരു പ്രധാന കൃതി. കാന്യകുബ്ജദേശീയനായ ഭട്ടനാരായണൻ എന്ന ഒരു ബ്രാഹ്മണകവി സംസ്കൃതഭാഷയിലെഴുതീട്ടുള്ള ഷഷ്ഠാങ്കാത്മകമായ ഒരു നാടകത്തിൻെറ പരിഭാഷയാണിതു്. ശ്രീമഹാഭാരതത്തിൽ ദ്യൂതരംഗത്തിൽവെച്ചു ദുശ്ശാസനൻ പിടിച്ചുവലിച്ചിഴച്ച പാഞ്ചാലിയുടെ തലമുടി, കൗരവവധാനന്തരം ഭീമസേനൻ കെട്ടിക്കുന്ന കഥാഭാഗമാണു ഇതിലെ ഇതിവൃത്തം. ചുരുക്കിപ്പറഞ്ഞാൽ സാക്ഷാൽ ഭാരതയു

ഖംതന്നെ. എന്നാൽ, ശ്രോതാക്കൾക്കു ജിജ്ഞാസ ജനിക്കത്തക്കവിധത്തിൽ അശ്വത്ഥാമാവിന്റെ വീര്യാതിശയപ്രകടനം, ദ്രോണകർണ്ണന്മാരുടെ കലഹം, ഗാന്ധാരീധൃതരാഷ്ട്രന്മാരുടെ സന്നിധിയിൽ വെച്ചുണ്ടാകുന്ന ഭീമാർജ്ജുനദുര്യോധനന്മാരുടെ സമാഗമം, ചാർവ്വാകരാക്ഷസന്റെ ചതിപ്രയോഗം ഇത്യാദി സംഭവങ്ങളെക്കൊണ്ടു കഥയ്ക്കു ഒരു പുതുമവരുത്തീട്ടുള്ളതായി കാണുന്നുണ്ടു്. വീരരസപ്രധാനങ്ങളായ സംസ്കൃതനാടകങ്ങളുടെ കൂട്ടത്തിൽ വേണീസംഹാരത്തിനാണു് പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുള്ളതു്.

കിളിമാനൂർ രാമവർമ്മകോയിത്തമ്പുരാന്റെ വകയായി "വേണീസംഹാര"ത്തിനു പണ്ടുതന്നെ ഒരു തർജ്ജമ ഉണ്ടായിക്കഴിഞ്ഞിരുന്നുവെങ്കിലും, അതിലെ രചനാരീതി ആധുനികമലയാളത്തിനു തീരെ യോജിച്ചതല്ലെന്നു പലർക്കും തോന്നിയതിന്റെ ഫലമായിട്ടാണു അതിനു രണ്ടാമതൊരു ഭാഷാന്തരം കൂടിയുണ്ടാകുന്നതിനിടയായതു്. പന്തളത്തുതമ്പുരാന്റെ കവിതാശൈലി വീരരസത്തിനു ഏററവും ഉചിതമായ ഗൌഡീസരണിയിൽകൂടിയാണു അധികം സഞ്ചരിച്ചിരുന്നതെന്നുള്ളതു് അനുഭവസിദ്ധമായ ഒരു പരമാർത്ഥമാണു്. ഒരിക്കൽ ചരിത്രനായകനെഴുതിയ "ഭീമപ്രഭാവം" എന്ന ഖണ്ഡകൃതി വീരരസത്തിന്റെ വിളയാട്ടംകൊണ്ടു സഹൃദയന്മാരെ അത്യന്തം ആകർഷിച്ചു.

ചൊടിച്ചുഗ്രമാം കണ്ണുതിണ്ണെന്നുരുട്ടി
തടിച്ചുള്ള കയ്യിൽഗ്ഗദാ ദണ്ഡമേന്തി
പടിച്ചുള്ള കൂട്ടന്നൊരഭ്യാസി പല്ലും
കടിചാശു ഭീമൻ രണാഗ്രത്തിലെത്തി.

ഉടുത്തുള്ള പട്ടൊന്നു മേൽപോട്ടൊതുക്കി-
ത്തിടുക്കെന്നരക്കെട്ടു ധൃഷ്ടം മുറുക്കി
മിടുക്കോടിടം കൈ മടക്കീട്ടു മുട്ടിൽ-
ക്കടുക്കുന്ന കോപത്തൊടാഞ്ഞൊന്നടിച്ചു.

'എന്നുതുടങ്ങുന്ന ആ ഖണ്ഡകൃതിയിൽ ആകെ 41 പദ്യങ്ങൾ മാത്രമേ ഉള്ളു എന്നുവരികിലും വിസ്മയനീയമായ രസാവിഷ്കരണശക്തികൊണ്ടു സഹൃദയന്മാരെ ആകർഷിക്കുന്ന വിഷയത്തിൽ അവ ഒരു മഹാകാവ്യത്തിന്റെ ഫലത്തെയാണുളവാക്കിയതു്. ഈ പദ്യങ്ങൾ വായിച്ചു് വിസ്മിതചിത്തനായിത്തീന്ന മഹാകവി ഉള്ളൂർ വേണീസംഹാരം തർജ്ജമചെയ്യാൻ പന്തളത്തു തമ്പുരാനെ പ്രേരിപ്പിച്ചു. അതനുസരിച്ചാണു അദ്ദേഹം പരിഭാഷാകൃത്യത്തിനു പുറപ്പെട്ടതു്. അല്ലെങ്കിൽ ഒരുപക്ഷേ ഏതെങ്കിലും ഒരു സ്വതന്ത്രനാടകം കൈരളീദേവിയുടെ കാൽത്താരുകളിൽ അദ്ദേഹം കാഴ്ച വെക്കുമായിരുന്നു. വേണീസംഹാരം ഭാഷാനാടകത്തിന്റെ പീഠികയിൽ പരിഭാഷകൻ പറയുന്നതു നോക്കുക:—

"ഭാഷാസാഹിത്യമണ്ഡലം പരിപൂർണ്ണാവസ്ഥയിലെത്തുന്നതിനു് അനേക സോപാനങ്ങളുള്ളതിൽ പകുതിയിലധികം കടന്നു കേറിയിരിക്കുന്ന ഒരു കാലമാണു് ഈ ഇരുപതാം ശതവർഷം. പല കവനകുശലന്മാരും അതിനെ ഉയർത്തുന്നതിനു സവിശേഷം ശ്രമിക്കുന്നുണ്ടു്. ആ കൂട്ടത്തിൽ ഒരു പദാതിപരമാണുപൂരകനായിട്ടു ഞാനും കുറച്ചുകാലമായി ചിലതൊക്കെ ശ്രമിച്ചുവരികയാണു്. 'നാടകാന്ത്യം കവിത്വം' എന്നുള്ള പേരിനെ മോഹിച്ചിട്ടല്ലെന്നു വരികിലും, ഒരു നാടകം എഴുതണ

മെന്നു ഞാൻ വിചാരിക്കയും അതു ഒരു സ്വതന്ത്രകൃതിയായാൽ സഹൃദയഹൃദയസ്പൃക്കായിത്തീരുമോ എന്നു സംശയിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോഴാണു സാഹിത്യകലാകുശലനും ചിരസുഹൃത്തുമായ ഉള്ളൂർ എസ്. പരമേശ്വരയ്യർ (എം. ഏ., ബി. എൽ., എം. ആർ. ഏ. എസ്.) അഭിപ്രായപ്പെട്ടതനുസരിച്ച് വീരരസപ്രധാനമായ വേണീസംഹാരം നാടകം തർജ്ജമചെയ്യാമെന്നു തീർച്ചപ്പെടുത്തിയതു്."

മററാരും പ്രേരിപ്പിച്ചിരുന്നില്ലെന്നുവരികിൽ തന്നെയും തമ്പുരാൻ ഒരു നാടകം എഴുതുകയോ പരിഭാഷപ്പെടുത്തുകയോ ചെയ്യുമായിരുന്നുവെന്നുള്ളതു തീർച്ചയാണ്. എന്നാൽ തന്റെ കവിതാശൈലിക്കു യോജിച്ച വീരരസത്തെ പ്രത്യേകമായി തിരഞ്ഞു ബുദ്ധിമുട്ടുവാൻ അത്രതന്നെ ശ്രദ്ധ പതിപ്പിക്കുമായിരുന്നുവോ എന്നു തീർച്ചപറയാൻ നിവൃത്തിയില്ല. സമയോചിതമായി ഔചിത്യപൂർവ്വമായ നിർദ്ദേശം നൽകിയ സാഹിത്യമർമ്മജ്ഞനായ ഉള്ളൂരാണു അക്കാര്യത്തിൽ അഭിനന്ദനാർഹൻ.

ചില സ്ഥലങ്ങളിൽ അല്പമായ ഒരു സംസ്കൃതച്ഛവ കാണുന്നതൊഴികെ ഈ നാടകതർജ്ജമയിൽ വേറെ പറയത്തക്ക വൈകല്യങ്ങൾ അധികമുണ്ടെന്നു തോന്നുന്നില്ല. മൂലത്തിലെ പാഠഭേദങ്ങളും വ്യാഖ്യാനഭേദങ്ങളും നിഷ്കർഷിച്ചു പരിശോധിച്ചതിനു ശേഷമാണു തമ്പുരാൻ തർജ്ജമയ്ക്കു പുറപ്പെട്ടതു്. ഇതു് ആ ഭാഷാനാടകത്തിന്റെ പ്രത്യേകമായ മേന്മയ്ക്കു ഒരു കാരണമായിത്തീർന്നിട്ടുമുണ്ടു്. [പ്രതിപദമായോ വൃത്താനു

വൃത്തമായോ തൎജ്ജമചെയ്യാൻ പുറപ്പെടുന്നതു് പാണ്ഡിത്യപ്രകടനത്തിനല്ലാതെ, ഭാഷാപോഷണത്തിനു പ്രയോജകീഭവിക്കയില്ലെന്നു തമ്പുരാനു് അറിയാമായിരുന്നതുകൊണ്ടു് അദ്ദേഹം ആ വഴിയിൽക്കൂടി സഞ്ചരിക്കാൻ ശ്രമിക്കാതെ, ആശയത്തിനുമാത്രം പ്രാധാന്യം കല്പിച്ചുകൊണ്ടു പരിഭാഷാകൃത്യം നിൎവ്വഹിക്കയാണു ചെയ്തതു്. എന്നാൽ, "മൂലത്തിലെ ആശയം തൎജ്ജമയിൽ വന്നപ്പോൾ ചോൎന്നുപോയി" എന്നുള്ള ആക്ഷേപത്തിനു് ഇടവരാത്തവിധം ആ കവിശ്രേഷ്ഠൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുമുണ്ടു്. മാതൃകയ്ക്കായി സ്ഥാലീപുലാകന്യായേന ഒന്നുരണ്ടു ഉദാഹരണങ്ങൾ കാണിക്കാം.

മൂലം

യദി സമരമപാസ്യ നാസ്തി മൃത്യോ
ൎഭയമിതി യുക്തമിതോന്യതഃ പ്രയാതും;
അഥ മരണമവശ്യമേവ ജന്തോഃ;
കിമിതി മുധാ മലിനം യശഃ കുരുധ്വേ

തൎജ്ജമ

മൃതി ഭയമടർവിട്ടാൽ പിന്നെയുണ്ടാകയില്ലെ-
ന്നതു വരികിലിതിന്മേട്ടോടിടും ധാടി കൊള്ളാം;
ക്ഷിതിയിൽ മരണമാൎക്കും നൂനമുണ്ടാകു;മിന്നാ-
സ്ഥിതിയിൽ വെറുതെയിത്ഥം ദുൎയ്യശസ്സേല്പതെന്തേ?

മൂലം

താതം ശസ്ത്രഗ്രഹണവിമുഖം നിശ്ചയേ-
നോപലഭ്യ
ത്യക്താ ശങ്കാം ഖലു വിദധതഃ പാണിമ-
സ്ത്രോത്തമാംഗേ

അശ്വത്ഥാമാ കരധൃതധനുഃ പാണ്ഡുപാ-
ഞ്ചാലസേനാ-
തൂലോൽക്ഷേപപ്രളയപവനഃ കിം ന
യാതഃ സ്മൃതിം തേ?
തർജ്ജമ
ശസ്ത്രത്തെശ്ശ്രൂരനാമെൻ ജനകനിനിയെടു-
ക്കില്ല നന്നെന്നുറച്ചി-
ട്ടത്രസ്ഥൻ നിശ്ശങ്കം കരമിഹ ഗുരുവിൻ
മൗലിയിൽ ചേർത്തനേരം
വിശ്വത്തിൽ പാർത്ഥപാഞ്ചാലകനിഖില ചമൂ-
മർദ്ദിയായ് ചാപഭൃത്താ-
മശ്വത്ഥാമാവു വാഴുന്നൊരു കഥ വഴിപോ-
ലുള്ളിലോർത്തില്ലയോ നീ?

രണ്ടാമത്തെ പദ്യത്തിലെ പദപ്രൗഢിയും ധാരാവാഹിത്വവും പ്രത്യേകിച്ചും ശ്ലാഘ്യമാണ്. "ഭട്ടനാരായണമഹാകവിയുടെ ഭയപ്രദങ്ങളെ പദ്യഗർജ്ജനങ്ങളെ അതേ നിലയിലോ അതിലുമധികം ശക്തിയോടുകൂടിയോ ഭാഷയിൽ പകർത്തിക്കാണിക്കുക എന്നുള്ള ദുഷ്കരകൃത്യം കവിതാവനത്തിൽ സ്വച്ഛന്ദവിഹാരം ചെയ്യുന്ന ഒരു പ്രചണ്ഡപണ്ഡിതകേസരിക്കല്ലാതെ ഒരിക്കലും സാധിക്കുന്നതല്ല" * ഇതൊന്നുമോർക്കാതെ കുററം കണ്ടുപിടിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി മാത്രം പുറപ്പെടുന്നവർ, "പാണ്ഡുപാഞ്ചാലസേനാതൂലോൽക്ഷേപ പ്രളയപവനഃ" എന്ന പദത്തെ "പാർത്ഥപാഞ്ചാലകനിഖില ചമൂമർദ്ദിയായ്" എന്നു മാത്രം പരിഭാഷപ്പെടുത്തിയതിൽ തമ്പുരാന് വലിയ അബ

* മഹാകവിഉള്ളൂർ.

ഝം പററിപ്പോയി എന്നും മററും വേണമെങ്കിൽ അഭിപ്രായപ്പെടാം. പക്ഷേ, ഇങ്ങനെ ചുഴിഞ്ഞു നോക്കാൻ പുറപ്പെടുന്ന വിമർശകന്മാർ, വിമർശനത്തിൻെറ ശാസ്ത്രീയതയെ മാത്രമല്ലാതെ, ഭാഷാഭിവൃദ്ധിയെ തീരെ ഗണിക്കുന്നില്ലെന്നു വേണം പറയാൻ.

തർജ്ജമയാണെന്നു തിരിച്ചറിയാൻ പാടില്ലാത്ത വിധം പദപ്രയോഗത്തിൽ അത്രമാത്രം രസികതയും സ്വാധീനതയും പ്രദർശിപ്പിച്ചിട്ടുള്ള പദ്യങ്ങളും വേണീസംഹാരത്തിൽ ധാരാളമുണ്ടു്.

അന്യോന്യം കുത്തുമാനത്തലവരുടെ വസാ-
രക്തമാം സോഗ്രപങ്കം
തന്നിൽത്താണുള്ള തേരിൽ ബ് ഭടരടികൾ പണി-
പ്പെട്ടു ചേരുന്നതായി,
ചിന്നും രക്തം കുടിച്ചാശ്ശിവകളലറവേ
നൃത്തമാടും കബന്ധം
ചേർന്നോരായുദ്ധഭ്രുവാം കടലിലിടപെടാൻ
പാത്ഥനേററം സമത്ഥൻ.

നാളെക്കാലത്തു കയ്യിൽപെടുമൊരു ഗദയാ-
ലൂരു തട്ടിത്തകത്തി-
ട്ടാളെല്ലാം നോക്കിനില്ക്കെക്കഠിനത കലരും
നിൻ ശിരസ്സിൽച്ചവിട്ടി
ചാലേ നീ മുൻപരാകും സഹജരുടെ കടും
ചോരയാം ചന്ദനത്താൽ
കോലം കാണാതെ കേശം മുതലടിവരെയും
ധാടിയിൽ പൂശുവൻ ഞാൻ.

പന്ത്രണ്ടാദിത്യരൊത്തി ബ്ഭുവനമിഹ ദഹി-
പ്പിക്കുവാനായുദിച്ചി-
ല്ല;ന്ധതാം പൂണ്ടു സപ്താനിലർ ദിശി ചിതറി-
ച്ഛിന്നമായിട്ടുമില്ല;
അന്തസ്സിൽ പുഷ്കലാവർത്തക മുഖജലദ-
ശ്രേണി വാനാക്രമിച്ചി-
ല്ലെ;ന്തിപ്പോൾ ശ്ശൂരനെൻ താതനു കുമതികളേ!
നിങ്ങളോതുന്ന പാപം?

എന്നിത്യാദി പദ്യങ്ങൾ ഉദാഹരണത്തിനു ഉദ്ധരിക്കാവുന്നതാണ്.

കാളിന്ദ്യാഃ പുളിനേഷു കേളികുപിതാ
മുത്സൃജ്യ രാസേ രസം
ഗച്ഛന്തീമനുഗച്ഛതോശ്രുകലുഷാം
കംസദ്വിഷോ രാധികാം
തൽപാദപ്രതിമാത്രവേശിതപദ
സ്യോദ്ഭൂതരോമോൽ ഗമ-
സ്യാക്ഷുണ്ണോനുനയഃ പ്രസന്നദയിതാ-
ദൃഷ്ടസ്യ പുഷ്ണാതുവഃ.

ശല്യാനിവ്യപനീയ കങ്കവദനൈ
രുന്മോചിതേ കങ്കടേ
ബദ്ധേഷു വ്രണപട്ടകേഷു ശനകൈഃ
കണ്ഠേ കൃതാപാശ്രയഃ
ദൂരാന്നിർജ്ജിത സാന്ത്വനാൻ നരപതീ-
നാലോകയൻ ലീലയാ
സഖ്യാ പുത്രക വേദനേതി നമയാ
ചാപേന പൃഷ്ടോ ഭവാൻ?

എന്ന പദ്യങ്ങളേ

കാളിന്ദീ പുളിനത്തിൽവെച്ചു കളിയിൽ
ക്കോപിച്ചു ബാഷ്പോദ്ഗമ-
ത്താലേ കണ്ണു കലങ്ങി സഭ്രസഭരം
കൈക്കൊണ്ടെഴും രാധയേ
ചാലേവിട്ടു തിരിച്ചു തൽച്ചുവടിലായ്
കാൽവെച്ചു രോമാഞ്ചമ-
ക്കാലേ പൂണ്ടു വധു പ്രസാദമരുളും
കണ്ണൻ കടാക്ഷിക്കണം.

നേരേ കങ്കമുഖങ്ങളാൽ സ്വകവചം
മോചിച്ചു, ശല്യങ്ങളെ
ദ്ദൂരെത്തള്ളി വളൎന്ന തന്മുറിവുമായ്
കണ്ണാശ്രയത്തോടു താൻ
സ്വൈരം നിജ്ജിതരായ് സമാശ്വസിതരാം
ഭൂപാലരെപ്പാൎത്തുടൻ
പാരംവേദന സഹ്യയെന്നു സുത, ഞാൻ
നിന്നോടു ചൊന്നീലയോ

എന്നിങ്ങനേ തൎജ്ജമചെയ്തതിന്നം,

ചതിവിലോ തടവററിഹ നേരെയോ
ചിതമെഴും വലുതോ പരമല്പമോ
അരികളിൽ സ്വയമോ പരനോ രചി-
പ്പൊരുവിപത്തു വരുത്തുമതിപ്രിയം

എന്നിത്തരത്തിൽ അപൂൎവ്വം ചില സ്ഥലങ്ങളിൽ ഭാഷാരീതിയെ സംബന്ധിച്ച് അല്പം അനവധാനത പ്രദൎശിപ്പിച്ചതിന്നും ചരിത്രനായകൻ സഹൃദയന്മാരോടു സമാധാനം പറയേണ്ടതായിട്ടില്ലേ എന്നു സംശയിക്കുന്നു.

## അദ്ധ്യായം ൧൦.

---

## മററു കവിതകൾ.

പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളവയിൽ തന്നെ പ്രാധാന്യത്തെ അർഹിക്കുന്ന ചില കൃതികളുടെ വിവരമാണ് മേൽ പ്രസ്താവിച്ചതു്. ദൂതവാക്യം, മാർത്താണ്ഡദേവോദയം, കഥാമാലിക ഭാഗീരഥി മുതലായ വേറെയും ചിലകൃതികൾ അദ്ദേഹത്തിന്റെ വകയായി പുസ്തകാകൃതിയിൽ അച്ചടിപ്പിച്ചിട്ടുണ്ടു്. ഭാസമഹാകവി സംസ്കൃതത്തിലെഴുതിയിട്ടുള്ള ഒരു ഏകാങ്കരൂപകത്തിന്റെ ഭാഷാന്തരമാണു ദൂതവാക്യം.

ധൃഷ്ടംകെട്ടിയൊരുങ്ങി നൽപരിചയും
വാളും കരത്തിൽ ഗ്രഹി-
ച്ചോഷ്ഠം രണ്ടുമുടൻ കടിച്ചു കടുകോ-
പംകൊണ്ടു രക്താസ്യരായ്
ഒട്ടും മൃത്യുവിശങ്കയെന്നിയെ മൃഗാ-
ധീശന്റെ നേക്കാഞ്ഞു മാൻ
കുട്ടിദ്വന്ദ്വമണഞ്ഞിടും പടി മമ
ഭ്രാതാവൊടേൽക്കുന്നിതാ

ഈ വിധം മനോഹരങ്ങളായ അനേകം പദ്യങ്ങൾ ആ രൂപകത്തിൽ കാണാം. നകുലസഹദേവന്മാർ ദുശ്ശാസനനോടേററു യുദ്ധം ചെയ്യുന്നതുകണ്ടുകൊണ്ടു ദുര്യോധനൻ പറയുന്ന വാക്യമായിട്ടാണു മേലുദ്ധരിച്ച പദ്യം ചേർത്തിട്ടുള്ളതു്. കവിതാരീതി സന്ദർഭത്തിനു എത്ര യോജിച്ചിട്ടുണ്ടെന്നു നോക്കുക!

തിരുവിതാംകൂറിനേ എട്ടുവീടരിൽനിന്നു രക്ഷിച്ച ശക്തനായ മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ചരിത്രസംക്ഷേപത്തെ വിഷയീകരിച്ചുകൊണ്ടു നിർമ്മിച്ച മാർത്താണ്ഡദേവോദയം വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണു എഴുതിയതെന്നു തോന്നുന്നു.

ഭൂപപ്രഭാവം കുറവാകമൂലം
കാപട്യമേറീടിനൊരെട്ടുവീടർ
ആപത്തു വേണാടിനണച്ചു ധർമ്മ
ലോപത്തൊടക്കാര്യപി കീഴടക്കി.

വമ്പിച്ച ഭൂട്ടൽസുതനായ പപ്പു-
ത്തമ്പിക്കമായാളുടെ സോദരനും
പിമ്പിൽ ഖലന്മാർ തുണനിൽക്കമൂലം
ജൃംഭിച്ചു വഞ്ചീശപരനോടു വൈരം.

ആറാട്ടിനായിട്ടു കടപ്പുറത്തേ-
ക്കാരാജവീരപ്രഭു പോയിടുമ്പോൾ
ആരാലണഞ്ഞാശു വധിക്ക നന്നെ-
ന്നാരൂഢഗർവ്വം ഖലർ തീർച്ചയാക്കി.

എന്നിങ്ങനെ ലളിതകോമളങ്ങളായ അനവധി പദ്യങ്ങൾ ആ കൃതിയിലുണ്ടു്. ആകെ 127 പദ്യങ്ങളടങ്ങിയ ആ ലഘുകാവ്യം ഒന്നിലധികം തവണ തിരുവിതാംകൂറിലെ സ്കൂളുകളിൽ പാഠപുസ്തകമായി അംഗീകരിക്കപ്പെട്ടിട്ടുണ്ടു്. വിസ്തൃതമായ ഒരു ചരിത്രസംഭവത്തെ ചുരുക്കി പ്രതിപാദിക്കേണ്ടിവന്നതിനാലോ, താഴ്ന്ന ക്ലാസ്സിലേ കുട്ടികളെ ഉദ്ദേശിച്ചു എഴുതിയതിനാലോ എന്തോ. ഈ കൃതിയിൽ കവിയുടെ സഹജമായ കവനക

ലാപാടവം അത്ര അധികം പ്രത്യക്ഷപ്പെട്ടുകാണുന്നില്ല. എങ്കിലും, കിട്ടിയ സന്ദർഭങ്ങളെ അദ്ദേഹം വളരെ ഔചിത്യത്തോടുകൂടി വിനിയോഗിച്ചിട്ടുണ്ട്. കാവ്യാരംഭത്തിൽ വഞ്ചിരാജ്യത്തെ വർണ്ണിക്കുന്ന ഘട്ടത്തിൽ കാണുന്ന

താർമങ്കയാം തൻ തനയയ്ക്കു കേളി-
ക്കീ മഞ്ജുളക്ഷോണി മനോജ്ഞയെന്നായ്
പ്രേമത്തൊടും നീളെ നടന്നുനോക്കു-
മാമട്ടിലംഭോധി ചുഴന്നിടുന്നു.

ചൊല്ലാർന്ന ഭൂമാനിനിയാൾക്കു പച്ച-
വില്ലീസിനാൽ തീർത്തൊരു റൗക്കപോലെ
എല്ലായ്പൊഴും വ്രീഹിലതാവിതാന-
മുല്ലാസമോടത്ര ലസിച്ചിരുന്നു.

ഇത്യാദിപദ്യങ്ങൾ എത്രഹൃദയാവർജ്ജകങ്ങളായിട്ടുണ്ടെന്നു നോക്കുക. പല അവസരങ്ങളിലായി എഴുതി കവനകൌമുദി മുതലായ മാസികകളിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ഖണ്ഡകൃതികളിൽ ചിലതെല്ലാം തിരഞ്ഞെടുത്ത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചതാണു "കഥാകൌമുദി". ഇതിൽ ഒരു പുരാവൃത്തം, ചേലപ്പറമ്പ്, പുരുഷസ്യഭാഗ്യം, സൗഭദ്രനിർവ്വാണം, ഊർമ്മിള, ഭീമപ്രഭാവം എന്നിങ്ങനെ ആറു ഖണ്ഡകൃതികളടങ്ങിയിരിക്കുന്നു. തമ്പുരാന്റെ ഖണ്ഡകൃതികൾക്കുള്ള മാധുര്യവും രസികതയും ഒന്നു വേറെ തന്നെയാണ്. വിശേഷിച്ച വീരരസത്തേയോ രൌദ്രരസത്തേയോ പ്രതിപാദിക്കേണ്ട ഘട്ടം കയ്യിൽ കിട്ടിയാൽ അദ്ദേഹം അതു വെറുതേ വിടുകയില്ല. കഥാകൌമുദിയിലെ ഓരോ കൃതിയും തമ്പുരാന്റെ

കവനകലാകൌശലത്തിന് ഉത്തമസാക്ഷ്യം വഹിക്കുന്നവയാണെങ്കിലും സൌഭദ്രനിർവ്വാണവും ഭീമപ്രഭാവവുമാണ് അക്കൂട്ടത്തിൽ പ്രാധാന്യത്തെ അർഹിക്കുന്നതു്. ഭാരതയുദ്ധത്തിനിടയ്ക്കു നടന്ന അഭിമന്യുവധത്തെ പരാമർശിക്കുന്ന സൌഭദ്രനിർവ്വാണവും, ദുശ്ശാസനവധവിഷയകമായ ഭീമപ്രഭാവവും രൌദ്രവീരരസങ്ങൾക്കു് ഉദാഹരണങ്ങളാണല്ലൊ. കൌരവരുടെ പത്മവ്യൂഹത്തെ ഭേദിച്ചു ശത്രുസൈന്യനിരയെ തുരത്തുന്ന അഭിമന്യുവിന്റെ പരാക്രമത്തേയും, പോർക്കളത്തിൽ കൃഷ്ണാർജ്ജുനന്മാർക്കു പോലും ഭയങ്കരനായി നിന്നുകൊണ്ടു കൌരവന്മാരെ കാലപുരിക്കയയ്ക്കുന്ന ഭീമസേനന്റെ വീർയ്യാതിശയത്തേയും ചിത്രീകരിച്ചിട്ടുള്ള ഭാഗം ഏററവും ഹൃദയസ്പൃക്കായിട്ടുണ്ടു്.

ചട്ടററ ഫൽഗുനശരങ്ങൾ തറച്ചു ഭൂവിൽ
വട്ടം കറങ്ങി നിപതിക്കുമിഭവ്രജത്താൽ
പെട്ടെന്നു മററു പല ജീവികളും പതിച്ചു
ഘട്ടത്തിലന്തകഭടർക്കു കുഴപ്പമായീ.

സാഹന്തരാമരികൾതൻ പൃതനാ ബലിഷ്ഠ
വ്യൂഹത്തിനുള്ളിലൊരു ക്രൂസലുമാന്നിടാതെ
ഹാഹന്ത! പാർത്ഥസുതനാശു കടന്നു ശത്രു
ദേഹങ്ങളാൽ കുണപരാട്ടിനു തുഷ്ടിചേർത്തു.

അന്യന്റെ കായമപരന്റെ ശിരസ്സു യുദ്ധ
സന്നദ്ധനാമപരനുള്ള കരപ്രകാണ്ഡം
ജന്യത്തിലുൾക്കടമദത്തൊടരുത്തരുത്തു
ധന്യൻ ധനഞ്ജയസുതൻ സുതരാം വിളങ്ങി.

എന്നിങ്ങനെ അഭിമന്യുവിൻെറ സമരചതുരതയെ വർണ്ണിക്കുന്ന ഭാഗം ഏതു സഹൃദയനേയും രോമാഞ്ചകഞ്ചുകിതനാക്കിത്തീക്കാതിരിക്കയില്ല.

ഇടം തിങ്ങിനില്ക്കും കരിമ്പിൻകുലത്തിൽ
ക്കടന്നാക്രമിക്കുന്ന കാട്ടാനപോലെ
തടഞ്ഞാശു കേറിദ്വിഷന്മദ്ധ്യഭൂവിൽ
തടം തച്ചുടച്ചാൻ ഹിഡിംബപ്രമാഥി.

കടത്തിൽത്തുളുമ്പും മദത്തോടു പാഞ്ഞൂൽ-
ക്കടപ്രൌഢികാട്ടുന്ന കുംഭിവ്രജത്തിൽ-
കടന്നേററു ക്രൂററൻ ഗദാഗ്ര്യത്തിനാൽ മൺ-
കുടത്തിൻ കിടയ്ക്കാശു തട്ടിത്തകത്തു.

പരം രക്തധാരാനദികളുള്ള ഭാസ്സും
കരം നൽകിടും കാന്തി ചക്ഷുസ്സിലേന്തി
തരം പാർത്തു പായുന്ന ഭീമൻ തദാ സ-
ത്വരം ദുഷ്ടദുശ്ശാസനാഭ്യാശമെത്തി.

കടും കോപദാവസ്ഫുലിംഗങ്ങൾ കണ്ണിൽ
ചുടും മട്ടു ധൃഷ്ടം പറപ്പിച്ചു ഭീമൻ
കടുങ്ങി, ഖലൻനീയുമെന്നോതിനേരേ
പടുപ്രാഭവൻ പാഞ്ഞു പോരിന്നെതിർത്തു.

"ഭീമപ്രഭാവ"ത്തിലുള്ള ഈ പദ്യങ്ങളുടെ ശയ്യാഗുണവും രസാവിഷ്കരണശക്തിയും പ്രത്യേകം പറഞ്ഞറിയിക്കേണ്ടതില്ല. അതിലെ കഥ അവസാനിപ്പിച്ചിട്ടുള്ളതും ഒരു പ്രത്യേക രീതിയിലാണു്. ദുശ്ശാസനനേയും കൂടി കൊന്നതിനുശേഷം, "ചുണയുള്ള ക്ഷത്രിയന്മാർ വ

ല്ലവരുമുണ്ടെങ്കിൽ എന്നോടു യുദ്ധത്തിനു വരട്ടെ" എന്നു ഭീമസേനൻ ഒരു പോർവിളി നടത്തിയെന്നും അതു കേട്ടു അക്ഷമനായിത്തീൎന്ന അൎജ്ജുനൻ,

അത്രയ്ക്കായില്ല വീരാഗ്രണികളെയഖിലം
    നിന്ദചെയ്തിത്ഥമിപ്പോ-
ളുത്രസ്തത്വം നടിക്കുന്നൊരു ഗുരുവിനൊടും
    ഞാനടങ്ങുന്നതല്ല.

എന്നു പറഞ്ഞുകൊണ്ട്, തന്റെ തേരു ജ്യേഷ്ഠന്റെ നേരെ നടത്താൻ തേരാളിയായ ശ്രീകൃഷ്ണനോടാവശ്യപ്പെട്ടുവെന്നും, ഭഗവാനാകട്ടെ, തന്നെത്തൊട്ടുകൊണ്ടു ഭീമനെയൊന്നു നോക്കിയതിനുശേഷം യുദ്ധത്തിനു സന്നദ്ധനായാൽ മതിയെന്നു അൎജ്ജുനനോടു പറഞ്ഞുവെന്നും, അങ്ങനെ ചെയ്തു നോക്കിയപ്പോൾ,

"ഹിരണ്യകശിപുക്ഷതിക്കവതരിച്ച ചിന്മൂൎത്തിഭീ-
കരൻ നൃഹരിതൻ മഹാവടിവിയന്നു വിശ്വാൎത്തിദം
പരം വിഹൃതിചെയ്തിടും പവനജാതനെപ്പാൎത്തുടൻ
പുരന്ദരസുതൻ സുവിസ്മയഭയങ്ങൾ......"

നേടിയെന്നും പറഞ്ഞുകൊണ്ടാണു ആ കഥ അവസാനിപ്പിച്ചിട്ടുള്ളതു്. ഭീമനെക്കണ്ട അൎജ്ജുനനെപ്പോലെ തന്നെ ഭീമപ്രഭാവം വായിക്കുന്ന സഹൃദയന്മാരും അല്പമായ ഭയത്തിനും അനല്പമായ വിസ്മയത്തിനും വിധേയരായിത്തീരുമെന്നുള്ളതിനു സംശയമില്ല.

രാമായണത്തിലെ ഒരു കഥാപാത്രവും ലക്ഷ്മണന്റെ ഭാൎയ്യയുമായ ഊൎമ്മിളയെ പന്തളത്തുതമ്പുരാൻ ഏററവും ആകർഷകമായ ഒരു രീതിയിലാണു സാഹിത്യ

രംഗത്തിലവതരിപ്പിച്ചിട്ടുള്ളതു്. രാമായണകഥയിൽ ലക്ഷ്മണന്ന ശ്രീരാമനെപ്പോലെ ഉന്നതമായ ഒരു സ്ഥാനത്തിനവകാശമുണ്ടെന്നു് കവി ആദ്യമായി സമർത്ഥിക്കുന്നു.

ശ്രീരാജമാനഗുണസഞ്ചയമഞ്ചുഭ്രവാം
ശ്രീരാമനാശ്രിതജനാവനജാഗരൂകൻ
പേരാളുമക്കഥയിൽ നായകനെന്നപോലെ
പോരാളിവീരമണി ലക്ഷ്മണനും ലസിപ്പൂ.

രക്ഷോധിപാഗ്രണി ദശാസ്യവധത്തിനേക്കാൾ
ലക്ഷോപലക്ഷകപിഭീഷണനായ് രണത്തിൽ
അക്ഷോഭ്യനാമരിയ രാവണിതൻ വധത്തി-
ലുൾക്ഷോഭമററ ജനതയ്ക്കു സുഖം ജനിച്ചു.

ഇങ്ങനെ ലക്ഷ്മണന്റെ പ്രാധാന്യത്തെ സ്ഥാപിച്ചതിനു ശേഷം കവി ഊർമ്മിളയുടെ കഥയിലേക്കു പ്രവേശിക്കുന്നു. ജനകമഹാരാജാവിന്റെ രാജധാനിയിൽവെച്ചു നടന്ന കേങ്കേമമായ വിവാഹമഹോത്സവത്തിനുശേഷം "വീരപ്രധാനി വധുവൂർമ്മിളമാത്രമേതോ വൈരസ്യമേററപടിയക്കഥതന്നിൽ മാഞ്ഞു"പോകുന്നതു് എന്തുകൊണ്ടാണെന്നാണു കവി ചോദിക്കുന്നതു്.

രാമായണത്തിലൊരു നായികയാക്കിടേണ്ടും
ശ്രീമാന്യയായ് വിലസുമൂർമ്മിളയെപ്രകാമം
ധീമാൻ മുനിപ്രവരനാദികവീന്ദ്രനെന്തേ
സാമാന്യരീതിയിലുമേതുമുരച്ചിടാത്തു?

ശ്രീരാഘവന്റെ പിറകെസ്സതി സീത പോകാൻ
ധാരാളമായ് പല സുയുക്തികളോതിയല്ലോ
നേരാണു, പക്ഷെയിതു ലക്ഷ്മണപത്നിയിങ്കൽ
ചേരാത്തതെന്തു? സതികൾക്കിഹ ഭേദമുണ്ടോ?

എന്നാണു കവിയുടെ ചോദ്യം. തമ്പുരാൻ ഇക്കാൎയ്യത്തിൽ ആദികവിയായ വാത്മീകിയെ പരിഹാസഗൎഭമായ രീതിയിൽ അപരാധിയാക്കിത്തീൎക്കുകയാണു ചെയ്യുന്നതു്.

തെല്ലും തദീയചരിതത്തെയുരച്ചിടാതെ
ചൊല്ലുള്ളൊരാദികവി വിട്ടുകളഞ്ഞതെന്തേ?
പുല്ലും ലതാ വിടപിയെന്നിവ വിസ്തരിച്ചു
ചൊല്ലുന്ന മാമുനിയഹോ! ബഹുപക്ഷപാതി.

പലതരത്തിലുള്ള പൂൎവ്വപക്ഷവും സമാധാനവുമൊക്കെക്കഴിഞ്ഞതിനുശേഷം ചരിത്രനായകൻ ഊൎമ്മിളയ്ക്കനുകൂലമായി വിധി കല്പിക്കുന്നതെങ്ങനെയാണെന്നു നോക്കുക.

പാരേ സമുദ്രമൊരു വത്സരമാശരേശാ-
ഗാരേ വിഷാദമൊടു വാണൊരു സീതയെക്കാൾ
ഈരേഴു വത്സരമൊരേ നിലയിൽ തഥാധി-
പൂരേ പതിച്ചു ജയമൂൎമ്മിളതന്നെ നേടി.

കല്യാണവേളയിലൊരിക്കൽ വെളിക്കു കാട്ടി-
ക്കല്യാശയൻ കവി മറയ്ക്കിലുമില്ല ദോഷം
കല്യാണഗാത്രികളണിഞ്ഞിടുമിന്ദ്രനീല-
ക്കല്ലായൊരൂൎമ്മിളയെയാരുമനാദരിക്കാ.

ഇത്തരത്തിലെന്നല്ല, ഇതിനെ അതിശയിക്കത്തക്ക വിധത്തിൽ സഹൃദയലോകത്തെ സന്തോഷിപ്പിക്കാൻ സൎവ്വഥാ പൎയ്യാപ്തമായ എത്രയോ ഖണ്ഡകവിതകൾ പന്തളത്തു തമ്പുരാൻ പല അവസരങ്ങളിലായി എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അവയെല്ലാം ശേഖരിച്ചു പ

സ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതു ഭാഷാസാഹിത്യത്തിനു വലിയ ഒരു സമ്പാദ്യമായിരിക്കും. തമ്പുരാന്റെ നേരെ ബഹുമാനമുള്ള ഏതെങ്കിലും ഭാഷാഭിമാനികൾ ഇതിനുവേണ്ടി പരിശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

ശ്രീമാൻ കുന്നത്തു ജനാർദ്ദനമേനവന്റെ അപേക്ഷയനുസരിച്ച് "സുദർശനം" മാസികയ്ക്കെഴുതിക്കൊടുത്തതും പിന്നീടു "സരസകൃതിമാല"യിലെ ഒന്നാം നമ്പരായി പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചതുമായ ഒരു ചെറുകൃതിയാണ് "ഭാഗീരഥി". വഞ്ചിപ്പാട്ടു രീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഈ ഖണ്ഡകാവ്യം തമ്പുരാനു ദ്രാവിഡവൃത്തങ്ങളുടെ മേലുണ്ടായിരുന്ന അസാധാരണമായ സ്വാധീനശക്തിയെ വിളിച്ചുപറയുന്ന ഒന്നാണ്.

നെഞ്ചിലാക്കും പ്രിയം ചേർത്തിട്ടഞ്ചിതശ്രീകേളിഭൂവായ്
വഞ്ചിരാജ്യം വിളങ്ങുന്നു വഞ്ചിതാളീകം
വഞ്ചിഭൂഭൃത്കുലീനന്മാർ വാഞ്ഛിതാർത്ഥപ്രദാതാക്കൾ
കൊഞ്ചി ലാളിപ്പോരീസിന്ധുകാഞ്ചിതൻ ഗുണം
വഞ്ചനയല്ല, വർണ്ണിപ്പാൻ വൻചതുരൻ സപ്പ്രരാട്ടും
കിഞ്ച വാചസ്പതിതാനും കിഞ്ചിദാർത്തരാം.

എന്നീ രീതിയിൽ സഹൃദയാകർഷകമായ ശൈലിയിൽ എഴുതപ്പെട്ടിട്ടുള്ള ഭാഗീരഥിയിലെ ഇതിവൃത്തം, തിരുവിതാംകൂറിൽ വെണ്മണി എന്ന ദിക്കിലുള്ള താരക്കാട്ടു വീട്ടിൽ നടന്നതായി സങ്കല്പിക്കപ്പെട്ടിട്ടുള്ള ഒരു പ്രണയകഥയാകുന്നു. "ഗൃഹനായകനായ രാമപ്പണിക്കരുടെ ഭാഗിനേയിയായ ഭാഗീരഥി മാതുലപുത്രനായ ശിവരാമനിൽ അനുരക്തയായിത്തീരുന്നു; "ബ്രാഹ്മണസംബന്ധ"ത്തിൽ നിർബ്ബന്ധമുള്ള വീട്ടുകാർ ഭാഗീരഥിയുടെ

ഈ അനുരാഗകഥയെ വകവെക്കാതേ ഒരു പോററിയെ സംബന്ധത്തിനായി ക്ഷണിക്കുകയും വിവാഹമുഹൂർത്തം നിശ്ചയിക്കുകയും ചെയ്യുന്നു. നിശ്ചിതദിവസം രാത്രി ഭാഗീരഥി ആരേയും അറിയിക്കാതേ ശിവരാമനോടുകൂടി നാടുവിട്ടു പോകുന്നു; മുൻകൂട്ടി ഏപ്പ്പാടു ചെയ്തിരുന്നതുപോലെ ഭാഗീരഥിയുടെ ദാസി സർവ്വാലങ്കാരഭൂഷിതയായി വിവാഹമണ്ഡപത്തിൽ സന്നിഹിതയാവുകയും വിവാഹം യഥാവിധി നിവ്വഹിക്കപ്പെടുകയും ചെയ്യുന്നു; പിന്നീടാണു് വീട്ടുകാൎക്കുപോലും വാസ്തവം മനസ്സിലാകുന്നതു്. തന്നെ ചതിച്ചതിനു പകരം വീട്ടാൻ പോററി പണിക്കരുടെ പേരിൽ മാനനഷ്ടക്കേസ്സു കൊടുക്കുന്നു; തൻെറ മരുമകളെ വിവാഹം കഴിച്ചുകൊണ്ടുപോയി എങ്ങാണ്ടോ മറച്ചുവെച്ചുകൊണ്ടിരിക്കുന്നു എന്നു പറഞ്ഞു പണിക്കർ പോററിയുടെ പേരിൽ ക്രിമിനലായി മററൊരു കേസ്സും ഫയലാക്കുന്നു. കേസ്സു വിചാരണ കഴിഞ്ഞു സത്യത്തിനായി വെച്ച ദിവസം ശിവരാമനും ഭാഗീരഥിയും ഗോസായിവേഷത്തിൽ ക്ഷേത്രത്തിൽ പ്രത്യക്ഷരായി കാൎയ്യത്തിൻെറ സത്യസ്ഥിതി വെളിപ്പെടുത്തുന്നു. എല്ലാവരുടേയും അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി അവർ ദാമ്പത്യജീവിതത്തിൽ പ്രവേശിച്ചു സുഖമായി കാലയാപനം ചെയ്യുന്നു." ഇതാണു ഭാഗീരഥിയിലെ കഥാസംക്ഷേപം. തമ്പുരാൻ പുരാണകഥകളെ മാത്രം വിഷയമായി സ്വീകരിച്ചു കാവ്യനിൎമ്മാണം ചെയ്യുന്നതു കണ്ടു് അദ്ദേഹത്തിൻെറ കവിത സമുദായത്തിൻെറ ഉള്ളിലേക്കു കടക്കുമോ എന്നു പരീക്ഷിച്ചു നോക്കുന്നതിനുവേണ്ടിയാണു മി: മേനോൻ ഇത്തരത്തിലുള്ള ഒരു കഥ എഴുതാനാവശ്യപ്പെട്ടതു്. സംസ്കൃതച്ഛ

ത്തങ്ങളിലെന്നപോലെ ദ്രാവിഡവൃത്തങ്ങളിൽ കവിത യെഴുതാൻ ചരിത്രനായകനു കഴിയുമോ എന്നു പരീക്ഷിക്കണമെന്നുള്ള ഒരുദ്ദേശവുംകൂടി "സുദർശന"ത്തിന്റെ പത്രാധിപക്ഷന്മായിരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. രണ്ടായാലും, പരീക്ഷയിൽ തമ്പുരാൻ പരാജിതനായില്ല. എന്നു മാത്രമല്ല, യുവാക്കന്മാരുടെ അകൃത്രിമവും പരിപാവനവുമായ അനുരാഗത്തെ അനാവശ്യമായ ആഭിജാത്യഭ്രമത്തിനുവേണ്ടി ബലികഴിക്കുന്നതു പലവിധത്തിലും അനൎത്ഥകാരണമായിത്തീൎന്നേക്കാമെന്നുള്ള അഭിപ്രായക്കാരനായിരുന്ന ചരിത്രനായകനെന്നു മററുള്ളവൎക്ക് മനസ്സിലാക്കാൻ ഈ കൃതിനിമിത്തം സാധിക്കുകയും ചെയ്തു.

"കുറെ കൊല്ലങ്ങൾക്കു മുമ്പു കേരളീയകവികൾ താത്കാലികമായ വിനോദത്തിനായി മാത്രം ഒരുതരം ഖണ്ഡകാവ്യങ്ങൾ നിൎമ്മിച്ചുവന്നിരുന്നു. പ്രസിദ്ധമോ ഉൽപാദ്യമോ ആയ ഒരു കഥ ഇതിവൃത്തമായി സ്വീകരിച്ചു്, അതിനെ ആസ്പദമാക്കി ഏതാനും സർഗ്ഗങ്ങളിൽ ഒരു ഖണ്ഡകൃതി രചിക്കണമെന്നു രണ്ടോ അതിലധികമോ കവികൾ ഒന്നിച്ചുകൂടുന്ന അവസരങ്ങളിൽ തീൎച്ചപ്പെടുത്തി, ആ തീൎച്ചയനുസരിച്ചു് ഇന്നയിന്ന സൎഗ്ഗങ്ങൾ ഇന്നയിന്ന കവികൾ നിൎമ്മിക്കണമെന്നു നിർദ്ദേശിച്ചു്, നിമിഷകവനപ്രസ്ഥാനത്തേയോ അല്ലെങ്കിൽ ഒന്നോ രണ്ടോ ദിവസംകൊണ്ടു കാവ്യപരിസമാപ്തി വരത്തക്ക നിലയിൽ ഉള്ള ഏതെങ്കിലും സുഗമനിബന്ധനപ്രസ്ഥാനത്തേയോ അംഗീകരിച്ചു് ആ വിനോദവ്യവസായം പൂൎത്തിയാക്കി, അതിന്റെ ഫലം വല്ല മാസിക

കളിലും പ്രസിദ്ധീകരിക്കുക എന്നുള്ള കാര്യപരിപാടി യേയായിരുന്നു ആ മാതിരി സന്ദർഭങ്ങളിൽ അനുവർത്തിച്ചു വന്നതു്. അത്തരത്തിലുള്ള ഒരു സംഭ്രമസമുത്ഥാനം സാഹിത്യസാമ്രാജ്യത്തിൽ ഇപ്പോൾ കേവലം അസ്തമിതപ്രായമായിരിക്കുന്നു." സഹൃദയന്മാരായ കവികൾ ഒന്നിച്ചു കൂടുന്ന അവസരങ്ങളെ അർത്ഥമില്ലാത്ത വല്ല "വെടി"യും പറഞ്ഞു നിരർത്ഥകമാക്കരുതെന്നും തങ്ങളുടെ വിനോദംപോലും സാഹിത്യത്തിനു ഒരു ലാഭമായിരിക്കണമെന്നും കരുതി അന്നത്തെ സഹൃദയന്മാർ അനുവർത്തിച്ചു പോന്നിരുന്ന ഈ സാഹിത്യവിനോദത്തിൽ പന്തളത്തുതമ്പുരാനും പങ്കുകൊള്ളാറുണ്ടായിരുന്നു. അതിൻെറ ഫലമായി അനവധി "കൂട്ടകവിതകൾ" സാഹിത്യത്തിനു സമ്പാദ്യമായിട്ടുണ്ടു്. തങ്കമ്മ, വിഷ്ണുമായ, ദേവകി, പത്മിനി, സത്യവതി, കലാവതി, അംബരീഷചരിതം, ദേവയാനീപരിണയം, ആഞ്ജനേയവിജയം, കോമൻ, കല്യാണാഘോഷം, ഗജേന്ദ്രമോക്ഷം, വിശാഖൻ, ശകുന്തള, ശ്രീമതി എന്നിങ്ങനെ പതിനഞ്ചു "കൂട്ടകവിത"കളിൽ നമ്മുടെ ചരിത്രനായകൻ പങ്കുകൊണ്ടിട്ടുള്ളതായി കാണുന്നു. ശ്രീമാന്മാരായ ഒറവങ്കര, ഉള്ളൂർ, കണ്ടൂർ, ഒടുവു്, കുററിപ്പുറം കേശവൻനായർ, കോയിപ്പിള്ളി. പരമേശ്വരക്കുറുപ്പ്, ആലത്തൂർ അനുജൻനമ്പൂതിരിപ്പാടു്, നന്ത്യേലത്തു പത്മനാഭമേനോൻ നാലപ്പാട്ടു നാരായണമേനോൻ മുതലായവരാണു തമ്പുരാനോടൊന്നിച്ചു് ഈ സാഹിത്യവിനോദത്തിൽ പങ്കുകൊള്ളാറുണ്ടായിരുന്നതു്. കവിതാവിഷയത്തിൽ സാമാന്യമായും, ശബ്ദാലങ്കാരവിഷയത്തിൽ പ്രത്യേകിച്ചും,

തമ്പുരാൻെറ ഭാഗമാണ് മുന്നിട്ടു നിന്നിരുന്നതു് എന്ന സധൈര്യം പറയാം.

യാമിനീശമുഖിമാർ തൊഴുന്നൊരാ-
ക്കാമിനീമണിയുടുത്തു വല്കലം
ഭൂമിതന്നിലമലാംബരോല്ലസൽ-
ഭാമിനീകുലമധുകരിച്ചു തേ.

സാരസാക്ഷിയുടെ പാർശ്വമാന്ന തൽ-
സാരമാരശരമേററ മന്നവൻ
സാരവേദി സരസം തദാ സുധാ-
സാരവർഷിഗിരമേവമോതിനാൻ.

എന്നുള്ള "ശകുന്തള"യിലേയും,

പുള്ളിക്കുരംഗമിഴി പാർവ്വതി പാതിയാമ-
പ്പുള്ളിയ്ക്കെഴും ചരണപല്ലവതല്ലജശ്രീ
ഉള്ളിൽക്കലുക്കമിയലാതെ വഹിച്ചുകൊണ്ട-
പ്പുള്ളിക്കലാചലശിഖാമണി ലാലസിച്ചു.

വെള്ളപ്പുള്ളകെതിർനിറം പെടുമാ വൃഷത്തിൽ
വെള്ളം ശിരസ്സിലണിയുന്നവനേറിയപ്പോൾ
ഉള്ളം തെളിഞ്ഞു ദയ ഭൂഭൃതി പാൽപയോധി
പിള്ളയ്ക്കെഴും പടിവിനാടലുകിച്ചുപാരം.

എന്നുള്ള വിഷ്ണുമായയിലേയും പദ്യങ്ങൾ സ്ഥാലീപുലാകന്യായേന ഇവിടെ ഉദ്ധരിക്കാം. തമ്പുരാൻെറ സ്വതസ്സിദ്ധമായ കവിതാശൈലി ഇതിൽ പ്രത്യക്ഷപ്പെട്ടു കാണുന്നുണ്ടെന്ന പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

ഒരിക്കൽ പന്തളത്തുവെച്ചു തമ്പുരാനും ഉള്ളൂരും ഒന്നിച്ചുകൂടിയ അവസരത്തിൽ ശ്രീമാന്മാരായ പറവേ

ലിൽ രാമൻപിള്ള, പാഴൂർ കറർ നാരായണൻനമ്പൂരി മുതലായ സ്നേഹിതന്മാരുടെ നിർബ്ബന്ധമനുസരിച്ചു ദ്രുതകവിതാരീതിയിൽ നിർമ്മിച്ചതാണു അംബരീഷചരിതം മണിപ്രവാളം. രണ്ടു മണിക്കൂർകൊണ്ടു്. ഓരോരുത്തരും അൻപതു ശ്ലോകം വീതമെഴുതി ഒരു ശതകത്തിൽ കഥ അവസാനിപ്പിക്കണമെന്നായിരുന്നു നിശ്ചയം. ക്ലിപ്തസമയത്തിനുള്ളിൽതന്നെ ഇരുകൂട്ടരും അവരവരുടെ ഭാഗം പൂർത്തിയാക്കുകയും ചെയ്തു. പൂർവ്വഭാഗം പന്തളവും ഉത്തരഭാഗം ഉള്ളൂരുമായിട്ടാണു് അതെഴുതിട്ടുള്ളതു്.

പാരം ചില്ലികളായ വില്ലുകൾ വള-
ച്ചേററം കടുംനോട്ടമാം
ഘോരം തീക്ഷ്ണശരവ്രജം തെരുതെരെ-
ക്കോരിച്ചൊരിച്ചങ്ങനേ
വീരൻ ദുർഭരകോപവേപിതവപു-
സ്സായീടുമത്താപസൻ
ഹാ! രത്നാകരമേഖലാപതി പുരം
ചിക്കെന്നണഞ്ഞീടിനാൻ.

ഭക്തിക്കു നന്മയിഹ നീ വെറുതേ വരുത്തി-
ട്ടുക്തിക്കുതക്കൊരവമാനവുമേകിയല്ലോ
മുക്തിക്കു ഹേതുവിതുതന്നെയലം, മുകുന്ദ-
ഭക്തിക്കു ലക്ഷണമതിങ്ങനെയായിരിക്കാം.

ഖല! നിന്നുടെ ധിക്കൃതിക്കു ചേരും
നില നീ കാണുക ശക്തനെങ്കിലിപ്പോൾ
വലയേണ്ട, തടുത്തുകൊള്ളണം മൽ-
ബലമെന്നാലതിൽ നിന്നിടുക്കു കാണാം.

ഇതാണ് അംബരീഷചരിതത്തിലെ കവിതാരീതി. ഇതുപോലെ ദ്രുതകവിതയായി എഴുതിയ കൂട്ടകവിതകൾ വേറേയുമുണ്ട്. എല്ലാററിൻെറയും മാതൃക കാണിക്കുന്നതു വ്യാഖ്യാസ്ഥൗല്യത്തിനു കാരണമായെങ്കിലോ എന്നു വിചാരിച്ചു് അതിലേക്കുദ്യമിക്കുന്നില്ല.

മററുവിഷയങ്ങളിലെന്നപോലെ സാഹിത്യലോകത്തിലും ഓരോകാലത്തു ഓരോ'ഭ്രമ'ങ്ങൾ കടന്നുകൂടാറുണ്ടു്. നോവൽഭ്രമം, സന്ദേശഭ്രമം, ചെറുകഥാഭ്രമം, നാടകഭ്രമം, ഖണ്ഡകവിതാഭ്രമം, ടാഗോർപ്രസ്ഥാനഭ്രമം മുതലായവ ഇതിനുദാഹരണമാണു്. ഇക്കൂട്ടത്തിൽ "പച്ചമലയാള"ഭ്രമം കേരളീയ കവികളെ പിടികൂടിയ ഒരു കാലമുണ്ടായിരുന്നു. നമ്മുടെ പേരുകേട്ട കവികളിൽ മിക്കവരും അക്കാലത്തു ആ ഭ്രമത്തിനു അടിപെടുകയും ചെയ്തിരുന്നു. ചരിത്രനായകനും ഇതിൽനിന്നു വ്യത്യസ്തനായിരുന്നില്ല. അദ്ദേഹവും ഉള്ളൂരുംകൂടി ഒരു പച്ചമലയാളകാവ്യമെഴുതി. അതാണു് "തങ്കമ്മ"

വൻകത്തലാളുമകമോടടി കൂപ്പുവോക്
പങ്കത്തമാന്നൊരഴലാം ചെടി വെട്ടിനീക്കാൻ
തൻകണ്ണിനുള്ള മുനകൾക്കു മിടുക്കുകൂട്ടം
തിങ്കൾക്കിടാവണിയുവോൻ തുണചെയ്തിടട്ടെ.

ഖ്യാട്ടംവെടിഞ്ഞ മലർതൻ മകൾതൻെറ ചൊല്ലി-
യാട്ടത്തിനുള്ള തെളിവാന്നൊരു തട്ടപോലെ
കോട്ടം തരിമ്പുമിയലാതെ തിളങ്ങുമാല-
ങ്ങാട്ടെന്ന നാട്ടിനഴകാന്നൊരു മന്നനുണ്ടായ്.

മാറാത്തൊരിറയൊടു മാററലരേററടുത്താൽ
മാറാകവേ ചുടുനിണപ്പുഴയാക്കിലാക്കിൽ

മാറാപ്പുമേററിയവരെച്ചുട കാടണയ്ക്കും-
മാറാളിടുന്നൊരു മിടുക്കവനാർന്നിരുന്നു.

അൻപുള്ള മന്നരെയടക്കി മുറയ്ക്കുനാട്ടിൽ
മുൻപുള്ള മട്ടിലുമിരട്ടിവെടിപ്പു കൂട്ടി
അൻപുള്ളിലാർന്ന മടവാർ മുടികൾക്കു മുത്താം
തൻപുള്ളിമാൻമിഴിയുമൊത്തു വിളങ്ങിമന്നൻ.

എന്നിങ്ങനേ ഒന്നാംതരം ശുദ്ധമലയാളപദങ്ങൾ മാത്രം തെരഞ്ഞെടുത്തു ഹൃദ്യമായ വൈദർഭരീതിയിൽ എഴുതീട്ടുള്ള ഈ "തങ്കമ്മ"യുടെയും, "നമദമര കിരീടക്കൂടകോടിദ്യുമണിലസന്മണി രഞ്ജിതാംഘ്രിപീഠൻ" എന്ന മട്ടിൽ പടക്കംപൊട്ടുന്നതുപോലെ ഗൗഡീ രീതിയിൽ എഴുതീട്ടുള്ള മററു ചില കൃതികളുടേയും കർത്താവു് ഒരാൾ തന്നെയാണെന്നു പെട്ടെന്നു വിശ്വസിക്കാൻ പ്രയാസമായിരിക്കുന്നു. സംസ്കൃതബഹുലമായ പദപ്രയോഗത്തിൽ ചിരകാലം പരിചയിച്ച അദ്ദേഹം സംസ്കൃതപദാപേക്ഷ ഒട്ടുംകൂടാതെ ഒരു "പച്ചമലയാള"കൃതി എഴുതിയതിൽ വിസ്മയിക്കാതിരിക്കാൻ നിവൃത്തിയില്ല.

ശബരിമലയാത്ര, ശ്രീമൂലവിജയംതുള്ളൽ എന്നുതുടങ്ങിവേറേയും പല കൃതികൾ ചരിത്രനായകൻ എഴുതീട്ടുണ്ടു്. അവയെപ്പററിയെല്ലാം ഇവിടെ സവിസ്തരം പ്രതിപാദിക്കുക സാദ്ധ്യമല്ല. അവസാനത്തോടടുത്ത കാലത്തു രണ്ടു പുസ്തകങ്ങളെഴുതുന്നതിലാണു ആ സാഹിത്യപ്രണയി ഏർപ്പെട്ടിരുന്നതു്. 1. മുദ്രാരാക്ഷസതർജ്ജമ. 2. ഒരു കിളിപ്പാട്ടു്. ഇവയിൽ മുദ്രാരാക്ഷസത്തിൻെറ തർജ്ജമ നാലങ്കംവരെ കഴിഞ്ഞിട്ടുള്ളതായറിയാം. നാലാമങ്കത്തിൽനിന്നു അദ്ദേഹം തർജ്ജമ ചെയ്ത രണ്ടു പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം.

പാരം മഹീശനടെ കല്പന ശക്തിമത്താ-
ണാരങ്ങുമിങ്ങുമിഹ ചുററി നടന്നിടുന്നു?
നേരിട്ട കാലഗതിചെയ്യതിനായ് മഹത്വം
പൂരിച്ചൊരാ പ്രഭുനിദേശമുദിച്ചിരിക്കാം.

ആദ്യത്തിൽത്താൻ തുടർന്നും ക്രിയചെറുതുമതിൽ-
പ്പിന്നെയും വിസ്തരിപ്പാ-
നോത്തുംചേർന്നുള്ള ബീജോത്തരഫലമൊളി-
വായ് കാട്ടിയും തദ്വിമർശം
ഏത്താൽചെയ്തും ക്രമത്തോടഖിലമവ നിവ-
ത്തിച്ചുമന്നാടകത്തിൻ
കത്താവും പാരിലെന്മാതിരിയെഴുമവനം
ക്ലേശമൊട്ടും സഹിപ്പൂ.

പരിഭാഷാകൃത്യം പൂത്തിയാക്കി, എല്ലാമൊന്നു തേച്ചുമിനുക്കാൻ സാധിക്കാത്ത കുറവ് ഈ തർജ്ജമയിൽ കാണുന്നുണ്ടെന്നു സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. മേലുദ്ധരിച്ചവയിൽ രണ്ടാമത്തെ പദ്യത്തിൻെറ മൂലം

കാൎയ്യോപക്ഷേപമാദൗ തനുമപി രചയം-
സ്തസ്യ, വിസ്താരമിച്ഛൻ
ബീജാനാം ഗർഭിതാനാം ഫലമതിഗഹനം
ഗൂഢമുദ്ഭേദയംശ്ച
കുൎവ്വൻ ബുദ്ധ്യാ വിമർശം പ്രസൃതമപി പുനഃ
സംഹരൻ കാൎയ്യജാതം
കർത്താവാനാടകാനാമിമമനുഭവതി
ക്ലേശമസ്മദ്വിധോ വാ?

എന്ന ശ്ലോകമാണെന്നും, അതിനെ മറെറാരുകവി,
മുൻപേ കാര്യം കുറിച്ചും കൃശ, മതുവഴിയേ
വിസ്തരിപ്പാൻ ശ്രമിച്ചും,
മൂടിക്കൂടുന്ന കാര്യങ്ങടെ ഗഹനഫലം
തേടി മെല്ലെത്തെളിച്ചും,
ചേലായ് ചേർത്തും വിമർശം, ചിതറുമഖിലമാം
കാര്യമൊന്നിച്ചൊതുക്കം
ചേക്കാനസ്മാദൃശന്നോ പണിയധിക, മതോ
നാടകം തീർക്കമാറാകുമോ.

എന്നു തർജ്ജമ ചെയ്തിട്ടുണ്ടെന്നും കാണുമ്പോഴാണു തമ്പുരാൻെറ തർജ്ജമയ്ക്കുള്ള വൈകല്യം പ്രകടമായി പ്രത്യക്ഷപ്പെടുന്നതു്. കവിയ്ക്കു തന്നെ വീണ്ടും പരിശോധിച്ചു ആത്മസംതൃപ്തി നേടാനിടയാകാതെ അപൂർണ്ണമായ നിലയിൽ കിടക്കുന്ന പ്രസ്തുതകൃതിയെപ്പററി ഇതിലധികം എന്തെങ്കിലും പറയുന്നതു യുക്തമല്ലല്ലൊ.

ഉള്ളൂർ മറെറാരു മഹാകാവ്യവും തമ്പുരാൻ ഒരു കിളിപ്പാട്ടും എഴുതണമെന്നു നിശ്ചയിച്ചതനുസരിച്ചു് രണ്ടുപേരും ജോലി തുടങ്ങിയതായിട്ടറിയാം. തമ്പുരാൻെറ കൃതി വളരെ കുറച്ചുമാത്രമേ എഴുതിത്തീർന്നിട്ടുള്ളു. അതിൻെറ ജോലി അവസാനിച്ചിരുന്നുവെന്നുവരികിൽ ഭാഷയ്ക്കു മറെറാരു വിശിഷ്ടകൃതിയുംകൂടി കിട്ടുമായിരുന്നു. ചരിത്രനായകൻ സംസ്കൃതവൃത്തങ്ങളിലാണു സാധാരണ കവിതയെഴുതാറുണ്ടായിരുന്നതെന്നു വരികിലും ദ്രാവിഡവൃത്തങ്ങളിൽ കവിതാനിർമ്മാണം ചെയ്യുന്നതിനും അദ്ദേഹത്തിനു ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. വഞ്ചിപ്പാട്ടു രീതിയിലെഴുതിയ ഭാഗീരഥിയെപ്പററി നമു

ക്ക മനസ്സിലായിക്കഴിഞ്ഞല്ലോ. ശ്രീമൂലവിജയം തുള്ള ലിനെപ്പററിയും സൂചിപ്പിച്ചു കഴിഞ്ഞു. "വിശിഷ്ടവസ്തു" എന്ന തലക്കെട്ടിലദ്ദേഹമെഴുതിയിട്ടുള്ള ഒരു കിളിപ്പാട്ടിൽ നിന്നും കൂടി ചില വരികൾ ഇവിടെ ഉദ്ധരിക്കുന്നതു അനുചിതമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു.

കമലഭവകമനിയുടെകരകിസലയത്തിലെ-
ക്കമ്രമാം വല്ലകീതല്ലജം മെല്ലവേ
കലിതരസമസമസുമമധുരമധുമോഹനം
കണ്ണപീയൂഷമായ് ചേർത്തിട്ടമാസ്വനം.

അരുണഖരകിരണനുടെ പരിമൃദുകരങ്ങളേ-
ററംബുജം മത്താളികേളിനൃത്താലയം
പരിമളമൊടിളകിമൃദുപവനപരിരംഭണം
പൂണ്ടു തൂകീടും പ്രമുഗ്ദ്ധമാധ്വീരസം.

ഇത്ര മധുരമായി കിളിപ്പാട്ടെഴുതാൻ വശമുള്ള ഒരു കവികോകിലം എഴുതിത്തുടങ്ങിയിരുന്ന ആ കിളിപ്പാട്ടു മുഴമിച്ചിരുന്നുവെന്നുവരികിൽ, തുഞ്ചത്താചാര്യപാദരുടെ വിശിഷ്ടകാവ്യങ്ങളോടു കിടനില്ക്കുന്ന മറെറാരു ഉത്തമകൃതിയുംകൂടി നമുക്കു ലഭിക്കുമായിരുന്നു. പക്ഷെ, അതിനുള്ള ഭാഗ്യം നമുക്കില്ലാതെ പോകയാണല്ലൊ ചെയ്തതു്.

---

## അദ്ധ്യായം ൧൧.

---

## കവിതാനിരൂപണം.

കവിതയ്ക്കു ശരിയായ ഒരു നിർവ്വചനം കല്പിക്കുന്ന വിഷയത്തിൽ പൌരസ്ത്യാലങ്കാരികന്മാർ മാത്രമല്ല, പാശ്ചാത്യനിരൂപകന്മാരും ഭിന്നാഭിപ്രായക്കാരായിട്ടാണു കാണുന്നതു്. പല കാവ്യങ്ങളും വായിച്ചു പരിശോധിച്ചതിനുശേഷം താന്താങ്ങൾക്കുണ്ടായിട്ടുള്ള അനുഭവങ്ങളെ ഓരോരുത്തർ രേഖപ്പെടുത്തിവെച്ചുവെന്നല്ലാതെ, അവരുടെ ലക്ഷണകല്പനയെപ്പററി കൂടുതലായിട്ടൊന്നും പറയേണ്ടതുണ്ടെന്നു തോന്നുന്നില്ല. പ്രകൃതിരമണീയമായ ഒരു പർവ്വതത്തിൻെറയോ ഉദ്യാനത്തിൻെറയോ പല ഭാഗങ്ങളിൽ നിന്നുകൊണ്ടു ഫോട്ടൊ എടുക്കുന്നപക്ഷം, അതിലെല്ലാം പർവ്വതത്തിൻെറയും ഉദ്യാനത്തിൻെറയും പ്രതിച്ഛായ അടങ്ങിയിരിക്കുമെങ്കിലും എല്ലാം ഒരുപോലെയിരിക്കയില്ലെന്നുള്ളതു തീർച്ചയാണല്ലോ. ഛായാഗ്രാഹികൾ സ്ഥിതിചെയ്യുന്ന സ്ഥലത്തു നിന്നുകൊണ്ടു നോക്കിയാൽ കാണുന്ന കാഴ്ച മാത്രമേ ഓരോന്നിലും പ്രത്യക്ഷപ്പെടുകയുള്ളൂ. ഇങ്ങനെ ഭിന്നസ്ഥലങ്ങളിൽ നിന്നു ഛായാഗ്രഹണകൃത്യം നിർവ്വഹിച്ച ഓരോരുത്തരുടേയും പടങ്ങളെ തമ്മിൽ താരതമ്യപ്പെടുത്തിക്കൊണ്ടു് ഒന്നു പൂർണ്ണമെന്നോ മററൊന്നു് അപൂർണ്ണമെന്നോ പറയുന്നതു ശരിയായിരിക്കയില്ല. ഓരോരുത്തരും സ്വീകരിച്ച വീക്ഷണകോണത്തിൻെറ സ്ഥിതിഭേദമനുസരിച്ചു

മാത്രമായിരിക്കുമല്ലോ വസ്തുക്കൾ പടത്തിൽ പ്രതിഫലി ക്കുന്നതു്. കവിതയ്ക്കു ലക്ഷണനിൎവ്വചനംചെയ്യുവരുടെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല. അവനവന്റെ മന സ്സിനു രസിച്ച ധൎമ്മത്തെ ഉത്തമകവിതാലക്ഷണമായി ഓരോരുത്തരും നിൎവ്വചിക്കയാണുണ്ടായിട്ടുള്ളതു്. തദ്ധ ൎമ്മവിശിഷ്ടമായ കൃതി ഉത്തമകാവ്യമെന്നും അവരഭിപ്രാ യപ്പെട്ടു. ഇങ്ങനെയാണു കാവ്യലക്ഷണങ്ങളെ സംബ ന്ധിച്ചു് ആചാൎയ്യന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായമു ണ്ടായിട്ടുള്ളതു്.

സ്ഥിരപ്രതിഷ്ഠമായ ഒരു ഭാഷയിലേ വാക്കുകളേയും വാക്യങ്ങളേയും വ്യവസ്ഥപ്പെടുത്തുന്നതിനുവേണ്ടി നി ൎമ്മിക്കപ്പെടുന്ന നിയമങ്ങളുടെ സംഗ്രഹമാണു വ്യാകര ണം. അല്ലാതെ വ്യാകരണവിധികളെ പരിശോധിച്ചു തദനുസരണമായി ഭാഷയെസ്സൃഷ്ടിക്കയല്ലചെയ്തിട്ടുള്ളതു്. ജീവൽഭാഷകളുടെ വ്യാകരണം ഒരിക്കലും പരിപൂൎണ്ണമാ യിരിക്കാത്തതിനുള്ള കാരണം ഇതാകുന്നു. ഇതുപോ ലെ പല കാവ്യങ്ങളും പരിശോധിച്ചു് അവയിലെ പ്ര യോഗരീതിയിൽനിന്നു ചില നിയമങ്ങളെ സൃഷ്ടിച്ചു രൂ പവൽക്കരിച്ചിട്ടുള്ളവയാണു് ആലങ്കാരികഗ്രന്ഥങ്ങൾ. ഇതിൽനിന്നു നമുക്കു മനസ്സിലാകുന്നതു കാവ്യങ്ങളെ അ നുസരിച്ചാണു് അലങ്കാരഗ്രന്ഥങ്ങളും നിരൂപണഗ്രന്ഥ ങ്ങളും ഉണ്ടായിട്ടുള്ളതെന്നാണല്ലൊ. എന്നാൽ കാലാ ന്തരത്തിൽ ഈ രീതി അല്പമൊന്നു വ്യത്യാസപ്പെട്ടു. അ തിന്റെ ഫലമായി കാവ്യങ്ങൾ ആലങ്കാരികഗ്രന്ഥങ്ങ ളെ അനുസരിക്കണമെന്നുള്ള ഒരു നില വന്നുകൂടി. നി രൂപകന്മാരുടെ അജ്ഞത മാത്രമല്ല, പ്രതിഭാശാലികളാ

യ സ്വാതന്ത്ര്യകവികളുടെ അഭാവവുംകൂടി ഇതിനൊരു കാരണമായിത്തീൻ. ഒരു കാവ്യം പരിശോധിക്കുവാൻ പുറപ്പെടുന്ന വിമർശകൻ അതു് പ്രാചീനാലങ്കാരികന്മാരുടെ നിയമങ്ങൾക്ക് എത്രത്തോളം വിധേയമായിട്ടുണ്ടെന്നാണു് ഒന്നാമതായി നോക്കുക. വല്ല വിഷയത്തിലും ഒരു നിയമബാഹ്യത ആ കാവ്യത്തിൽ എവിടെയെങ്കിലും കണ്ടാൽ കവി കുററക്കാരനായിത്തീരുന്നു. അഥവാ എന്തിനു നിരൂപകന്മാരെമാത്രം അക്കാര്യത്തിൽ കുററപ്പെടുത്തുന്നു? ഒരു കാവ്യമെഴുതാൻ പുറപ്പെടുന്ന കവിതന്നെ തന്റെ കാവ്യത്തെ ഏതെല്ലാം വഴികളിൽ കൂടി സഞ്ചരിപ്പിക്കണമെന്നുതീരുമാനിക്കുന്നതുപ്രാചീനാലങ്കാരികഗ്രന്ഥങ്ങളെമലത്തിവെച്ചുകൊണ്ടാണു്. ഇതിനു വിപരീതമായി സ്വാതന്ത്ര്യമായ ഒരു പുതിയ സരണിയെ സ്വീകരിക്കുന്നതിനു് അപൂർവ്വം വല്ലവരും പുറപ്പെട്ടാൽ അവർ മാമൂൽക്കാരായ നിരൂപകന്മാരുടെ മുമ്പിൽവലിയ അപരാധികളായി നില്ക്കേണ്ടിവരുന്നു. സഹൃദയഹൃദയാഹ്ലാദകത്വമാണു് സർവ്വസമ്മതവും അതിപ്രധാനവുമായ കാവ്യധർമ്മമെന്നു മാമൂൽപ്രിയന്മാരായ കവികളും നിരൂപകന്മാരും ഓക്കുന്നില്ല.

ചരിത്രനായകൻ പ്രായേണ മാമൂൽപ്രിയനായ ഒരു കവിയായിരുന്നുവെന്നും അതിനാൽ അതേ നിലയിൽ നിന്നുകൊണ്ടു വേണം അദ്ദേഹത്തിന്റെ കൃതികളെ വിമർശിക്കേണ്ടതെന്നും കാണിക്കുന്നതിനുവേണ്ടിയാണു് അപ്രകൃതമായി ഇത്രയും ഇവിടെ പ്രസ്താവിക്കേണ്ടിവന്നതു്. പൗരസ്ത്യാലങ്കാരികന്മാർ കാവ്യത്തിനു പലവിധത്തിൽ ലക്ഷണനിർവ്വചനം ചെയ്തിട്ടുണ്ടു്. അവയിൽ

"അദോഷൌ സഗുണൌ സാലങ്കാരൌ ശബ്ദാൎത്ഥൌ കാവ്യം" എന്നുള്ള മമ്മടന്റെ അഭിപ്രായമാണു് ചരിത്രനായകന്റെ കവിതയ്ക്കു അധികം യോജിച്ചു കാണുന്നതു്. "ഉത്തമമായ ക്രമത്തിൽ വിന്യസിക്കപ്പെട്ടിരിക്കുന്ന പദങ്ങൾ ഗദ്യവും, ഉത്തമമായ ക്രമത്തിൽ വിന്യസിക്കപ്പെട്ടിരിക്കുന്ന ഉത്തമങ്ങളായ പദങ്ങൾ കവിതയും ആകുന്നു." എന്നുള്ള കാർലൈലിന്റെ അഭിപ്രായം ഏകദേശം ഇതിനോടു സാമ്യം വഹിക്കുന്നു. പ്രഥമപദത്തിനു പ്രാധാന്യം കല്പിച്ചുകൊണ്ടാണു്, മമ്മടൻ "ശബ്ദാൎത്ഥൌ" എന്ന ദ്വന്ദ്വം പ്രയോഗിച്ചിട്ടുള്ളതെങ്കിൽ, കാർലൈലിന്റെ അഭിപ്രായത്തോടു മാത്രമല്ല, തമ്പുരാന്റെ കവിതയോടും ആ ആചാൎയ്യൻ വളരെ വളരെ അടുക്കുന്നുണ്ടെന്നു പറയാം. എന്തുകൊണ്ടെന്നാൽ ശബ്ദാഡംബരത്തിനോടു് ഉള്ളിടത്തോളം പ്രതിപത്തി ചരിത്രനായകനു അൎത്ഥാലങ്കാരത്തിനോടുണ്ടായിരുന്നതായി കവിതകൊണ്ടു കാണുന്നില്ല. പദാധിപത്യവിഷയത്തിൽ തമ്പുരാനോടു കിടപിടിക്കത്തക്കവണ്ണം മലയാളത്തിൽ അധികം കവികളുണ്ടായിട്ടില്ലെന്നുള്ളതും ഇവിടെ പ്രസ്താവയോഗ്യമാണു്. "സ്വൎഗ്ഗാനൎഗ്ഗളനിൎഗ്ഗളൽസുരസരിൽ പാഥഃപ്രപാതപ്രഥാപ്രത്യാഖ്യാനപടീയസ്സു്" എന്നുള്ള വിശേഷണം ചരിത്രനായകന്റെ വാഗ്വിലാസത്തിനെന്നപോലെ മറ്റൊരു കേരളീയകവിയുടേയും വാഗ്വൈഭവത്തിനു യോജിക്കുമെന്നും തോന്നുന്നില്ല.

നമദമരകിരീടക്കൂടകോടി-
ദ്യുമണിലസന്മണിരഞ്ജിതാംഘ്രിപീഠൻ

സുമഹിതസകലാത്ഥദാനദക്ഷൻ
സുമശരവൈരി സുഖം തരട്ടെ മേന്മേൽ.

പരിമളമിളകും മൃദുപ്രവാളോ-
പരി പതിയുന്നതുമാത്തിചേത്തിരിക്കേ,
പരിണതഗുണപാളി യാജ്ഞസേനീ
പരിമൃദു കാലിണ കാട്ടിലൂന്നമാറായ്.

പ്രതിനവമധുരാധികാന്നജാതം
പ്രതിദിനമസ്സികഴിക്കുമമ്പു് ബുഭുക്ഷു
പ്രതിഘബലപയോധി കാട്ടുകന്ദം
പ്രതി കൊതിയാൽ കഠിനം കിളയ്ക്കമാറായ്.

സുവണ്ണസരസീരുഹപ്രകരജാതസൗരഭ്യമോ
സുവണ്ണശുകശാബകശ്രുതിമനോജ്ഞസല്ലാപമോ
അവശ്യരുചിമാലതീ മഹിതമാർദ്ദവപ്രൗഢിയോ
നവസാരസതയ്ക്കു സൽകവനതുല്യമാകാ ദൃഢം.

എന്നിങ്ങനെ ധാരാവാഹികളായ പദ്യങ്ങൾ വായിക്കുന്ന സഹൃദയന്മാർ, ‘‘സംസ്കൃതത്തിലും മലയാളത്തിലുമുള്ള സകല ശബ്ദങ്ങളും അവിടത്തേക്കു അഹമഹമികയാ വഹിച്ചിരുന്ന ദാസ്യാം സഹൃദയന്മാരെ ആശ്ചര്യ പരവശന്മാരാക്കിത്തീത്തിരുന്നു.’’ എന്നു് ചരിത്രനായകനെപ്പററി ഉള്ളൂർ പറഞ്ഞിട്ടുള്ള അഭിപ്രായത്തിൽ ഒട്ടുംതന്നെ അതിശയോക്തിയില്ലെന്നു തലകുലുക്കിസ്സമ്മതിക്കാതിരിക്കയില്ല. ‘‘ശബ്ദങ്ങളുടെമേൽ അവിടത്തേയ്ക്കു സിദ്ധിച്ചിരുന്ന സാവ്വഭൗമനിവ്വിശേഷമായ ആധിപത്യത്തിന്റെ മൂർദ്ധാഭിഷിക്തനിദർശനം രുഗ്മാംഗദചരിതത്തിലെ ചിത്രസഗ്ഗവും യമകസഗ്ഗവുമാകുന്നു.’’ പ

ത്മബന്ധം, രഥബന്ധം, ചക്രബന്ധം, നാഗബന്ധം, ശരസന്ധാനബന്ധം മുതലായ വിചിത്രബന്ധങ്ങൾ മാത്രമല്ല, നിരന്തനാസികം, അതാലവ്യജം, നിരൗഷ്ഠ്യം, അകണ്ഠ്യം, ദ്വ്യക്ഷരം തുടങ്ങിയ മററു വൈചിത്ര്യങ്ങളും അതിൽ ക്ഷാമം കൂടാതെ പ്രയോഗിക്കപ്പെട്ടിട്ടുണ്ട്.

മാമുനീനമനം മാനമാന്ന മാനിനിമാനനാൽ
ന്യൂനമന്യൂനമെന്നാനമേനേ മന്നിൻ മന്നനം
മന്ദരാഗതകൈവിട്ട മന്ദരാഗതടം നൃപൻ
കന്ദരാഗതധാതുശ്രീ കന്ദരാഗമണഞ്ഞുതേ
കാണിക്കമെപ്പാരുചിരമാണിക്കമെലഹാരിയാം
കാണിക്കമെപ്പാരുചിരമാണിക്കമെല ഹാരിയാം.
മഹിയിൽ വെച്ചതിദുഷ്ടപിശാചിയാം
മഹിളയോ സുഗതിക്കു മഹൌഷധം
മഹിമയെന്തിതിനെന്നതു സത്യമായ്
മഹിതമീഹിതമീഡ്യകളോതണം.

എന്നു തുടങ്ങി ആ സൎഗ്ഗങ്ങളിൽ അടങ്ങിയിരിക്കുന്ന പദ്യങ്ങൾ ചിന്താശീലന്മാരായ സഹൃദയന്മാരെ ആകൎഷിക്കാൻ പൎയ്യാപ്തങ്ങളാണെന്നു മാത്രമല്ല, കവിയുടെ ശബ്ദസ്വാധീനത്തിനു ഒന്നാംതരം ദൃഷ്ടാന്തങ്ങളുമാകുന്നു.

ചരിത്രനായകൻെറ പദപ്രയോഗചാതുൎയ്യത്തെപ്പററി ഇവിടെ ഇത്രയും പ്രസ്താവിച്ചതുകൊണ്ടു്, അൎത്ഥാലങ്കാരപ്രയോഗവിഷയത്തിലോ രസനിഷ്പത്തിയിലോ അദ്ദേഹം തീരെ അസമൎത്ഥനായിരുന്നുവെന്നു വായനക്കാർ ധരിച്ചുപോകരുതു്. പ്രാചീനാലങ്കാരികന്മാരുടെ പരിധിയിൽനിന്നു തെററാതെ, സഹൃദയഹൃദയാഹ്ലാദകമായ വിധത്തിൽ അലങ്കാരങ്ങൾ പ്രയോഗിക്കുന്നതിൽ

ആ കവിശ്രേഷ്ഠൻ പ്രദർശിപ്പിച്ചിരുന്ന പാടവം അനന്യസാധാരണമായിരുന്നു.

നീലാംബുജശ്രേണിലസന്മരാള
ജാലാഭ കോലുന്നതു തത്ര കണ്ടാൽ
ബാലാംഗനാവാർമുടി തന്നിലുള്ള
മാലാകലാപത്തെ നിനയ്ക്കുമാരും.

എന്താകിലും നമ്മോടു നാരിമാർ തൻ-
കാന്താനനം പറവുകയില്ലയെന്നായ്
ചിന്താരസംപൂണ്ടു ഹസിക്കയാണോ
ചെന്താമരത്താരിനെഴും വിലാസം

സ്മരവിജയപതാകപോലെയബ് ഭ്രു-
ധരമതിൽ വാണിടുമക്കൃശാംഗിയാളിൽ
നരവരനുടെ കണ്ണു തേനൊലിക്കും
സരസിജവാടിയിൽ വണ്ടുപോലണഞ്ഞു.

അർത്ഥാലങ്കാരങ്ങൾക്ക് ഇനിയും വേണ്ടിടത്തോളം ഉദാഹരണങ്ങൾ ഉദ്ധരിക്കാൻ കഴിയും. രസനിഷ്പത്തിയെപ്പറ്റി മുൻപൊരിക്കൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. വീരരൗദ്രരസങ്ങളെ പ്രകാശിപ്പിക്കുന്നതിൽ തമ്പുരാന് അനിതരസാധാരണമായ സാമർത്ഥ്യം ഉണ്ടായിരുന്നു എന്നും ആ ഘട്ടത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. മഹാകവി ഉള്ളൂർ വേണീസംഹാരവും മുദ്രാരാക്ഷസവും തർജ്ജമ ചെയ്യാൻ ചരിത്രനായകനെ പ്രേരിപ്പിച്ചതു് അദ്ദേഹത്തിൻെറ കവിത, പ്രാധാന്യേന വീരരസത്തിന് അധികം യോജിച്ചതായി കണ്ടതുകൊണ്ടാണ്. ഉദ്ധതബന്ധം, ഓജസ്സ്, ഗൗഡീരീതി ഇവ തമ്പുരാനു കൂടുതൽ സ്വാധീനമായിരുന്നു. വീരരസത്തിലോ രൗദ്രരസത്തി

ലോ ആണ ഇവ മൂന്നും യോജ്യക്കുന്നതെന്നു സ്പഷ്ടമാണ ല്ലോ. നമ്മുടെ കവി കാട്ടുതീ വൎണ്ണിക്കുന്ന ഒരു ഭാഗം നോക്കുക:—

തട്ടിപ്പൊട്ടിച്ചു പാടേ വിടപിഭവമഥവി-
ഭ്രാജിരൈാജ പ്രതാപ-
ക്കൂട്ടിത്തം ക്രുട്ടിയൊട്ടുക്കടവി കിടുകിടെ
ക്കമ്പ്രമാക്കിക്കുഴക്കി
മുട്ടിപ്പാഞ്ഞോടിടും തൻമൃഗനിരയെ നിരോ-
ധിച്ചു തൽക്ഷുത്തടക്കം
മട്ടിൽപെട്ടെന്നശിക്കുന്നിതു പെരുവയറൻ
രൂക്ഷരക്ഷസ്സുപോലേ.

"ചൊടിച്ചുഗ്രമാം കണ്ണുതിണ്ണെന്നുരുട്ടിത്തടിച്ചുള്ള കൈ യിൽ ഗദാദണ്ഡമേന്തി" രണാഗ്രത്തിലെത്തിയ ഭീമ സേനൻെറ "ഭീമപ്രഭാവ"ത്തെപ്പററി മുൻപു പ്രസ്താ വിച്ചിട്ടുണ്ടു്. ഇങ്ങനെ നോക്കിയാൽ രസാവിഷ്കരണ വിഷയത്തിലും കവി ഒട്ടും പിന്നോക്കമല്ലെന്നു കാണാം.

ശബ്ദാലങ്കാരത്തിൻെറ ഒരു വകഭേദമായ പ്രാസ ത്തിൻെറ വിഷയത്തിൽ ചരിത്രനായകൻ എത്രമാത്രം നിഷ്കർഷ കാണിച്ചിരുന്നുവെന്നുള്ളതിനെപ്പററി സന്ദൎഭ വശാൽ മുൻപൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്.

പ്രാസം സമാനമനഘം മലയാളപദ്യ-
ശ്രീസന്തതിക്കു തെളിവേററമണച്ചിടുമ്പോൾ
ഹാ,സങ്കടം ചിലമതിപ്രഥിതൎക്കുകൂടി
ത്രാസം കടപ്പുമടനത്ര ഭവിച്ചിടുന്നു.

രണ്ടാമതുള്ള ലിപികൾക്കു സമാനഭാവ-
മുണ്ടാകിലാക്കവിത കൎത്തൃകദാൎത്രിയല്ലോ

കണ്ടാലതാക്കമറിയാം കുറവാന്നിടാതെ
കൊണ്ടാടി വാഴ്ത്തുമെവനും സുരഭിപ്രസൂനം.

ഉള്ളിൽപരം ഗുണമിയന്നതുകൊണ്ടുമാത്രം
കൊള്ളില്ല, കാന്തിപുറമേ ലവവും പെടാഞ്ഞാൽ;
തുള്ളിക്കുമാഭ കലരാതെ ശമാദിചേരും
പുള്ളിക്കുരംഗമിഴി കൗതുകമാക്കമേകാ.

ദ്വിതീയാക്ഷരപ്രാസത്തെപ്പറ്റി ഒരിടയ്ക്കു നടന്ന വാദപ്രതിവാദത്തിൽ തമ്പുരാൻ തൻെറ അഭിപ്രായം രേഖപ്പെടുത്തിയതു ഇങ്ങനെയായിരുന്നു. അതിനനുസരണമായിത്തന്നെ അദ്ദേഹം പ്രവർത്തിച്ചു പോരികയും ചെയ്തു. സംസ്കൃതത്തിലെ ശബ്ദഭണ്ഡാഗാരം ആ പണ്ഡിതവരേണ്യന് അധീനമായിരുന്നതുകൊണ്ടു്, ഏതു തരത്തിലുള്ള പ്രാസം പ്രയോഗിക്കുന്നതിനും അദ്ദേഹത്തിനു നിഷ്പ്രയാസം സാധിച്ചിരുന്നു. മററുള്ളവർക്ക നിരർത്ഥകപദങ്ങളെക്കൊണ്ടു വിടവടക്കേണ്ടിവരത്തക്കവിധത്തിലുള്ള ഘട്ടങ്ങളിൽപോലും, സംസ്കൃതഭാഷ തമ്പുരാന്ന് അഭയം നൽകിവന്നു. ഇങ്ങനെയൊക്കെയായിട്ടും,

പാരം വിയത്തിൽവിലസും വിലയററ ചാരു
ഹാരം പതിപ്പതിനു മുൻപവനീനിലിമ്പൻ
നീരന്ധ്രമുത്തൊടൊരു പദ്യമുരച്ചുകൊണ്ട-
ന്നേരം പിടിച്ചു തരസാ തിരുമുമ്പിൽ വെച്ചു.

ക്രൂരുള്ള കാരണവരാതറവാട്ടിൽ നിന്നും
മാറുമ്പൊളൊന്നിളയവൻ തെളിയുന്നപോലേ
ഏറുന്ന കാന്തികലരും രവിപോയശേഷം
ചീറുന്ന മഞ്ഞൊടു ലസിച്ചു ദ്ദശം കൃശാനു.

വൃത്തത്തിന്ന വിഘാതമോ വിമലസൂനതൻ ഘാതമോ
ചിതത്തൊടു നടത്തുവാൻ മടി നിനക്കുദിച്ചീടുകിൽ
ഹിതത്തൊടു യഥാസുഖം കുശലിയായ്‌വസിച്ചാലുമെൻ
മതത്തിനഴിവില്ല ഞാൻ വിഷമശിച്ചുമെയ്‌പോക്കിടാം.

എന്നിത്യാദി പദ്യങ്ങളിൽ ക്ലേശിച്ച് സാൎത്ഥകത്വം കല്പിക്കേണ്ട തരത്തിലുള്ള പല പദങ്ങളും അദ്ദേഹത്തിന്ന പ്രയോഗിക്കേണ്ടിവന്നു. (ഉദ്ധൃതപദ്യങ്ങളിൽ വരകൊണ്ടു് അടയാളപ്പെടുത്തീട്ടുള്ള പദങ്ങളെ ശ്രദ്ധിക്കുക.) ഇത്തരത്തിലുള്ള അനുഭവങ്ങൾ ധാരാളമുണ്ടായതുകൊണ്ടോ, അതോ, സാഹിത്യലോകത്തിൽ വന്നുക്രൂടിയ പരിവൎത്തനത്തിന്ന അദ്ദേഹവും വിധേയനായിത്തീൎന്നതുകൊണ്ടോ എന്തോ, ഒടുവിലത്തെ കാലത്തുണ്ടാക്കിയ കൃതികളിൽ പ്രാസപ്രയോഗനിബ്ബന്ധത്തിൽനിന്ന കവി അല്പം ഒഴിഞ്ഞുമാറിയതുപോലെ കാണുന്നു.

കണ്ഠത്തിൽ ചേൎത്തുകെട്ടും കരതലമതിമോ-
ഹത്തിൽ ഞാനൊന്നയച്ചോ?
വേണ്ടുംവണ്ണം തിരിഞ്ഞങ്ങുണരുമളവിൽ ഞാൻ
നിന്നെ മാനിച്ചതില്ലേ?
കണ്ടോ സ്വപ്നത്തിലീഞാനപരവധുവുമായ്
സല്ലപിക്കുന്നതായി-
ക്കണ്ടിക്കാർവേണി, തെറ്റെന്തിവനിലപരസാ
സാസ്പദം കണ്ടിരിപ്പൂ?

എന്ന പദ്യത്തിൽ സജാതീയദ്വിതീയാക്ഷരപ്രാസം ദീക്ഷിച്ചു കാണുന്നില്ല; എന്നു മാത്രമല്ല,

ഇവരം ഞങ്ങളെമാപ്രേമാശ്രയിച്ചി-
ട്ടയരും പ്രേമനിബദ്ധമത്സരത്താൽ
ചെറുതെററുകളെന്നിൽ വല്ലതും പാ-
ർത്തുരുകോപം പ്രണയത്തൊടുദ്വഹിപ്പൂ.

എന്നിത്യാദികളായ മററുചില പദ്യങ്ങളിൽ ഒരു തരത്തിലുള്ള പ്രാസദീക്ഷയും സ്വീകരിച്ചു കാണുന്നുമില്ല. ഈ വ്യത്യസ്തത കാണുന്നതു അധികവും തർജ്ജമയിലാകയാൽ, സ്വതന്ത്രകൃതികളിലെന്നതുപോലെ പരഭാഷാകൃതികളിൽ നിഷ്കൃഷ്ടമായ സജാതീയദ്വിതീയാക്ഷരപ്രാസം ഉപയോഗിക്കാൻ കവി അശക്തനായിത്തീൎന്നതാണെന്നു ഒരാറം വാദിക്കുന്നപക്ഷം, അതു സമ്മതിച്ചു കൊടുക്കേണ്ടതായിട്ടാണിരിക്കുന്നതു്.

ഗൗഡീരീതിയും സംസ്കൃതപദപ്രാചുൎയ്യവും തമ്പുരാന്റെ കവിതയെ ഗഹനവും പ്രൗഢവുമാക്കിത്തീൎത്തിട്ടുണ്ടു്. രുഗ്മാംഗദചരിതത്തിനു് ആമുഖോപന്യാസമെഴുതിയ സാഹിത്യകുശലൻ ശ്രീമാൻ ടി. കെ. കൃഷ്ണമേനോനവർകറം ആ കാവ്യത്തിലെ കവിതാരീതിയെപ്പററി പറയുന്നഘട്ടത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—"ഇതിൽ പ്രയോഗിച്ചിട്ടുള്ള ഭാഷയുടെ കാൎയ്യത്തിൽ രണ്ടുപക്ഷക്കാരുണ്ടാകുമെന്നുള്ളതിനു സംശയമില്ല. ഇന്നത്തെ മലയാളകവിതയുടെ സമ്പ്രദായം മഴമംഗലം, പൂനം, മുതലായവരുടെ കാലത്തേതിൽ നിന്നു വളരെ ഭേദപ്പെട്ടിട്ടുണ്ടു്. എന്നാൽ ഈ കാവ്യം പതിയരീതിയേക്കാറം അധികം അനുകരിച്ചിട്ടുള്ളതു് ഭാഷാനൈഷധചമ്പു, ചന്ദ്രോത്സവം മുതലായ പ്രാചീനകൃതികളേയാകുന്നു. സാഹിത്യം ആപാതമധുരമാകരുതെന്നും

ആലോചനാമൃതമായാൽ മതിയെന്നും കരുതിയായിരിക്കും തിരുമനസ്സുകൊണ്ടു ചില ദിക്കിൽ നാളികേരപാകത്തേക്കൂടി കടത്തിവെച്ചിരിക്കുന്നതു്." ഈ അഭിപ്രായം തമ്പുരാന്റെ മിക്കകൃതികളെ സംബന്ധിച്ചും യഥാർത്ഥമാണു്. ഇപ്പറഞ്ഞതു സാമാന്യമായ ഒരു നിയമമാകയാൽ

പിഴയൊക്കയുമേ സഹിക്ക, നിൻ
കഴലിൽത്താണു പണിഞ്ഞിടുന്നു ഞാൻ
അഴലേററിടുമപ്പി വിട്ടു കാർ-
കുഴലാളേ! പരമെന്തുമേററിടാം.

ഏറിക്കവിഞ്ഞൊരു തളച്ചയൊടഗ്രഹത്തി-
ലേറിഭ്രമത്തൊടു വെളിക്കു വരാന്തതന്നിൽ
മാറിൽ പൊടിച്ചൊരു വിയപ്പൊടു, ജീവവായു
മാറിശ്വസിച്ചു നിപതിച്ചിതു ഭൂസുരേശൻ.

എന്നും മററും ഇടയ്ക്കിടയ്ക്കു ലളിതങ്ങളായ വല്ല പദ്യങ്ങളും കാണുന്നുണ്ടെങ്കിൽ അതു ഒരു "അപവാദ"മായി മാത്രം ഗണിച്ചാൽമതി.

ചുരുക്കിപ്പറയുന്നപക്ഷം, പൌരാണികകഥാംശങ്ങളെ ഇതിവൃത്തമായി സ്വീകരിച്ചതുകൊണ്ടോ, ശബ്ദാർത്ഥാലങ്കാരങ്ങളെ പ്രയോഗിക്കുന്ന വിഷയത്തിൽ പ്രാചീനാലങ്കാരികന്മാരെ പദംപ്രതി അനുഗമിച്ചതുകൊണ്ടോ മാത്രമല്ല, ആശയങ്ങളുടേയും വർണ്ണനകളുടേയും പഴമകൊണ്ടു നോക്കിയാലും നമ്മുടെ ചരിത്രനായകനായ പന്തളത്തു കേരളവർമ്മതമ്പുരാൻ ഒരു യാഥാസ്ഥിതികനായ കവിയാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. എന്നാൽ അതു നിമിത്തം അദ്ദേഹത്തിന്റെ കൃ

തികൾക്ക പറയത്തക്ക യാതൊരു അനാസ്വാദ്യതയും ഉണ്ടായിട്ടില്ലെന്നു ഖണ്ഡിച്ചു പറയാവുന്നതുമാണ്.

---

അദ്ധ്യായം ൧൨.

---

## സ്വഭാവവൈശിഷ്ട്യം.

സൌജന്യസമ്പൂർണ്ണനും ഔദാര്യനിധിയും പ്രസന്നവദനനും ആയിരുന്ന തമ്പുരാന്റെ സ്വഭാവവൈശിഷ്ട്യത്തെപ്പററി പ്രതിപാദിക്കാൻ പുറപ്പെടുന്ന ഒരാൾക്ക്, സ്വകൃത്യനിർവ്വഹണത്തിൽ അതിശയോക്തിയുടെ സഹായം ഒട്ടുംതന്നെ വേണ്ടിവരികയില്ലെന്നുള്ളതു തീർച്ചയാണ്. ഒരിക്കലും കോപത്തിനു വിധേയമാകാത്ത ശാന്തശീലമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. ഉയർന്നവനെന്നോ താഴ്ന്നവനെന്നോ ഉള്ള വ്യത്യാസം കൂടാതെ എല്ലാവരോടും ഒരേനിലയിൽ പെരുമാറുന്നവിഷയത്തിൽ ആ സൌജന്യനിധി പ്രദർശിപ്പിച്ചിരുന്ന മനോവിശാലത പ്രഭുകുടുംബജാതക്ക്വിശിഷ്ടമാതൃകയായിരിക്കേണ്ട ഒന്നുതന്നെയായിരുന്നു. സാഹിത്യവിഷയത്തിൽ അല്പം അഭിരുചിയുള്ള ഒരാളാണെന്നു കണ്ടാൽ, ആ മനുഷ്യനുമായി പരിചയപ്പെടുന്നതിനു തമ്പുരാൻ ഒട്ടും മടിച്ചിരുന്നില്ല; പരിചയിച്ചുകഴിഞ്ഞാൽപിന്നെ, എല്ലാവരും അദ്ദേഹത്തിന്റെ "സ്വന്തക്കാർ" തന്നെയായിരുന്നുതാനും.

ചരിത്രനായകൻെറ മനസ്സിനുണ്ടായിരുന്ന വിശാലതമാത്രമല്ല, ഉദാരതയും സുപ്രസിദ്ധമാണ്. ഭൃത്യവർഗ്ഗത്തിൽ ഒരാൾപോലും അദ്ദേഹത്തെപ്പററി ഒരിക്കലെങ്കിലും സൌമുഖ്യം വിട്ടു ഒരഭിപ്രായം പറയാൻ ഇടയായിട്ടില്ലെന്നാണറിയുന്നതു്. തനിക്കു എന്തെങ്കിലും ഒരു നഷ്ടം സംഭവിച്ചാലും അന്യന്മാരുടെ മനസ്സിനെ വേദനിപ്പിക്കുന്നതു് ആ സഹൃദയനു തീരെ ഇഷ്ടമായിരുന്നില്ല. ഇതിലേക്കു രസകരങ്ങളായ പല സംഭവങ്ങളും ദൃഷ്ടാന്തമായി പറയാനുണ്ടു്. കവനകൌമുദിയുടെ അച്ചടിയും ആപ്പീസും തൃശ്ശൂർക്കു മാററിയതിനുശേഷം, അതിൻെറ മാനേജരെന്ന നിലയിൽ ജോലിനോക്കിയിരുന്ന ശ്രീമാൻ കുററിപ്പുറത്തു കേശവൻനായരവർകൾ ഒരിക്കൽ തമ്പുരാനെ കാണുന്നതിനായി പന്തളത്തേക്കു പോയിരുന്നു. അതിഥിയായ ആത്മമിത്രത്തിൻെറ സുഖവാസത്തിനുവേണ്ട സകല സൌകര്യങ്ങളും ആതിഥേയൻ ചെയ്തുകൊടുത്തു. ഒരു ദിവസം രാവിലെ, "രാത്രി ഉറക്കം ശരിയാകുന്നില്ല. അല്ലേ?" എന്നു തമ്പുരാൻ ചോദിക്കുന്നതുകേട്ടു മി: നായർ വളരെ അന്ധാളിച്ചു. ചോദ്യത്തിൻെറ ഉദ്ദേശ്യം മുഴുവൻ മനസ്സിലായില്ലെങ്കിലും, "യാതൊരു അസൌകര്യവും ഇതേവരെ ഉണ്ടായിട്ടില്ല. ഉറക്കവും സുഖമായിത്തന്നേയാണു കഴിഞ്ഞുകൂടുന്നതു്." എന്നു്, മി: നായർ മറുപടി പറഞ്ഞു. "അല്ല, അതല്ല; 'ഇവിടെ കള്ളന്മാരെക്കൊണ്ടു കിടക്കപ്പൊറുതിയില്ല. രാത്രി മുഴുവൻ നാളികേരം വീഴുന്ന ഒച്ച കേൾക്കാം. ആ ശല്യംകൊണ്ടു ഉറക്കത്തിനു വല്ല ഉപദ്രവവും തട്ടിയോ എന്നു വിചാരിച്ചു ചോദിച്ചതാ

ണു്." എന്നു ചിരിച്ചുപറഞ്ഞുകൊണ്ടു തമ്പുരാൻ വാല്യക്കാരെ കുറെ ദേഷ്യപ്പെട്ടു. "വല്ലവരും, വല്ലപ്പോഴും ഒരിക്കൽ, കോയിക്കൽ വന്നുചേന്നാൽ അവരെ ഉറങ്ങാൻ സമ്മതിക്കാത്തതു്" വാല്യക്കാരാണത്രേ. "ഇങ്ങനെയാണെങ്കിൽ കള്ളന്മാരെ പിടിച്ചു സക്കാരിലേല്പിക്കയോ അല്ലെങ്കിൽ അവരെപ്പററി പോലീസിൽ പരാതിപറയുകയോ അല്ലേ വേണ്ടതു്?" എന്നു മി: നായർ ചോദിച്ചതിനു് "അതേ, അതേ; എന്നിട്ടു്, പോലീസുകാർ അവരെ തല്ലികൊല്ലട്ടെ; ആ മഹാപാപവും കൂടി നമ്മുടെ തലയിൽ; അല്ലേ? നായരു് ആളു മിടുക്കൻതന്നെ" എന്നായിരുന്നുവത്രേ ആ സഹൃദയശിരോമണി പറഞ്ഞ മറുപടി.

സാഹിത്യവിഷയത്തിലും ഈ ഔദാര്യം അഭിന്നമായിത്തന്നെ പരിപാലിക്കപ്പെട്ടുപോന്നിരുന്നു. തൻെറ കവിതയെപ്പററി ആരെല്ലാം എന്തെല്ലാം എതിരഭിപ്രായങ്ങൾ പറഞ്ഞാലും "ലോകം ഭിന്നരുചിയല്ലേ?" എന്നു സ്മേരമുഖനായി ചോദിക്കയല്ലാതെ, അവരോടെതിത്തു വാദിച്ചു് സ്വമതം സ്ഥാപിക്കാനായി മതിമറന്നു ചാടിപ്പുറപ്പെടുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല. കേരളീയകവികളിൽ ആരും തന്നെ തന്നോളം ഉയന്നനിലയിൽ എത്തീട്ടില്ലെന്നു വിചാരിക്കാനോ, അങ്ങനെയുള്ള സ്തുതിപാഠംകൊണ്ടു തൻകാര്യം കാണാൻ പുറപ്പെടുന്ന വിമർശകന്മാരെ അഭിനന്ദിക്കാനോ അദ്ദേഹം തയാറുണ്ടായിരുന്നില്ല. എന്നുമാത്രമല്ല, മററുകവികളെ പ്രശംസിക്കുന്നതിനും, പ്രശംസിക്കുന്നതു കേൾക്കുന്നതിനും ആ സമദർശി സന്നദ്ധനുമായിരുന്നു. മഹാകവി ഉള്ളൂർ സന്ദർഭവശാൽ ചരിത്രനായക

നെപ്പററി പറയുന്നതെന്താണെന്നു നോക്കുക:—"തമ്പുരാൻെറ വൈദുഷ്യത്തേയും കവിത്വത്തേയും കാൾ ജനങ്ങളെ അധികം വശീകരിച്ചിരുന്നതു് അവിടത്തെ സ്വഭാവഗുണമായിരുന്നു. ഇങ്ങനെ ഒരു നല്ല ആളുമായി ഞാൻ എൻെറ ഈ വയസ്സിനിടയിൽ സ്നേഹമായിട്ടില്ല എന്നു തീർച്ചയായി പറയാം. "വിദ്വാംസോ വസുധാതലേ പരഗുണശ്ലാഘാസു വാചംയമാഃ" എന്നും മററുമുള്ള ഉത്സർഗ്ഗവിധിക്കു് അവിടന്നു് അത്യാശ്ചര്യജനകമായ ഒരപവാദമായിരുന്നു. ദ്വേഷം, മദം, മത്സരം, അസൂയ, ഏഷണി മുതലായുള്ള ദുർഗ്ഗുണങ്ങൾ ഒന്നുംതന്നെ അവിടത്തെ ഒരവസരത്തിലും തീണ്ടിയിരുന്നില്ല. അങ്ങനെയുള്ള വസ്തുക്കൾ ലോകത്തിലുണ്ടെന്നു അവിടന്നു ധരിച്ചിരുന്നുവോ എന്നു കൂടി സംശയിക്കത്തക്ക വിധത്തിൽ അവിടത്തെ അന്തഃകരണം അത്രമാത്രം പരിശുദ്ധമായിരുന്നു. ഒരു വടക്കൻ കവി, ഞങ്ങളുടെ പ്രാണസ്നേഹിതൻ വള്ളത്തോൾ നാരായണമേനോനവർകളെ ഒരവസരത്തിൽ പ്രശംസിച്ചെഴുതിയ ലേഖനത്തിൽ ഞങ്ങളെ അകാരണമായി അധിക്ഷേപിക്കുകയുണ്ടായി. അതിൽ അവിടത്തേക്കു വാസ്തവത്തിൽ ആനന്ദമാണുണ്ടായതു്. സുഹൃത്തുക്കളായാലിങ്ങനെയിരിക്കണം. ഇതല്ലേ സാത്വികമായ മൈത്രീബന്ധം?" വാസ്തവം പറഞ്ഞാൽ മൈത്രീബന്ധമല്ല, മനോവിശാലതയാണു ഇതിൽനിന്നു കൂടുതലായി പ്രത്യക്ഷപ്പെടുന്നതു്. കവിതാനിരൂപണങ്ങൾ ശ്രദ്ധിച്ചു വായിക്കാറുണ്ടായിരുന്ന അദ്ദേഹം, അവയെപ്പററി ആരെങ്കിലും എന്തെങ്കിലും അഭിപ്രായം ചോദിച്ചാൽ താഴെ

ഉദ്ധരിക്കുന്ന ശ്ലോകം ചൊല്ലുകയല്ലാതെ കൂട്ടതലായി ഒന്നും പറയാറുണ്ടായിരുന്നില്ല.

"ഗുണാൻ ന ഗൃഹ്ണന്തു ഖലാസ്തതഃ കിം?
ഗൃഹ്ണന്തു ദോഷാനപി വാ തതഃ കിം?
അപി വ്യതിസ്താമുഭയം തതഃ കിം?
ഗുണോപി ദോഷോയദി ദുസ്സഹം തൽ"

നിരൂപകന്മാർ കവിതയിലെ ദോഷങ്ങളെ . ചൂണ്ടിക്കാണിക്കുന്നതിൽ ചരിത്രനായകനു എതിരഭിപ്രായമുണ്ടായിരുന്നില്ലെന്നും, വ്യക്തിപരമായ വിദ്വേഷംകൊണ്ടോ തങ്ങളുടെ ഇഷ്ടദേവതയെ സ്തുതിക്കുന്ന സംരംഭത്തിലുണ്ടാകുന്ന ആത്മവിസ്മൃതികൊണ്ടോ മററുള്ളവരുടെ കാവ്യങ്ങളിലുള്ള ഗുണങ്ങളേയും കൂടി ദോഷങ്ങളായി പ്രഖ്യാപനം ചെയ്യുന്ന വിമർശനരീതിയിൽ മാത്രമേ അദ്ദേഹത്തിനു അതൃപ്തിയുണ്ടായിരുന്നുള്ളുവെന്നും ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ.

സൗജന്യവും സൗമുഖ്യവുമായിരുന്നു ചരിത്രനായകന്റെ സ്വഭാവത്തിൽ പ്രത്യക്ഷപ്പെട്ടിരുന്ന മററു രണ്ടു പ്രധാന ഗുണങ്ങൾ. പരിചിതന്മാരായ ആളുകളിൽ ഒരാളെങ്കിലും യാതൊരു കാരണവശാലും സന്തോഷഭാവം വിട്ടു അദ്ദേഹത്തോടു സംസാരിക്കാനിടയായിട്ടില്ല. മററുള്ളവരുടെ മനസ്സിനു വേദന തട്ടത്തക്ക ഒരു വാക്കു പോലും തമ്പുരാനിൽനിന്നു പുറപ്പെടാറുണ്ടായിരുന്നില്ലെന്നുള്ളതാണു ഇതിനു പ്രധാന കാരണം. അദ്ദേഹം സ്വീകരിച്ചിരുന്ന പ്രിയംവദത്വത്തിനു ഉദാഹരണമായി ഒരു ചെറിയ സംഭവത്തെ ഇവിടെ വിവരിക്കാം. പല യുവകവികളും പദ്യങ്ങളെഴുതി പരിശോധിക്കുന്നതിനു പന്തളത്തു തമ്പുരാനെ സമീപിക്കുന്ന ഒരു കാല

മായിരുന്നു അതു്. ഒരു ദിവസം അതീതമദ്ധ്യവയസ്കനായ ഒരു സ്വദേശി തന്റെ പുത്രനോടുകൂടി കൊട്ടാരത്തിലെത്തി, മകൻ രണ്ടുമൂന്നു ശ്ലോകമെഴുതീട്ടുണ്ടെന്നും അതൊന്നു പരിശോധിച്ചു് അവനു വേണ്ട ഉപദേശം നൽകി അനുഗ്രഹിക്കണമെന്നപേക്ഷിക്കുന്നതിനായിട്ടാണു് താൻ അവനേയുംകൂടി കൂട്ടിക്കൊണ്ടു വന്നിട്ടുള്ളതെന്നും അറിയിച്ചു. അനതീതബാല്യനായ ഒരു കുട്ടി പദ്യമെഴുതി എന്നു കേട്ടപ്പോൾതന്നെ തമ്പുരാനു വളരെ സന്തോഷമായി; അയാളെ ശരിയായി പ്രോത്സാഹിപ്പിക്കണമെന്നു് അദ്ദേഹം മനസ്സുകൊണ്ടു തീരുമാനിച്ചു. മകന്റെ കവിതപത്തിൽ അനുമോദിച്ചു്. പ്രോത്സാഹകനായി കൂടെ പുറപ്പെട്ട വൃദ്ധനായ പിതാവിന്റെ ഭാഗ്യത്തെപ്പററി ഓർത്തപ്പോൾ അദ്ദേഹത്തിന്റെ കണ്ണുകളിൽ ആനന്ദാശ്രു നിറഞ്ഞു. കുട്ടിയെ അടുത്തു വിളിച്ചുകൊണ്ടു വാത്സല്യമസൃണമായ രീതിയിൽ തമ്പുരാൻ ശ്ലോകം ചൊല്ലാനാവശ്യപ്പെട്ടു. "ഞാൻ ആദ്യമായിട്ടാണു കവിത എഴുതുന്നതു്. അതുകൊണ്ടു ശ്ലോകങ്ങളിൽ പല തെററുകളും ഉണ്ടായിരിക്കാം. ക്ഷമിച്ചു തിരുത്തി അനുഗ്രഹിക്കണം." എന്നുള്ള വിനീതമായ മുഖവുരയോടുകൂടി ആ ബാലൻ താഴെ ഉദ്ധരിക്കുന്ന പദ്യം ചൊല്ലി.

"തനുലതാവിനിവേശിതവിഗ്രഹാ-
ഭ്രമരസംക്രമിതക്ഷണവൃത്തയഃ
ദദൃശുരദ്ധ്വനി തം വനദേവതാഃ
സുനയനം നയനന്ദിതകോസലം"

രണ്ടാമത്തെ ശ്ലോകംചൊല്ലാൻ ഭാവിച്ച കുട്ടിയെത്തടുത്തുകൊണ്ടു് "മതിമതി; ശ്ലോകം വളരെ നന്നായിരിക്കുന്നു. ഇതുമാതിരി അനേകം ശ്ലോകങ്ങൾ എഴുതിപഠിക്കുകയാണെങ്കിൽ, കുട്ടി തീച്ച്യയായും ഒരു നല്ല കവിയായിത്തീരും" എന്നുള്ള ആശംസയോടുകൂടി തമ്പുരാൻ ആ അച്ഛനേയും മകനേയും യാത്രയാക്കി. എന്നാൽ കുട്ടി പദ്യം ചൊല്ലിപ്പുകതിയായപ്പോൾ തന്നെ തമ്പുരാന്റെ മുഖത്തു സ്വല്പനേരത്തേക്കു ഒരു നീരസച്ഛായ പകന്നതു ചില അന്തേവാസികൾമാത്രം കണ്ടു. കാളിദാസകൃതികളിൽ നിന്നു മനഃപാഠമാക്കിയ ഒരു ശ്ലോകമാണു കുട്ടിഅവിടെച്ചൊല്ലിയതു്. തുടന്നു ചൊല്ലാനൊരുങ്ങിയതും അതുപോലെ "പരസ്വ"ങ്ങളായ പദ്യങ്ങൾ തന്നെയായിരുന്നു. തമ്പുരാന്നു് ആ വക ശ്ലോകങ്ങളെപ്പററി നിശ്ചയമുണ്ടായിരിക്കയില്ലെന്നു കരുതിയോ, അതോ, ബാല്യസഹജമായ ചാപല്യത്താൽ പ്രേരിതനായിട്ടോ എന്തോ, സൂത്രത്തിൽ കവിഎന്നുള്ള പേരു സമ്പാദിക്കാനായി അച്ഛനേയും കൂട്ടിക്കൊണ്ടു പുറപ്പെട്ടുകയാണു് ആ കൊച്ചുമിടുക്കൻ ചെയ്തതു്. പദ്യത്തിന്റെ പ്രഥമപാദം കേട്ടപ്പോൾ തന്നെ തമ്പുരാന്നു കായ്യം മനസ്സിലായി. കുട്ടിയെപ്പററി ജനിച്ച നല്ല അഭിപ്രായം മുഴുവൻ മാറി എന്നു മാത്രമല്ല, അല്പമൊരു നീരസം മനസ്സിൽ തോന്നുകയും ചെയ്തു. പക്ഷെ, അതു പുറമേ പ്രകാശിപ്പിക്കുന്നപക്ഷം, ഉത്സാഹിയായ അച്ഛനു വലിയ വൈമനസ്യത്തിനിടയാകുമെന്നും ആ വൈമനസ്യംപുത്രശിക്ഷയിലും ആ ശിക്ഷ കുട്ടിയുടെ ഇച്ഛാഭംഗത്തിലും അവസാനിക്കുമെന്നും തോന്നിയതിനാലാണു തമ്പുരാൻ സൂത്രത്തിൽ ദ്വയാത്ഥസൂചകമായ ഒരു മറുപടി പറഞ്ഞു്

അവരെ യാത്രയാക്കിയതു്. സൗജന്യസർവ്വസ്വമായിരു ന്ന ചരിത്രനായകൻെറ സ്വഭാവമാധുര്യം നോക്കുക!

തമ്പുരാൻെറ സ്വഭാവത്തിൻെറ മറെറാരു വശത്തെപ്പററി ഉള്ളൂർ പറയുന്നതിങ്ങനേയാണു്. "തമ്പുരാനു വിജാതീയവും മൃദുലമനോഹരവുമായ ഒരു വക ഫലിതം സംഭാഷത്തിനും കവനത്തിലുമുണ്ടായിരുന്നു. 'തൊന്തോന്നിയായ മലരമ്പനു പൂവറുപ്പാൻ പൂന്തോട്ടമെന്നപടി'' തങ്കമ്മ യൗവനത്തിൽസമുല്ലസിക്കുന്നതും,

"ഉർവ്വശിപൂണ്ട സമരത്തിനു നമ്മൊടേററാൽ
സർവ്വാരഭാമിനിയൊരുത്തി കൃതാർത്ഥയാകും"

എന്നു് കിരാതൻ അർജ്ജുനനോടു പറയുന്നതും മററും ഈ ഫലിതത്തിൻെറ പ്രകാരഭേദങ്ങളാണു്. ഒരിക്കൽ ന്യൂ ഇൻഡ്യ എന്ന പത്രത്തിൽ ഞങ്ങൾ രണ്ടാളുടേയും കവിതയെ ഒരു വിമർശകമാന്യൻ അനാവശ്യമായും അതിരു കവിഞ്ഞും അധിക്ഷേപിച്ചിരുന്നതു ഞങ്ങൾക്കു കാണാനിടയായി. "അവിടന്നു അപ്പോൾ, ഈ വിമർശകന്മാക്കു് അഗസ്ത്യാദി മഹർഷിമാരെപ്പോലെ ശാപാനുഗ്രഹശക്തി സിദ്ധിച്ചിട്ടുണ്ടോ എന്നു് സാവധാനമായി ചോദിച്ചു. ഉണ്ടായിരിക്കയില്ലെന്നു ഞാൻ മറുപടിപറഞ്ഞു. ഒരാൾക്കു കവിതയില്ലെന്നു മറെറാരുത്തൻ പറഞ്ഞാൽ, വാസ്തവത്തിൽ ഇല്ലാതേയായിപ്പോകുമെങ്കിൽ വളരെ സൂക്ഷിക്കുവാനുണ്ടെന്നും അതില്ലാത്തകാലത്തോളം ഈ വക നിരൂപകന്മാരെ ന്യായരഹിതമായി ഭയപ്പെട്ടിട്ടാവശ്യമില്ലെന്നും പറഞ്ഞു നൈസർഗ്ഗികമായ മന്ദസ്മിതത്തോടുകൂടി അവിടന്നു അതു സംബന്ധമായപ്രസംഗംഅവസാനിപ്പിച്ചു. ഇതുമാതിരി

യുള്ള ഫലിതങ്ങൾ അവിടത്തെ സംഭാഷണത്തിൽ ഏതവസരത്തിലും സുലഭങ്ങളായിരുന്നു."

സാഹിത്യലോകത്തിൽ തമ്പുരാനു അനവധി സ്നേഹിതന്മാരുണ്ടാകുന്നതിനുള്ള കാരണങ്ങളിൽ ഒന്നു കവനകൗമുദിയുടെ പത്രാധിപത്യമായിരുന്നുവെങ്കിലും, അദ്ദേഹത്തിൻെറ ആകർഷകമായ സ്വഭാവമാധുര്യവും അക്കാര്യത്തിൽ അനതി പ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അർഹിക്കുന്നുണ്ട്. സരസമായ അദ്ദേഹത്തിൻെറ സംഭാഷണരീതി ഏതു സഹൃദയനേയും ആകർഷിക്കാനും രസിപ്പിക്കാനും പര്യാപ്തമായ ഒന്നായിരുന്നു. ഒടുവിൽ കുഞ്ഞുകൃഷ്ണമേനവനെപ്പോലെയുള്ള പൊടിക്കൈകൾ വശമായിരുന്നു എന്നു പറയാൻ നിവൃത്തിയില്ലെങ്കിലും, ആളുകളെ മുഷിപ്പിക്കാതെ എത്രനേരമെങ്കിലും സംഭാഷണം ചെയ്യുന്നതിൽ തമ്പുരാനുണ്ടായിരുന്ന പാടവം അസാധാരണം തന്നെയായിരുന്നു. ചിലരുടെ ഇടയിൽ കാണാറുള്ള ദുരഭിമാനം ആ പണ്ഡിതവരേണ്യനേ തീണ്ടുകപോലും ചെയ്തിരുന്നില്ല. "ഒരാളുടെ ആവശ്യം നിറവേററാൻ നമുക്കു സാധിച്ചില്ലെന്നു വരാം. എന്നാൽ അയാളെ മുഷിപ്പിക്കയോ വേദനിപ്പിക്കയോ ചെയ്യാതിരിക്കാൻ നമുക്കു ധാരാളം കഴിയും. ഒരാളുടെ അപ്രീതിക്കു പാത്രമാകാതിരിക്കുന്നതു തന്നെ വലിയ കാര്യമല്ലേ?" എന്നു് തമ്പുരാൻ അദ്ദേഹത്തിൻെറ സ്നേഹിതന്മാരോടു പല അവസരങ്ങളിലും പറയാറുണ്ടായിരുന്നു. പരോപകാരത്തിനൊന്നും ഒരുങ്ങിയില്ലെങ്കിൽ തന്നെയും, പരോപദ്രവത്തിനു കച്ചകെട്ടാത്ത ആളുകളുണ്ടായാൽ ഭൂമി സ്വർഗ്ഗമായി എന്നല്ലേ ഇതിനർത്ഥം? ഇതെത്ര പരമാർത്ഥം!

## അദ്ധ്യായം ൧൩.

---

### പലവക.

ഒരു സാഹിത്യപ്രണയി എന്ന നിലയിൽ ചരിത്രനായകനേപ്പററി അറിയേണ്ട മിക്ക സംഗതികളും നമുക്ക ഇപ്പോഠം മനസ്സിലായിക്കഴിഞ്ഞിരിക്കുന്നു. ഗ്രന്ഥത്തിൻെറ പരിപൂൎണ്ണതയ്ക്കായി മററു ചില സംഗതികളുംകൂടി പ്രതിപാദിച്ചതിനുശേഷം ഈ ജീവചരിത്രത്തിനു പൂൎണ്ണവിരാമമിടാമെന്നാണു വിചാരിക്കുന്നതു്. തമ്പുരാൻ അനുഭവിക്കേണ്ടിവന്നിട്ടുള്ള ചില വിയോഗദുഃഖങ്ങളെപ്പററി മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. "ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്നുള്ള തത്വമനുസരിച്ചു നോക്കിയാൽ ദുഃഖമനുഭവിക്കാത്തവരായി ലൗകികന്മാരിൽ ആരുംതന്നെ കാണുകയില്ലെങ്കിലും, നമ്മുടെ ചരിത്രനായകൻെറ നില ഒന്നു പ്രത്യേകമാണു്. അദ്ദേഹത്തിനു് മാതൃഷ്വസ്രീയന്മാരായ മൂന്നു ഭ്രാതാക്കന്മാരുംകൂടിയുണ്ടായിരുന്നു എന്നു് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവരിൽ രണ്ടുപേരും ഒരു മാതുലനുമാണു അദ്ദേഹത്തിൻെറ പ്രധാന ഗുരുസ്ഥാനം വഹിച്ചിരുന്നതെന്നും പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്. ഇപ്പറഞ്ഞ എല്ലാവരുടേയും മരണം കണ്ടു ദുഃഖിക്കുന്നതിനുള്ള ഹതഭാഗ്യമാണു ചരിത്രനായകനുണ്ടായിരുന്നതു്.

പ്രഥമഗുരുവായ അച്യുതവാൎയ്യർ മരിച്ചതു തമ്പുരാനു് ഏഴു വയസ്സുമാത്രം പ്രായമുള്ള കാലത്തായിരുന്നതുകൊണ്ടു് ആ അത്യാഹിതത്തിൽ അത്ര വളരെ വ്യസനം

അനുഭവിക്കാൻ അദ്ദേഹത്തിനിടയായില്ല. സ്വന്തം ജ്യേഷ്ഠനായ രാമവർമ്മതമ്പുരാൻ ഏകദേശം ഇക്കാലത്തുതന്നെയാണു കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനം ചെയ്തതു്. തത്സംബന്ധമായ അപരക്രിയകളിൽ ബാലനായ ചരിത്രനായകനും സംബന്ധിക്കേണ്ടിവന്നു. മാതൃസഹോദരിയുടെ പുത്രനായ ഒരു കേരളവർമ്മതമ്പുരാൻ മരിക്കുന്ന അവസരത്തിൽ നമ്മുടെ തമ്പുരാനു പന്ത്രണ്ടു വയസ്സു പ്രായമുണ്ടായിരുന്നതുകൊണ്ടു ആ ദുഃഖം അദ്ദേഹത്തെ അത്യന്തം പരവശനാക്കി. ഈ ജ്യേഷ്ഠമരണത്തെ പരാമർശിച്ചുകൊണ്ടാണു്, പന്ത്രണ്ടു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ചരിത്രനായകൻ,

കവിതാകീർത്തിപ്രസമാനദീധിതി-
സ്ഫുടാം കിരൻ കേരളവർമ്മഭൂമിപഃ
സുധാകരഃ പണ്ഡിതകൈരവാവലിം
വികാസയന്നസ്തമവാപ കാകഥാ?

എന്ന പദ്യമുണ്ടാക്കിയതു്. ജ്യേഷ്ഠനും ഗുരുവുമായിരുന്ന അവിട്ടംതിരുനാൾ രാമവർമ്മതമ്പുരാൻ 1076-ൽ ഐഹികബന്ധങ്ങളിൽനിന്നു നിത്യമുക്തിയെ പ്രാപിച്ചു. അദ്ദേഹത്തിന്റെ പിണ്ഡം ദീക്ഷ മുതലായ കർമ്മങ്ങളും ചരിത്രനായകൻതന്നെ നിർവ്വഹിക്കേണ്ടതായിട്ടാണു വന്നുകൂടിയതു്. ഈ അവസരങ്ങളിലെല്ലാം തനിക്കു ഒരു നല്ല താങ്ങായിരുന്ന പ്രിയമാതാവു് 1079-ാമാണ്ടിൽ എന്നെന്നേക്കുമായി തന്നെ വിട്ടുപിരിഞ്ഞപ്പോൾ തമ്പുരാൻ അനുഭവിച്ച മനോവേദന കുറച്ചൊന്നുമായിരുന്നില്ല. ഇതരകൃത്യങ്ങളിൽ വിമുഖവും വിരക്തവുമായിത്തീൎന്ന മനസ്സിനെ സമാശ്വസിപ്പിക്കുന്ന

തിനായി അദ്ദേഹത്തിന്ന പുരാണപാരായണത്തെ ആ ശ്രയിക്കേണ്ടിവന്നു. എന്നിട്ടും ഒരു കൊല്ലത്തെ ദീക്ഷ യ്ക്കു ശേഷവും പണ്ടത്തെപ്പോലെയുള്ള ഒരു ഉന്മേഷ വും ഉത്സാഹവും അദ്ദേഹത്തിൽ ഉണ്ടായിക്കണ്ടില്ല. സ്നേഹിതന്മാരുടെ നിരന്തരമായ നിർബ്ബന്ധമുണ്ടായി രുന്നില്ലെന്നു വരികിൽ പിന്നെ വളരെക്കാലത്തേക്കു് അദ്ദേഹം കവിതാനിർമ്മാണവിഷയത്തിൽ ഏർപ്പെട്ടു മായിരുന്നുവോ എന്നു തന്നെ സംശയമാണു്. അത്രമാ ത്രം അഗാധമായ സന്താപസമുദ്രത്തിലാണു് അക്കാല ത്തു മാതൃഭക്തൻ മുഴുകിയിരുന്നതു്. മാതാവു് മരിക്കു ന്ന അവസരത്തിൽ അദ്ദേഹത്തിന്നു അല്പമെങ്കിലും ഒ രാശ്വാസം ഉണ്ടായിരുന്നുവെങ്കിൽ, അതു്, ജ്യേഷ്ഠനും ഗു രുവുമായ ശ്രീക്കേട്ടതിരുനാൾ വീരകേരളവർമ്മ തമ്പുരാൻ ത ന്റെ ഉപദേഷ്ടാവായി വിജയിക്കുന്നുണ്ടല്ലൊ എന്ന വിചാരത്തിൽ നിന്നുണ്ടായതായിരുന്നു. 1082-ൽ ആ മഹാനും കൂടി പരേതനായപ്പോൾ നമ്മുടെ തമ്പുരാൻ ചിറകുപോയ പക്ഷിയെപ്പോലെയായിത്തീർന്നു. ആ അ വസരത്തിൽ അദ്ദേഹം ഉണ്ടാക്കിയ ചരമപദ്യങ്ങൾ എ ത്ര ഹൃദയസ്പൃക്കുകളായിട്ടുണ്ടെന്നു നോക്കുക.

കുശാഗ്രമതി യീ മഹാൻ മഹിതശാസ്ത്രവാരാശി. തൻ-
വിശാലത കടന്നു തൽകര വിശിഷ്യ വീക്ഷിച്ചുടൻ
പ്രശാന്തത കലർന്നു സൽകുശലമാർന്നു ഭുവിട്ടതിൽ
കുശാഭിഹതിയേററപോൽ തന്നതളർന്നു വാടുന്നുമേ.

അനന്യ സുതയായിട്ടും ജനനിയെയുമേകാകിയായു്
മനസ്സിളകുമെന്നെയും ബത വെടിഞ്ഞു മൽ പൂർവ്വജൻ
അനശ്വരനിഷേവ്യമാം പദമണഞ്ഞു ഹാ ഞങ്ങളോ
കനത്ത കടുസങ്കടക്കടലിൽ മുങ്ങിമങ്ങാവുമായു്.

ഇതോടുകൂടി ചരിത്രനായകൻ തന്റെ ശാഖയിൽ ഏക മാത്രാവശേഷനായിത്തീൎന്നു. മാതൃഷ്വസ്രേയരായ മൂന്നു ഭ്രാതാക്കളും രണ്ടും മൂന്നും കൊല്ലം വീതം ഇടവിട്ടുതന്നെ വിട്ടുപിരിഞ്ഞതിൽ അദ്ദേഹത്തിനുണ്ടായ വ്യസനം സീമാതീതമായിരുന്നു. കേവലം മരണത്തിൽ വ്യസനിക്കത്തക്കതായി ഒന്നുമില്ലെന്നും ജനിച്ചാൽ എന്നെങ്കിലും ഒരിക്കൽ മരണമുണ്ടെന്നും അറിവില്ലാഞ്ഞിട്ടല്ല അദ്ദേഹം വ്യസനിച്ചതു്. എല്ലാവരുടെയും മരണം അപ്രാപ്തകാലമായിട്ടാണു സംഭവിച്ചതു്. എന്നു മാത്രമല്ല, ഒടുവിൽ താൻ ഏകനായി ശേഷിക്കയും ചെയ്തു. ഈ നിലയിൽ ഏതൊരുത്തന്റെമനസ്സാണുകദനക്കടലിൽകിടന്നു കുഴങ്ങാത്തതു്? 1086-ൽ മാതുലനും ഗുരുവുമായിരുന്ന അത്തംതിരുനാൾ കേരളവൎമ്മതമ്പുരാനും കൂടി അന്തകന്റെ അതിഥിയായിത്തീൎന്നപ്പോൾ നമ്മുടെ സൽപുരുഷൻ ഐഹികക്ലേശങ്ങളുടെ കാഠിന്യം മുഴുവൻ അനുഭവിച്ചു. "ഈശ്വരൻ എന്നെ പരീക്ഷിക്കയാണെന്നാണു് തോന്നുന്നതു്! ഇത്ര അധികം ബന്ധുജനങ്ങളുടെ മരണംകണ്ടു മനസ്സു വേദനിക്കത്തക്കവിധം എന്റെ ദുരിതം അത്രമേൽ പ്രബലമായിരിക്കാം. അല്ലാതെ ഇതിനു മറെറാരു സമാധാനവും ഞാൻ കാണുന്നില്ല. മന്ദഭാഗ്യനായ ഞാൻ ഇനിയും എന്തെല്ലാം കാണാനും അനുഭവിക്കാനും ഉണ്ടെന്നു ദൈവത്തിനു് മാത്രമറിയാം." എന്നു അദ്ദേഹം കൂടക്കൂടെ പറയാറുണ്ടായിരുന്നു. വാസ്തവമായിരിക്കാം അതു്. കഷ്ടപ്പാടുകൾ എന്നു പറയുന്നതു് ദൈവം മനുഷ്യരുടെ മനോഗതിയെ പരിശോധി

ക്കാൻ വേണ്ടി ഏർപ്പെടുത്തുന്ന ഓരോ പരീക്ഷയല്ലെ ന്നു എങ്ങനേ പറയാം.?

* * *

കൂടക്കൂടെ നേരിട്ടുകൊണ്ടിരുന്ന ഓരോ സങ്കടങ്ങളുടേയും ഗുരുതരങ്ങളായ അനവധി ദിനകൃത്യങ്ങളുടേയുംഇടയ്ക്കു സ്ഥൈര്യപുരുഷൻ തന്റെ ദിനചര്യയെ എങ്ങനേയാണു ശരിയായി പരിപാലിച്ചു പോന്നിരുന്നതെന്നു പലക്കും അത്ഭുതം തോന്നിയേക്കാം. സമയനിഷ്ഠയെപ്പററി നിർബ്ബന്ധമുണ്ടായിരുന്ന തമ്പുരാനു ദിനചര്യയെ സംബന്ധിച്ചും ചില നിയമങ്ങളൊക്കെയുണ്ടായിരുന്നു. നെല്ലുവ്വൂർ കോയിക്കലുള്ള ബംഗ്ലാവിലാണു അദ്ദേഹം സാധാരണമായിതാമസിച്ചിരുന്നതു്. അതു് ഒരുഒഴിഞ്ഞകോണായിരുന്നതു കൊണ്ടു് ഉണും കഴിഞ്ഞു വെടിപറയാൻ നടക്കുന്ന ഒരു വക "സമയം കൊല്ലി"കളുടെ ശല്യം അവിടെ അധികമുണ്ടായിരുന്നില്ല. തമ്പുരാൻ രാവിലെ എഴുനേററു് സ്നാനം, നിത്യകർമ്മം, ഈശ്വരാരാധന മുതലായവ കഴിച്ചതിനുശേഷം പുസ്തകങ്ങൾ വായിച്ചും കവിതയെഴുതിയും ഏകദേശം പത്തുമണിവരെ കഴിച്ചുകൂട്ടും. പിന്നീടു ഭക്ഷണത്തിനുള്ള പുറപ്പാടായി. ദിവസംപ്രതി സാഹിത്യരസികന്മാരായ ഒന്നുംരണ്ടും അതിഥികൾ അവിടെ ഉണ്ടായിരിക്കുക പതിവാണു്. അഥവാ ഏതെങ്കിലും ഒരു ദിവസം ആരും എത്തീട്ടില്ലെന്നുകണ്ടാൽ സമീപവാസികളായ സ്നേഹിതന്മാരിൽ ആരേയെങ്കിലും വിളിച്ചുകൊണ്ടുവരാൻ ആളെ അയക്കും. ഒററയ്ക്കിരുന്നു ഉണു കഴിക്കുന്നതു തമ്പുരാനു തീരെ ഇഷ്ടമില്ലായിരുന്നു. "ഇഷ്ടജനൈസ്സഹഭുക്തം ഭുക്തം" എ

ന്ന ആപ്തവാക്യത്തെ അക്ഷരം പ്രതി അനുസരിച്ചിരുന്ന ഒരാളായിരുന്നു അദ്ദേഹം. "ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ മൗനമായിരിക്കണം" എന്നനിയമത്തെ അദ്ദേഹം തീരെ ആദരിച്ചിരുന്നില്ല; എന്നു മാത്രമല്ല, ആ അവസരത്തിൽ സഹഭോജിയായ സ്നേഹിതനുമായി എന്തെങ്കിലും വിഷയത്തേപ്പററി സരസമായി സംസാരിച്ചുകൊണ്ടിരിക്കുന്നതു അദ്ദേഹത്തിനു അത്യന്തം അഭിമതവുമായിരുന്നു. ഭക്ഷണം കഴിഞ്ഞാൽ കുറെ സമയം വിശ്രമിക്കണമെന്നുള്ളതു നിർബ്ബന്ധമായിരുന്നു. ശിഷ്യന്മാരെ പഠിപ്പിക്കയാണു പിന്നത്തെ ജോലി. കാവ്യം, നാടകം, അലങ്കാരം, വ്യാകരണം മുതലായ പല വിഷയങ്ങളിലും അദ്ദേഹത്തിനു അനേകം ശിഷ്യന്മാരുണ്ടായിരുന്നു. നമ്പൂരിമാർ, തമ്പുരാക്കന്മാർ, നായന്മാർ, കണിയാന്മാർ, ഈഴവർ, ക്രിസ്ത്യാനികൾ എന്നിങ്ങനേ നാനാജാതിമതസ്ഥരായ പലരും അവിടെ പഠിക്കാനായി വന്നുകൊണ്ടിരുന്നു. യാതൊരു ഭേദബുദ്ധിയും കൂടാതെയാണു് തമ്പുരാൻ അവരെയൊക്കെ പഠിപ്പിച്ചിരുന്നതു്. അന്നു് അദ്ദേഹത്തിൻെറ അടുക്കൽ പഠിച്ചിരുന്ന പലരും പിന്നീടു സാഹിത്യലോകത്തിൽ യഥേഷ്ടം വിഹരിക്കയുണ്ടായിട്ടുണ്ടു്. ശ്രീമാന്മാരായ പറവേലിൽ രാമൻപിള്ള, ഒറവങ്കര ശങ്കരൻനമ്പൂതിരി, വെമ്പ്ളിയസ് ലക്ഷ്മണൻ നമ്പൂരിപ്പാടു്, ചേപ്പാട്ടു അച്ചുതവാര്യർ മുതലായവരുടെ പേരുകൾ ഇക്കൂട്ടത്തിൽ പ്രത്യേകം സ്മരണീയങ്ങളാണു്. ഗുരുവിനു ശിഷ്യന്മാരുടെ നേരെയുള്ള വാത്സല്യവും ശിഷ്യന്മാർക്കു ഗുരുവിൻെറ നേരെയുള്ള ഭക്തിയും ഒരുപോലെ അഭിനന്ദനീയമായിരുന്നു. ഇങ്ങനെ രസാകരമായ ഒരു സാഹിത്യസല്ലാ

പംപോലെ കഴിഞ്ഞുകൂടിയിരുന്ന ഈ പാഠം ഏകദേശം മൂന്നു മണിക്കൂർ നേരത്തേക്കു നിലനില്ക്കും. അതവസാനിച്ചാൽ ഒരു ലഘുഭക്ഷണമുണ്ട്. അന്നന്നു വരുന്ന പത്രങ്ങളും മാസികകളും വായിച്ചുനോക്കുകയാണു പിന്നത്തെ ജോലി. ആദ്യകാലങ്ങളിൽ തമ്പുരാൻ പദ്യകൃതികൾ മാത്രമേ വായിച്ചിരുന്നുള്ളു. ഒടുവിൽ ഗദ്യവും വായിച്ചുതുടങ്ങി. ഈ വായന നാലു മണിയോടുകൂടി അവസാനിക്കും. പിന്നീടു പന്തപ്ലാവിൽ എന്ന കൊട്ടാരത്തിൽ പോയി ഓരോ നാട്ടുകാര്യങ്ങളെപ്പററി സംസാരിച്ചുകൊണ്ടിരിക്കും. ചില അവസരങ്ങളിൽ സ്നേഹിതന്മാരോടുകൂടി സൈക്കിൾസവാരി ചെയ്യുന്നതിനും ഈ സമയംതന്നെയാണു വിനിയോഗിച്ചിരുന്നതു്. സന്ധ്യയായാൽ സ്നാനാദികൾ കഴിച്ചു പരദേവതയായ ശാസ്താവിനെ ദർശിക്കും. പിന്നീടു അത്താഴം കഴിഞ്ഞു വീണ്ടും പുസ്തകപാരായണത്തിലും കവിതാരചനയിലും ഏർപ്പെട്ടും ഏകദേശം പന്ത്രണ്ടു മണിയോടുകൂടിയല്ലാതെ അദ്ദേഹം ഉറങ്ങാറുണ്ടായിരുന്നില്ല. ദിനചര്യയെ സംബന്ധിച്ചു് ഇപ്പറഞ്ഞ രീതി കൃത്യമായി അനുഷ്ഠിച്ചു വരുന്നതുകൊണ്ടു് "സമയം പോര" എന്നുള്ള ഒരു ആവലാതി അദ്ദേഹത്തിനു ഒരിക്കലും പറയേണ്ടിവന്നിട്ടില്ല. ഉള്ള സമയം മുഴുവൻ നിഷ്പ്രയോജനമായി ചിലവഴിക്കുന്നവർക്കാണല്ലോ കൃത്യനിർവ്വഹണത്തിനു "സമയം പോരാ"തെ വരുന്നതു്.

* * *

കവനകൗമുദി രണ്ടാമത്തെ വയസ്സിൽ പുറപ്പെട്ടുതുടങ്ങിയതു തൃശ്ശൂർനിന്നാണു്. കായംകുളത്തച്ചടിച്ചു് പ

ന്തളത്തുനിന്നു പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന രീതിയിൽ പ്രായോഗികങ്ങളായ ചില വൈഷമ്യങ്ങൾ നേരിട്ടതുകൊണ്ടാണ് അങ്ങനേ ഒരു മാററം ചെയ്യേണ്ടിവന്നതു്. ശ്രീമാന്മാരായ വള്ളത്തോൾ നാരായണമേനോൻ, കുണ്ടൂർ നാരായണമേനോൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ കററിപ്പുറത്തു കേശവൻനായർ മുതലായ സാഹിത്യരസികന്മാർ കവനകൌമുദിയുടെ യോഗക്ഷേമാന്വേഷണത്തിൽ ദത്താവധാനന്മാരായി പ്രവത്തിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. ഇങ്ങനെയൊക്കെയാണെങ്കിലും ഒടുവിൻെറ പ്രേരണയും ഉത്സാഹവുമില്ലായിരുന്നുവെങ്കിൽ തമ്പുരാൻ കവനകൌമുദിയെ തൃശ്ശൂർക്കു പറഞ്ഞയക്കുമായിരുന്നുവോ എന്നു സംശയമാണു്. കൌമുദി, പത്രരൂപത്തിൽ പുറപ്പെട്ട അവസരം മുതല്ക്കുതന്നേ പന്തളവും ഒടുവും തമ്മിൽ ആത്മസ്നേഹിതന്മാരായിത്തീൎന്നിരുന്നു. ഈ സ്നേഹമാണു ഒടുവിൽ ഒരു ബന്ധത്തിലവസാനിച്ചതു്. ഇങ്ങനേ ശ്രീമതി ഒടുവിൽ അമ്മുക്കുട്ടിഅമ്മ (കുഞ്ഞുകൃഷ്ണമേനവൻെറ സഹോദരി) പന്തളത്തുതമ്പുരാൻെറ പ്രാണപ്രേയസിയായിത്തീൎന്നു. ശോഭനമായ ഈ ദാമ്പത്യം ആരംഭിച്ചതു കവനകൌമുദി പ്രസിദ്ധീകരിച്ചുതുടങ്ങിയ 1080-ാമാണ്ടിൽ തന്നെയായിരുന്നു. ഈ വഴിക്കുംകൂടി തമ്പുരാൻെറ ആത്മസ്നേഹിതനായിത്തീൎന്ന ഒടുവിൻെറ സാന്നിദ്ധ്യം പത്രത്തിൻെറ പ്രസിദ്ധീകരണത്തിൽ അത്യന്തം പ്രയോജകീഭവിക്കുമെന്നു തമ്പുരാൻ നേരത്തെതന്നെ കരുതിയിരുന്നു. അങ്ങനേയിരിക്കേയാണു് അങ്ങനേ ഒരഭിപ്രായം ഒടുവുതന്നെ അങ്ങോട്ടറിയിച്ചതു്. "അച്ഛനിച്ഛിച്ചതും വൈദ്യൻ കല്പിച്ചതും പാലുതന്നെ" എന്നു പറ-

ഞ്ഞതുപോലെയായി കാൎയ്യത്തിൻെറ സത്യസ്ഥിതി. തമ്പുരാൻ സന്തോഷത്തോടുകൂടി പത്രത്തെ ഗ്ഗലം മാററി. വളരെ ദൂരെ വളൎന്നുവരുന്ന ആ അവസരത്തിൽ പോലും ജനകന്ന ആ പുത്രിയെപ്പററിയുള്ള ഉൽകണ്ഠ അസാമാന്യമായിരുന്നു. തത്ഫലമായുണ്ടാകുന്ന അന്വേഷണങ്ങൾക്ക്,

ഗുണികളിലുള്ളവായ കൗമുദിപ്പെൺ-
മണിയിവിടെസ്സുഖമായ് വളൎന്നിടുന്നു
അണിയുവതിനവൾക്കു നല്ല പണ്ടം
പണിയുവതിന്നിവനില്ല തക്കമേററം.

ഇടയുമടിയനുള്ള ശക്തിയും പോ-
ലിടയിട വല്ലതുമോൎത്തു തീൎത്തു ചാൎത്താം
ഇടയിൽ മടിപിടിച്ചു മോശമായാ-
ലിടയരുതെന്നൊരപേക്ഷ ചെയ്തിടുന്നേൻ.

ഗുണജലധികളായ രണ്ടു നാരാ-
യണകവിവൎയ്യരുമിക്കഥിക്കുവോനും
പ്രണയമൊടിവൾതൻ ഗുണത്തിനായി-
ത്തുണയുതകാതെയിരിക്കയില്ല നൂനം.

എന്നും മററും സരസവും സ്വാരസ്യമായ കുറവ് മറുപടിയും അയക്കാറുണ്ടായിരുന്നു. കുറേക്കാലത്തിനുശേഷം മാസികയായി വേഷം മാറിയ കൗമുദിയെ പി. വി. കൃഷ്ണവാരിയർ കോട്ടയ്ക്കലേക്കു ക്ഷണിച്ചുകൊണ്ടു പോകുന്നതുവരെ അതു തൃശ്ശൂർതന്നെയാണു കഴിച്ചുകൂട്ടിയതു്. അക്കാലത്തു ഇടയ്ക്കിടയ്ക്കു തമ്പുരാൻ പത്നീസമേതനായി തൃശ്ശൂർ പോയി താമസിക്കാറുണ്ടായിരുന്നു. ഒപ്പു

ദ്ധിമതിയും ശീലസമ്പന്നയുമായ ശ്രീമതി അമ്മുക്കുട്ടിഅമ്മ കുടുംബസംബന്ധമായ കാൎയ്യങ്ങളിൽ സ്വന്തം വലത്തു കൈപോലെയാണു തമ്പുരാൻ പ്രയോജകീഭവിച്ചിരുന്നതു്. ഭൎത്താവു ഭാൎയ്യയെ പ്രാണാധികപ്രേയസിയായിത്തന്നെ ഗണിക്കയും ചെയ്തിരുന്നു. അകാലികമായ ഭൎത്തൃവിയോഗത്തിൽ സന്തപ്തഹൃദയയായി ഓമനമക്കളുടെ മുഖകമലദൎശനത്താൽ മനസ്സിനെ സമാധാനിപ്പിച്ചുകൊണ്ടു യഥാകഥഞ്ചിൽ ദിവസങ്ങളെ നയിച്ചുകൊണ്ടിരിക്കുന്ന ആ സാധ്വീരത്നത്തിൻെറ ഇന്നത്തെ സ്ഥിതിയെപ്പററി ഒന്നും പറയാതിരിക്കയായിരിക്കും നല്ലതു്.

* * *

സ്മൎയ്യപുരുഷൻ നാലഞ്ചുകൊല്ലം ഗവൎമ്മേണ്ടുദ്യോഗസ്ഥൻെറ നിലയിലും ജീവിതം നയിക്കയുണ്ടായിട്ടുണ്ടു്. ഉള്ളൂരിൻേറയും കേരളവൎമ്മ വലിയ കോയിത്തമ്പുരാൻേറയും സ്നേഹപൂൎവ്വമായ നിൎബ്ബന്ധമനുസരിച്ചാണു അദ്ദേഹം തിരുവനന്തപുരം രാജകീയാംഗലപാഠശാലയിൽ മുൻഷിപ്പണി സ്വീകരിക്കാമെന്നുവെച്ചതു്. ജോലി സ്വീകരിച്ചതോടുകൂടി ഭാൎയ്യയേയും കുട്ടികളേയും തിരുവനന്തപുരത്തേക്കു കൂട്ടിക്കൊണ്ടുപോയി. കവിതിലകനായ ഒടുവിൽ ശങ്കരൻകുട്ടിമേനവനവർകളും അന്നു തിരുവനന്തപുരത്തുതന്നെയായിരുന്നു താമസം. ജോലിയിൽ പ്രവേശിച്ചു കുറെ കഴിഞ്ഞപ്പോഠം അവിടത്തെ താമസം തമ്പുരാന്നു അത്ര സുഖകരമായിത്തോന്നാത്തതിനാൽ തിരികെ പന്തളത്തേക്കു തിരിക്കാമെന്നു നിശ്ചയിച്ചുവെങ്കിലും, ദിവാനായിരുന്ന ബഹു: മന്ദത്തു കൃഷ്ണൻനായരുടെയും മററും നിൎബ്ബന്ധം

നിമിത്തം ആ ആലോചന വേണ്ടെന്നുവെക്കേണ്ടി വന്നു. പരിണതപ്രജ്ഞനായിരുന്ന തമ്പുരാൻ അക്കാലത്തുപോലും തൻെറ വിദ്യാർത്ഥിതയെ കൈവെടിഞ്ഞിരുന്നില്ല. തൻെറ ആപ്തമിത്രമായ ഉള്ളൂരുമായി സാഹിത്യസംബന്ധമായ വിഷയങ്ങളെപ്പററി സംഭാഷണംചെയ്തും രസഗംഗാധരം മുതലായ ഉപരിഗ്രന്ഥങ്ങൾ വായിച്ചുപഠിച്ചും പഠിപ്പിച്ചും തൻെറജ്ഞാനഭണ്ഡാഗാരത്തെ പോഷിപ്പിക്കാൻ അന്നും അദ്ദേഹം ദത്താവധാനനായിത്തന്നെയാണു കാണപ്പെട്ടിരുന്നതു്; എന്നുമാത്രമല്ല ആ രണ്ടുസുഹൃത്തുക്കളുമൊന്നിച്ചു് വൈയാകരണശിരോമണിയായ തുറവൂർ നാരായണശാസ്ത്രികളോടു മഹാഭാഷ്യത്തിലെ ഏതാനും ആഹ്നികങ്ങൾ പഠിക്കയും കൂടിയുണ്ടായി. അക്കാലത്തു് ആ രണ്ടു മിത്രങ്ങളുംകൂടി പല കൂട്ടുകവിതകളുമെഴുതീട്ടുണ്ടു്. തമ്പുരാൻ ഒരു കിളിപ്പാട്ടും ഉള്ളൂർ ഒരു മഹാകാവ്യവും (ഉമാകേരളമല്ല, അതു എത്രയോ മുൻപു് പ്രസിദ്ധീകരിച്ചുകഴിഞ്ഞിരുന്നു) എഴുതണമെന്നു 1093-ൽ നിശ്ചയിക്കുകയുണ്ടായി. സ്കാന്ദമഹാപുരാണത്തിലെ കരന്ധമോപാഖ്യാനത്തെ വിഷയീകരിച്ചെഴുതിത്തുടങ്ങിയ കിളിപ്പാട്ടു് അധികദൂരമൊന്നും നീങ്ങിയിട്ടില്ല. 1094-ൽ തമ്പുരാൻ മരിക്കുന്ന അവസരത്തിൽ ഉള്ളൂരിൻെറ രണ്ടാമത്തെ മഹാകാവ്യത്തിൽ രണ്ടാമത്തെ സർഗ്ഗം എഴുതിക്കഴിഞ്ഞിരുന്നു. തമ്പുരാൻെറ ദേഹവിയോഗസ്മാരകമായി ഉള്ളൂർ ആ കാവ്യം പിന്നെ സ്പർശിക്കുകയേ ഉണ്ടായിട്ടില്ല. അതിലെ ഒന്നാം സർഗ്ഗമാണു "കാവ്യപ്രഭാവം" എന്ന പേരിൽ പിന്നീടു് പ്രസിദ്ധപ്പെടുത്തീട്ടുള്ള ഖണ്ഡകൃതി.

ചരിത്രനായകനു സാഹിത്യലോകത്തിൽ വളരെ സ്നേഹിതന്മാരുണ്ടായിരുന്നുവെങ്കിലും ഉള്ളൂരിനെപ്പോലെ ഉള്ളഴിഞ്ഞുള്ള സൌഹാർദ്ദത്തിൽ കഴിഞ്ഞുകൂടിയിരുന്നവരായി വേറെ ആരും ഉണ്ടായിരുന്നുവെന്നു തോന്നുന്നില്ല. അത്രമാത്രം ദൃഢതരമായ ഒരു മൈത്രീബന്ധത്തിലാണു അവർ തമ്മിൽ കഴിഞ്ഞുകൂടിയിരുന്നതു്. തമ്പുരാന്റെ കവിതകളിലധികവും ഉള്ളൂരിന്റെ സാഹചര്യത്തിലോ പ്രേരണയിലോ എഴുതപ്പെട്ടിട്ടുള്ളവയാണു്. 'രുഗ്മാംഗദചരിതം, വേണീസംഹാരം എന്നിവയെപ്പററി മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മുദ്രാരാക്ഷസം തർജ്ജമചെയ്തുതുടങ്ങുന്നതിനും ശ്രീമൂലപ്രകാശിക എഴുതുന്നതിനുമുള്ള കാരണവും ഉള്ളൂരിന്റെ പ്രേരണതന്നെയാണു്. തമ്പുരാനെഴുതിയിട്ടുള്ള 15-കൂട്ടുകവിതകളിൽ പന്ത്രണ്ടെണ്ണത്തിലും ഉള്ളൂർ ഭാഗഭാക്കായിട്ടുണ്ടു്. തിരുവനന്തപുരത്തെത്താമസക്കാലത്തു് ആ രണ്ടു മിത്രങ്ങളും മിക്ക ദിവസവും തമ്മിൽ കൂട്ടിമുട്ടാറുണ്ടായിരുന്നു. സ്മർത്തുപുരുഷന്റെ അകാലദേഹവിയോഗത്തിൽ ഉള്ളൂരിനെപ്പോലെ ഉള്ളുരുകിയവരാരുമില്ല. അന്നു ആ സഹൃദയനിൽനിന്നു പൊട്ടിപ്പുറപ്പെട്ട വിലാപവാക്കുകൾ കേൾക്കുക:— "എന്റെ മാന്യസുഹൃത്തിന്റെ കഥയും കഴിഞ്ഞു. ഞാൻ ഏകനായി. ലോകയാത്രയിൽ എനിക്കു ചില വിജയങ്ങളെല്ലാം സിദ്ധിക്കുവാനിടയായിട്ടുണ്ടെന്നാണു് എന്റെ ബന്ധുമിത്രങ്ങൾ അഭിമാനിക്കുന്നതു്. അവയിൽ സർവ്വോപരി അമൂല്യമായി ഞാൻ ഗണിക്കുന്നതു് രണ്ടു മാത്രമാണു്. ഒന്നു ഭാഷാസാഹിത്യചക്രവർത്തിയായ വലിയകോയിത്തമ്പുരാൻ തിരുമനസ്സി

ലേക്കു് എന്റെ പേരിലുണ്ടായിരുന്ന പിതൃനിർവ്വിശേഷമായ വാത്സല്യം, രണ്ടു്, മഹാകവി പന്തളത്തു കേരളവമ്മത്തമ്പുരാൻ എന്റെ പേരിലുണ്ടായിരുന്ന ഏകോദരസഹോദരനിർവ്വിശേഷമായ സൗഹാർദ്ദം. ഈ രണ്ടിനും പാത്രീഭവിച്ച ഞാൻ ഭാഗ്യവാനാണെന്നുതന്നെയാണു് എന്റെ പൂർണ്ണവിശ്വാസം. ആ ഭാഗ്യചന്ദ്രൻ ഇനിയിങ്ങുദിച്ചു പൊങ്ങാത്തവണ്ണം എന്നെന്നേയ്ക്കുമായി ഇപ്പോൾ അസ്തമിച്ചുകഴിഞ്ഞിരിക്കുന്നു. മുഖ്യമെന്നോ മൂല്യവത്തെന്നോ ഞാൻ ഗണിക്കുന്ന സ്വത്തായി ലോകത്തിൽ എനിക്കിനി അധികമൊന്നും അവശേഷിക്കുന്നില്ല."

എത്ര ഹൃദയസ്പൃക്കായ വാക്കുകൾ! ഇത്രമാത്രം ദൃഢതരമായ മൈത്രീബന്ധത്തിൽ കഴിച്ചുകൂട്ടിയിരുന്ന തമ്പുരാൻ അന്തരിച്ച സ്ഥിതിക്കു്, അദ്ദേഹത്തിന്റെ സ്മരണകളെ ഉദ്ദീപിപ്പിക്കുന്ന ആ മഹാകാവ്യം തുടരുന്നതിനു സഹൃദയാഗ്രേസരനായ ഉള്ളൂർ അശക്തനായിത്തീൎന്നതിൽ അത്ഭുതത്തിനവകാശമൊട്ടുംതന്നെയില്ല.

സാഹിത്യസാമ്രാജ്യത്തിൽ ആചന്ദ്രതാരം നിലനില്ക്കുന്ന സൽകീർത്തി സമ്പാദിച്ചിട്ടുള്ള ചരിത്രനായകനു സിദ്ധിച്ചിട്ടുള്ള ബഹുമതികളെപ്പററി എത്ര വളരെ പറഞ്ഞാലും മതിയാകയില്ല. അഥവാ, യശശ്ശരീരനായി ലോകത്തിൽ ശാശ്വതജീവിതം കൈവശപ്പെടുത്താൻ സാധിക്കുന്നതിനെക്കാൾ വലുതായി എന്തൊരു ബഹുമതിയാണു് ഒരാൾക്കു വേണ്ടതു്? അതു സമ്പാദിച്ച ഒരാളുടെ ഇതരസ്ഥാനമാനങ്ങളെപ്പററി എന്താണു ഇത്ര വളരെ ആലോചിക്കാനുള്ളതു്? കൊച്ചിയിലെ സ്ഥാനത്യാഗംചെയ്തു മഹാരാജാവു്, അദ്ദേഹത്തിന്റെ അനന്ത

രഗാമിയായി മദ്രാസിൽവെച്ചു നാടുനീങ്ങിയ അത്തംതിരുനാൾ രാമവൎമ്മമഹാരാജാവു്, തിരുവിതാംകൂർ ശ്രീമൂലംതിരുനാൾ രാമവൎമ്മമഹാരാജാവു്, കേരളവൎമ്മ വലിയകോയിത്തമ്പുരാൻ, മാനവിക്രമഏട്ടൻതമ്പുരാൻ മുതലായ പലൎക്കും പന്തളത്തു തമ്പുരാനെപ്പററി വലിയ ബഹുമാനമായിരുന്നു. കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു് അദ്ദേഹത്തിൻെറ ഷഷ്ടിപൂൎത്തിസംബന്ധിച്ചു ചരിത്രനായകനു "കവിതിലകൻ" എന്ന ബിരുദു കല്പിച്ചു കൊടുക്കുന്നതിനു് എത്രയോ മുൻപുതന്നെ തിരുവിതാംകൂർ രാജധാനിയിലെ ഒരു വിദ്വൽസദസ്യനായി അദ്ദേഹം സ്വീകരിക്കപ്പെടുകയും അതിലേയ്ക്കു പ്രതിമാസം ഒരു സംഖ്യ പാരിതോഷികമായി പററിത്തുടങ്ങുകയും ചെയ്തിരുന്നു. സാമൂതിരിപ്പാട്ടുതമ്പുരാനും ചരിത്രനായകനു ചില സമ്മാനങ്ങളൊക്കെ കൊടുക്കുകയുണ്ടായിട്ടുണ്ടു്. കേരളകാളിദാസൻ പന്തളത്തു തമ്പുരാനെ ഏതെല്ലാം വിധത്തിലാണു പ്രീണിപ്പിച്ചിരുന്നതെന്നുള്ളതിനു കണക്കില്ല. "വിദ്വാന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവാസ്തുത്രു" എന്നുള്ള വാക്യത്തിനു വല്ല അൎത്ഥവുമുണ്ടെങ്കിൽ നമ്മുടെ സ്മൎത്ത്യപുരുഷനെ സംബന്ധിച്ചിടത്തോളം അതു് എത്രയോ അന്വൎത്ഥമായിത്തീൎന്നിട്ടുണ്ടെന്നു യാതൊരു സംശയവും കൂടാതേ പറയാം.

---

## അദ്ധ്യായം ൧൪.

### ഉപസംഹാരം.

"ജാതസ്യഹിധ്രുവോ മൃത്യുഃ" എന്നാണല്ലോ ഗീതാവാക്യം. എത്ര ഉയൎന്നവനും ഒരിക്കൽ മരിക്കതന്നെ വേണം. ലോകത്തിലുള്ള എല്ലാ ജീവജാലങ്ങളും മരണത്തെ അഭിമുഖീകരിച്ചുകൊണ്ടാണു മുന്നോട്ടു യാത്രചെയ്യുന്നതു്. ചിലരുടെ യാത്ര വേഗം അവസാനിക്കുന്നു; മററു ചിലർ ആ വിശ്രമസ്ഥലത്തെത്തിച്ചേരാൻ അല്പം താമസിക്കുന്നു. അത്രമാത്രമേ ഭേദമുള്ളു. ചരിത്രനായകനായ പന്തളത്തു കേരളവൎമ്മതമ്പുരാൻ തന്റെ ഐഹികജീവിതയാത്ര അവസാനിപ്പിച്ചതു 1094 ഇടവം 28-ാംനു- ബുധനാഴ്ച രാത്രിയായിരുന്നു. അരോഗദൃഢഗാത്രനായിരുന്ന അദ്ദേഹത്തിനു പറയത്തക്ക സുഖക്കേട്ടുകൾ ഒന്നും ബാധിക്കാറുണ്ടായിരുന്നില്ല. അന്നു നാടോടിയായിരുന്ന ഒരു "ബോംബേപ്പനി" പെട്ടെന്നു ബാധിച്ചപ്പോഴും അതു മരണകാരണമായിത്തീരുമെന്നു ആരും വിചാരിച്ചിരുന്നുമില്ല. പനി പിടിപെടുന്നതിനു രണ്ടു ദിവസം മുൻപു് അദ്ദേഹം ഉള്ളൂരിന്റെ വസതിയിൽ ചെന്നു അദ്ദേഹത്തിന്റെ അനുജന്റെ വിവാഹത്തിനു ശനി, ഞായർ ഈ ദിവസങ്ങളിൽ സന്നിഹിതനാകാമെന്നു വാഗ്ദാനം ചെയ്തിരുന്നു. പക്ഷെ ആ ദിവസങ്ങളിൽ പനി ബാധിച്ചു കിടപ്പിലായിപ്പോയതുകൊണ്ടു വാഗ്ദാനം നിറവേററാൻ സാധിച്ചില്ല. പ്രണയകലഹത്തിനു അവസരവും കാത്തുകൊണ്ടിരുന്ന ഉള്ളൂർ തന്റെ ആത്മസഹത്തിന്റെ മരണവൎത്തമാനമാണു പിന്നെക്കേ

ട്ടതു്. ആ സഹൃദയൻ ഇടിവെട്ടേററതുപോലെ സ്തംഭിച്ചു നിന്നുപോയി. അദ്ദേഹത്തിനു മാത്രമല്ല, സാഹിത്യലോകത്തിനു മുഴുവൻ അതേ അനുഭവമാണുണ്ടായതു്. മമ്മഭേദകമായ ഈ വത്തമാനം കേട്ടപ്പോഠം മഹാകവി വള്ളത്തോഠം ഒരു സ്നേഹിതനയച്ച കത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:—

"എന്തൊരു കടുംകൈയാണു ദൈവം ഇച്ചെയ്തതു്!.......അനേകായിരം അടി ഉയരമുള്ള ഒരു പവ്വതത്തിൻെറ മേൽകൊട്ടമുടിയിൽനിന്നു വളരെ അഗാധത്തിൽ കിടക്കുന്ന ഒരു തീക്കുഴിയിലേക്കു മറിഞ്ഞു വീണാലത്തെ അനുഭവമാണു എനിക്കുണ്ടായതു്. ഈ വേദന നമ്മെ വിട്ടു പിരിയുക എന്നതു തീരെ അസംഭവ്യംതന്നെ. ഇനി ആരാണു നമുക്കു് ഒരുപദേഷ്ടാവു്? ആരാണു് ഒരു പരമമിത്രം? ഹാ! അദ്ദേഹത്തിൻെറ പാണ്ഡിത്യമോ, കവനപാടവമോ, സൗശീല്യവിലസിതമോ, ഏതേതാണു സവ്വോപരി പരിലസിക്കുന്നതെന്നു തീരുമാനപ്പെടുത്തുവാൻ പ്രയാസം! അയ്യോ! പ്രപഞ്ചം മുഴുവനും ശൂന്യമായിച്ചമഞ്ഞതുപോലെ തോന്നുന്നു. ഭഗവൻ, കൃതാന്ത, താരുണ്യദശയുടെ മദ്ധ്യഭാഗത്തെപ്പോലും സ്പർശിച്ചിട്ടില്ലാത്ത ആ സൽപുരുഷനെ ഇത്രവേഗത്തിൽ അങ്ങയുടെ കറുത്ത തിരശ്ശീലക്കുള്ളിൽ തള്ളിക്കളയുന്നതിനു് അങ്ങയ്ക്കു കൈ ചെന്നുവല്ലോ. ദൈവമേ, വാവിട്ടു നിലവിളിക്കുന്നതിനു പോലും ഈയുള്ളവക്കു ശക്തിയില്ല. കാ ഗതിഃ?"

ഗതാനുഗതികന്മാരായ കേരളീയകവികളുടെ പേനത്തുമ്പിൽനിന്നു പതിവുപോലെ അന്നുമുണ്ടായി ഒരു ചരമപദ്യഗംഗാപ്രവാഹം. പക്ഷെ, ആ പ്രവാഹത്തി

ൻ പണ്ടുണ്ടാകാറുള്ളവയേക്കാൾ അല്പമൊരു വ്യത്യാസമുണ്ടായിരുന്നു. സഹൃദയന്മാരുടെ ഹൃദയഭിത്തികളെ ഇടിച്ചു നിരത്തിക്കളയത്തക്കവിധം അത്രമാത്രം മർമ്മഭേദകമായ രീതിയിലാണു തമ്പുരാനെ സംബന്ധിച്ചു ചരമപദ്യങ്ങൾ പ്രവഹിച്ചതു്.

"എൻപന്തളക്ഷിതിവരൻ കവിതാരസാല-
ക്കൊമ്പത്തിൽ മിന്നിയൊരു കോകിലചക്രവർത്തി
ഇമ്പത്തിൽ മാതൃമൊഴിയെക്കനകാഭിഷേക-
സമ്പന്നനാക്കിയ മഹാൻ—പരമെന്തു ചൊൽവൂ?

ഭാഷാസൗധമിടിഞ്ഞു; സാധുകവിതാ-
സാമ്രാജ്യലക്ഷ്മിക്കെഴും
ഭൂഷാപംക്തി തുലഞ്ഞു; വൈദുഷി വെറും
വാക്കാം മറയ്ക്കുള്ളിലായ്
ദോഷാപേതപദപ്രവാഹ ബഹളാ-
രാവം നിലച്ചൂ; തപി_
ച്ചേഷാ കൈരളിയായ കന്യക ധരാ-
ഭാഗേ നിരാധാരയായ്."

എന്നും മററുമുള്ള വിലാപഗാനങ്ങൾ ആരേയാണു തരളിതഹൃദയരാക്കിത്തീർക്കാത്തതു്?

ആരെല്ലാം വിലപിച്ചാലെന്തു്? പന്തളത്തുതമ്പുരാൻ ഇങ്ങിനിവരാതവണ്ണം കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനം ചെയ്തുകഴിഞ്ഞു. പക്ഷെ, തമ്പുരാന്റെ ഭൗതികമായ ദേഹത്തെയല്ലാതെ യശശ്ശരീരത്തെ ദഹിപ്പിക്കാൻ നിർദ്ദയനായ ദഹനനുപോലും കഴിഞ്ഞില്ല.

ആ സ്ഥിതിക്കു്, ആ മഹാൻ ചിരംജീവിയായിത്തീൎന്നുവെന്നല്ലേ വാസ്തവത്തിൽ പറയേണ്ടതു്?

"ജയന്തി. തേ സുകൃതിനോ
രസസിദ്ധാഃ കവീശ്വരാഃ
നാസ്തി യേഷാം യശഃകായേ
ജരാമരണജം ഭയം."



Vidya Vilasam Press, Trivandrum. 1932.

